# മലങ്കരസഭ

മാസിക

ജനുവരി 2020_വില ₹20




നവതി പതിപ്പ്

2020

HAPPY NEW YEAR



പ്രിയ മക്കളെ
പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ പുരാതനവും
പരിശുദ്ധവുമായ നമ്മുടെ സഭയുടെ ഐക്യത്തിന്റെയും
അപ്പൊസ്തോലികത്വത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും കേന്ദ്രമാണ്
പരിശുദ്ധ കാതോലിക്കാ സ്ഥാപനം എന്നുള്ളത് നിങ്ങൾ
മറന്നുകളയരുത്...

- മോറാൻ മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമനസ്സിന്റെ
അന്ത്യസന്ദേശത്തിൽ നിന്ന് (1963 ഡിസംബർ 21, 106-ാം നമ്പർ കല്പന)

# 27-ാം ചരമവാർഷികം



# എം. ജോർജ് മുത്തൂറ്റ്

## കോഴഞ്ചേരി

**ജനനം:** 4-2-1911  **മരണം:** 31-1-1993

*By Sorrowing Family & Staff Members of The Muthoot Group*



# പരിശുദ്ധ കല്ലാശ്ശേരി ബാവായുടെ

## മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ച്


**MATTHEW ANDREWS**

KALLASSERY PATTASSERY

KAKKANAD, KOCHI




# MAR BASELIOS MOVEMENT, KUWAIT

With a flame of imparting the virtues of Christ, an insightful leader of the mass, a maharishi in the making, a master of the class, erudite servant erupted from the rigorous years of meditation that attracted the multitudes of the Orthodox Church is His Holiness **Moran Mar Baselios Geevarghese II (Third Catholicose and the Malankara Metropolitan of the Malankara Orthodox Church).** Deeply impressed with the values of this great reformer a handful of people in Kuwait initiated a strong spiritual and charitable movement in the **Year 1974 known as the Mar Baselios Movement (MBM) under the aegis of St Gregorios Indian Orthodox Maha Edavaka, Kuwait.**



Forty Five glorious years down the lane, Mar Baselios Movement has been in the main stream of social & philanthropic activities. It have taken care to extend hands to the deprived and the underprivileged irrespective of their caste, creed and religion. **MBM's Charity works mainly concentrating to Medical, Education, Marriage, Housing and General Aids to the tune of Rs. 16 lakhs (approx) per year.** MBM had extended services for array of programmes in Kerala and outside Kerala. By **sponsoring 3 villages completely at Makodia, Madhya Pradesh (A Dream Project of Dr. Stephanos Mar Theodosius)** through the Village Mission. On the occasion of **MBM's 30th Anniversary in 2004, Housing Project of 11 Houses** in various dioceses of Kerala were initiated. In **2007 "Mar Theodosius Cancer Care for the Poor"** in coordination with RCC Trivandrum with the help of Holy Trinity Charitable Society under the guidance of **MOSC Trivandrum Diocese, Mar Gregorios Karunya Nilayam, Kottayam and Parumala Mar Gregorios Trust (PMGM)** etc was highly appreciated. In 2014 **MBM celebrated its 40th anniversary and 50th Memorial Feast of its 'Patron Saint Moran Mar Baselios Geevarghese II'**, declared the most philanthropic effort **'Baselios Kidney Dialysis Project'** to support the patients to provide free or subsidized dialysis facilities in North Kerala in association with **St. George Charitable Dialysis Centre, Puthupady under Malankara Orthodox Syrian Church Medical Mission, Calicut, by sponsoring 5 dialysis machines to the SGDCC.**

2019 is auspicious as far as MBM is concerned as the **Patrons Saint (Baselios Geevarghese Bava's) 90th year of enthronement** is widely celebrated in the whole of the Malankara Orthodox Church. We take pride in reveling this gala occasion in a special way. **To celebrate the 50th year of the inception of MBM a five year project is planned to commemorate by contributing 5 lakhs per year for;**

1. 2019 - 2020 Year of the Destitute
2. 2020 - 2021 Year of the Needy
3. 2021 - 2022 Year of the Beleaguered
4. 2022 - 2023 Year of Edification
5. 2023 - 2024 Year of the under fortunate

**Rev. Fr. Giju George**
President
+965 - 65161350

**Mr. P. K. Varghese**
Vice President

**Mr. Abraham C. Alex**
Secretary
+965 - 96636234

**Mr. Thomas Oommen**
Treasurer



# മലങ്കരസഭ
മാസിക

മലങ്കര സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണം . 2020 ജനുവരി . ലക്കം 1 . പുസ്തകം 74 . വില ₹ 20



## *പുതുവർഷം.

ഭാവിയെപ്രതിയുള്ള മനപ്രാർത്ഥനകളോടും ശുഭപ്രതീക്ഷകളോടുമാണ് നാമതിൽ പ്രവേശിക്കുക.
Study the past if you want to define the future എന്ന പണ്ടേ പറഞ്ഞുവച്ചത് കൺഫ്യൂഷസാണ്.
ചരിത്രബോധമില്ലാത്ത സമൂഹത്തെ ഓർമ്മകളില്ലാത്ത മനുഷ്യരോടും
വേരുകളറ്റ വൃക്ഷത്തോടുമാണ് സദൃശ്യപ്പെടുത്തുക.
ഓർമ്മകളറ്റാൽ പിന്നെ സമചിത്തതയുണ്ടാവില്ല.
അവിടെ അവശേഷിക്കുക ഭ്രാന്താണ്: ഉന്മാദങ്ങളും!
വേരുകളറ്റാൽ പിന്നെ പച്ചപ്പുണ്ടാവില്ല.
അവിടെ അവശേഷിക്കുക നിലതെറ്റലാണ്: പട്ടുവീഴ്ചകളും!

* മഹത്തും പരിശുദ്ധവുമായ ഒരു ജീവിതം ഓർത്തെടുത്തുകൊണ്ടാണ്
മലങ്കര സഭ നവവത്സരത്തിലേക്ക് കടക്കുക.
തേജോമയജയശാലിയായ മലങ്കരയുടെ മഹിതാചാര്യൻ പ. **ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ**
കാതോലിക്കാ സ്ഥാനാരോഹണ നവതി വർഷാചരണത്തോടു ചേർന്ന്
പരിശുദ്ധ പിതാവിനെക്കുറിച്ചുള്ള അറിവനുഭവങ്ങളാണ് ഈ ലക്കമേറെയും.
ആശയസംഘർഷത്തിന്റെ എല്ലാ നിമിഷങ്ങളിലും
ദൈവാശ്രയത്തോടും നിരഹങ്കാരത്തോടും പരിശുദ്ധ സഭയെ മേയിച്ച ഭരിച്ച വലിയ ബാവായുടെ
അന്ത്യ കല്പനയിലെ വരികൾ ഇനിവരുംനാളുകളിലും നമ്മുടെ സ്മരണകളിലുണ്ടാവണം.
"പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ പുരാതനവും പരിശുദ്ധവുമായ നമ്മുടെ സഭയുടെ
ഐക്യത്തിന്റെയും അപ്പോസ്തോലികത്വത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും കേന്ദ്രമാണ്
പരിശുദ്ധ കാതോലിക്കാ സ്ഥാനം എന്നുള്ളത് നിങ്ങൾ മറന്നുപോകരുത്."

* മഹത്തും ഉത്കൃഷ്ടവുമായ ഭരണഘടനയെ ഓർത്തെടുത്തുകൊണ്ടാണ്
ഇന്ത്യൻ റിപ്പബ്ലിക് ഇത്തവണയും ജനുവരി പിന്നിടുക.
"നമ്മൾ, ഭാരതത്തിലെ ജനങ്ങൾ, ഇന്ത്യയെ ഒരു പരമാധികാര സ്ഥിതിസമത്വ (മതനിരപേക്ഷ) ജനാധിപത്യ
റിപ്പബ്ലിക്കായി സംവിധാനം ചെയ്യുന്നതിനും..." എന്നാരംഭിക്കുന്ന
ഇന്ത്യൻ ഭരണഘടനയുടെ അടിസ്ഥാന സ്വഭാവത്തെ ഹനിക്കും വിധം
അപകടകരമാകുന്നൊരു മതദേശീയതയുടെ അട്ടഹാസങ്ങൾക്കിടയിൽ
ഇന്ന് നാം ഓർത്തെടുക്കേണ്ട ഒരു ഗാന്ധിയൻ വിചാരമുണ്ട്.
Don't talk about your religion. The rose doesn't have to propogate its perfume to be noticed;
It just gives it forth, and people are drawn to it.
Live your religion; and people will come to see the source of your power.

* മറവിയുടെ ഉച്ചകിറുക്കുകളെയും വേരില്ലായ്മയുടെ കൊടും വേനലുകളെയും
നാം പ്രതിരോധിക്കേണ്ടത് **ഓർമ്മകളുടെ പുതുവർഷം** കൊണ്ടാവണം.

സഖേർ

മലങ്കരസഭ മാസിക
കാതോലിക്കേറ്റ് അരമന,
ദേവലോകം,
കോട്ടയം-04
ഫോൺ: 0481- 2573234

പ്രസിഡന്റ്
ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത
ചീഫ് എഡിറ്റർ
ഫാ. സഖറിയ നൈനാൻ ചിറത്തലാട്ട്
മാനേജിങ് എഡിറ്റർ
ഫാ. ഷാലു ലൂക്കോസ് തിരുമംഗലം
സബ് എഡിറ്റർ
ഫാ. അലക്സ് തോമസ് നാഴുരിമറ്റത്തിൽ

അംഗങ്ങൾ
ഫാ.ഡോ.റ്റി.ജെ. ജോഷ്വാ
ഫാ. എബ്രഹാം തോമസ് കടക്കാമണ്ണിൽ
അഡ്വ.ബിജു ഉമ്മൻ
പ്രൊഫ. തോമസ് കുരുവിള
ജിജി ജോൺസൺ

മൊബൈൽ: 9744648617, 9947804477, ഇ.മെയിൽ: malankarasabha1946@gmail.com, sabhamasika@yahoo.com,





**പംക്തികൾ**










മുഖചിത്രം, കല
അമേക, കൊച്ചി


സർക്കുലേഷൻ മാനേജർ
കെ.എ. ജോൺ
9744648617
അക്കൗണ്ടന്റ്
ബിജു വർക്കി
9947804477
ഗ്രാഫിക് ഡിസൈൻ
ജിന്റോ കറിച്ചി
9947124980

Bank
S.B.I Devalokam, Account Name & Number- Malankara Sabha (57017053203)
IFSC Code - SBI N 0070820





Read online:
www.malankarasabhaonline.com

# മഹാപുരോഹിത സന്ദേശം

പഴയ നിയമ പിതാവും ദൈവപുരുഷനുമായ ഹാനോക്കിനെപ്പോലെ ദൈവത്തോടൊപ്പം നടന്ന് സ്വജീവിതംകൊണ്ട് ദൈവസഭയെ പരിപോഷിപ്പിച്ച പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ആത്മീയ ദർശനങ്ങൾ നമ്മുടെ വിശ്വാസ ജീവിതത്തിൽ എപ്പോഴും പ്രകാശം പരത്തുന്നവയാണ്. ചരിത്രത്തോടൊപ്പം സഞ്ചരിക്കുന്ന സാമാന്യ ജീവിതത്തിനുമപ്പുറം മലങ്കര സഭയ്ക്ക് അതിന്റെ സ്വത്വബോധത്തെയും സ്വാതന്ത്ര്യത്തെയും ഊട്ടിയുറപ്പിക്കുന്ന ഒരു ചരിത്രം രചിക്കുവാൻ പരിശുദ്ധ പിതാവിന്റെ അതുല്യമായ ജീവിതത്തിനും ശുശ്രൂഷയ്ക്കും സാധിച്ചു എന്നതാണ് അദ്ദേഹത്തെ കാലാതിവർത്തിയാക്കുന്നത്. പരിശുദ്ധ സഭയെ ഹൃദയത്തോട് ചേർത്തുനിർത്തിയ ഈ മഹിതാചാര്യൻ തന്റെ ജീവചരിത്രത്തെ മലങ്കരസഭാ ചരിത്രത്തിലെ സുവർണ്ണകാലഘട്ടമായി ആലേഖനം ചെയ്തു എന്നത് അദ്ദേഹത്തിന്റെ സഭാ ശുശ്രൂഷയുടെ ഔന്നത്യത്തെ സൂചിപ്പിക്കുന്നു.

ആരാധനാ ജീവിതത്തിൽ വേരൂന്നിയ അജപാലന ശുശ്രൂഷ പരിശുദ്ധ പിതാവിന്റെ മഹാപൗരോഹിത്യത്തിന്റെ ശോഭ വർദ്ധിപ്പിച്ചു. അനവരതമുള്ള പ്രാർത്ഥനയും നോമ്പനുഷ്ഠാനവും നൽകിയ ആത്മീയ ശക്തി ഈ തപോധനന്റെ കർമ്മപഥങ്ങളെ വിശുദ്ധീകരിച്ചു. വിശുദ്ധ വേദപുസ്തകത്തിലെ അനശ്വര ചിന്തകളുടെ നിരന്തരമായ മനനം അദ്ദേഹത്തിന്റെ ജീവിതത്തെ ദൈവീക പാതയിൽ ചരിപ്പിക്കുവാൻ പ്രചോദനം നൽകി. പരിശുദ്ധ പിതാവിന്റെ മുഖശോഭ ആ ഹൃദയത്തിൽ നിറഞ്ഞുനിന്ന ഈശ്വര ചൈതന്യത്തിന്റെ ബഹിർസ്ഫുരണമായിരുന്നു. പരിശുദ്ധ പിതാവിന്റെ കണ്ണീരോടുകൂടിയ യാമനമസ്കാരങ്ങളും അഭയ യാചനകളും മലങ്കരസഭയുടെ മേൽ അനുഗ്രഹത്തിന്റെ പനിമഞ്ഞായി പെയ്തിറങ്ങി.

പരിശുദ്ധനായ വട്ടശ്ശേരിൽ തിരുമേനിയുടെ ശ്രമഫലമായി രൂപീകരിച്ച 1934-ലെ ഭരണഘടന മലങ്കരസഭയിൽ പ്രാബല്യത്തിൽ കൊണ്ടുവന്ന് പരിശുദ്ധ സഭയുടെ ഭിത്തികളെ ബലപ്പെടുത്തിയ സത്യവിശ്വാസത്തിന്റെ കാവൽഭടനായിരുന്നു പരിശുദ്ധ പിതാവ്. 1958-ലെ സുപ്രീംകോടതി വിധിയുടെ പശ്ചാത്തലത്തിൽ സമാധാനത്തിന്റെ വാഗ്ദത്തഭൂമിയിലേക്ക് മലങ്കരസഭയെ യോശുവയെപ്പോലെ പരിപൂർണ്ണ ദൈവാശ്രയത്തിൽ അദ്ദേഹം വഴിനടത്തി. എന്നാൽ ആ പിതാവിന്റെ സത്യസന്ധമായ ഐക്യവാഞ്ഛയെയും സമാധാനത്തിനുവേണ്ടിയുള്ള പരിശ്രമത്തെയും മറന്ന് പിന്നീട് പ്രവർത്തിച്ചവർക്ക് കാലം നൽകുന്ന ദൈവീകമായ നീതിക്ക് നാമിന്ന് സാക്ഷ്യം വഹിക്കുമ്പോൾ പരിശുദ്ധ പിതാവിന്റെ നിലപാടുകൾക്ക് സ്വർഗ്ഗം നൽകിയ പ്രതിഫലമായി നമുക്ക് ഇതിനെ കാണുവാൻ കഴിയും. മലങ്കരസഭാ ഭരണഘടനയും ഭാരതത്തിന്റെ നീതിപീഠത്തിന്റെ വിധികളും അധിഷ്ഠിതമാക്കി നാമൊരു കുടുംബമാണെന്ന തിരിച്ചറിവിൽ ഐക്യത്തോടെ ഈ സഭയിൽ നിലകൊള്ളുവാൻ 2020-ൽ നമുക്ക് സാധിക്കുമെങ്കിൽ പരിശുദ്ധ പിതാവിന്റെ കാതോലിക്കാസ്ഥാനാരോഹണത്തിന്റെ നവതി ആഘോഷവും പുതുവർഷവും കൂടുതൽ അർത്ഥപൂർണ്ണവും അനുഗ്രഹദായകവുമായിത്തീരുമെന്ന് നാം കരുതുന്നു.
വി. മാർത്തോമ്മാ ശ്ലീഹായുടെ മദ്ധ്യസ്ഥതയും പരിശുദ്ധ റൂഹായുടെ വഴിനടത്തിപ്പും ഈ സ്വപ്നം സാക്ഷാത്കരിക്കുന്നതിന് നമ്മെ ഏവരെയും ശക്തീകരിക്കുകയും വഴിനടത്തുകയും ചെയ്യട്ടെ എന്ന് നാം പ്രാർത്ഥിക്കുന്നു. ദൈവം അനുഗ്രഹിക്കട്ടെ.




**His Holiness Baselios Marthoma Paulose II**
**The Catholicos of the East**
**&**
**Malankara Metropolitan**
*The Supreme Head of the Malankara Orthodox Syrian Church of India*



# പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ :

# ശാശ്വത സമാധാനത്തിന്റെ പ്രവാചകൻ

ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ്

മലങ്കരസഭയുടെ മൂന്നാം കാതോലിക്കാ പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ കാതോലിക്കാ സ്ഥാനാരോഹണ നവതി വർഷമാണ് 2019. എ.ഡി. 1929-ൽ പൗരസ്ത്യ കാതോലിക്കാ എന്ന നിലയിൽ പ. സഭയുടെ അമരക്കാരനായി 1964 വരെയുള്ള കാലഘട്ടത്തിൽ സഭാ നൗകയെ നയിച്ച തികഞ്ഞ സ്വാതികനായ പ. പിതാവിന്റെ നാമം ഉരുവിടുന്നതുപോലും സത്യവിശ്വാസികൾക്കു ദൈവഭയത്തോടെയുള്ള ആഘോഷമാണ്. വലിയബാവായെന്നും കുറിച്ചി ബാവായെന്നും കല്ലാശ്ശേരി ബാവായെന്നും കുണ്ടറ തിരുമേനിയെന്നും ഒക്കെ വിശ്വാസികൾ ഹൃദയത്തോടു ചേർത്തുവച്ചു വിളിക്കുന്ന നാമമാണ് പ. ഗീവർഗീസ് ദ്വിതീയൻ ബാവാ. അസാധാരണമായ ആത്മീയ വിശുദ്ധിയുടെ സൗന്ദര്യവും ദിവ്യപ്രകാശവും ജീവിതത്തിലുടനീളം കാത്തുസൂക്ഷിച്ച മഹായോഗിയായ ഈ പിതാവ് എല്ലായ്പ്പോഴും സഭാമക്കളുടെ ഹൃദയങ്ങളിൽ തിളങ്ങുന്ന നക്ഷത്രമാണ്. പതിനാറു വർഷം മെത്രാപ്പോലീത്തായായും നീണ്ട മുപ്പത്തിനാലു വർഷങ്ങൾ പൗരസ്ത്യ കാതോലിക്കായായും പ. വട്ടശ്ശേരിൽ തിരുമേനിയുടെ ദേഹവിയോഗ ശേഷം ഏകദേശം മുപ്പതു വർഷങ്ങൾ മലങ്കര മെത്രാപ്പോലീത്തായായും പരിശോഭിച്ച പ. പിതാവിനെ വിശ്വാസികൾ ആധുനിക മലങ്കരസഭയുടെ പ്രധാന ശില്പി എന്നാണ് വിളിക്കുന്നത്.

**കുണ്ടറയുടെ സ്വന്തം:** 1912 സെപ്റ്റംബർ 10-ന് പരുമലയിൽ വച്ച് ഗീവർഗീസ് മാർ ഗ്രിഗോറിയോസ് എന്ന നാമം സ്വീകരിച്ച് മെത്രാപ്പോലീത്തയായ തിരുമേനി കുണ്ടറ വലിയപള്ളി മേടയിൽ താമസിച്ചുകൊണ്ടു കൊല്ലം-നിരണം-തുമ്പമൺ മെത്രാസനങ്ങളുടെ അദ്ധ്യക്ഷൻ എന്ന നിലയിൽ പ്രവർത്തനം ആരംഭിച്ചു. 1914-ൽ കുണ്ടറപ്പള്ളിയിൽ നിന്ന് വളരെ അകലെ അല്ലാതെ ഒരു വസ്തു വാങ്ങുകയും ആ വസ്തുവിൽ ഒരു സെമിനാരിയും ചാപ്പലും സ്ഥാപിക്കുകയും ചെയ്തു. ഇംഗ്ലീഷ് വിദ്യാഭ്യാസം വേണ്ടവണ്ണം പ്രചരിച്ചിട്ടില്ലാതിരുന്ന കുണ്ടറയിൽ സെമിനാരിയോടു ചേർന്നു തന്റെ ഗുരുവായ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ നാമത്തിൽ എം.ജി.ഡി. സ്ക്കൂൾ സ്ഥാപിച്ചു (1916). ടി സ്ക്കൂൾ ഇപ്പോൾ വളർന്ന് ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും വേണ്ടി പ്രത്യേകമായി തിരിച്ച രണ്ടു ഹയർ സെക്കണ്ടറി സ്ക്കൂളുകളായി നാനാജാതി മതത്തിലും പെട്ട ദേശനിവാസികൾക്ക് വിജ്ഞാനം പകർന്നു നൽകുന്നു. ഈ ലേഖകനും ഹൈസ്ക്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കിയ വിദ്യാലയമാണത്.

കുണ്ടറ ദേശത്തുള്ള വിശ്വാസികളുടെ ആദ്ധ്യാത്മികാഭിവൃദ്ധിക്കും വിശ്വാസ സ്ഥിരതയ്ക്കും വേണ്ടി സുവിശേഷമഹായോഗങ്ങൾ, സണ്ടേസ്ക്കൂളുകൾ, യുവജനസംഘങ്ങൾ, ബൈബിൾ ക്ലാസുകൾ, പ്രാർത്ഥനായോഗങ്ങൾ തുടങ്ങിയ വിവിധ പദ്ധതികൾ സംഘടിപ്പിക്കുകയും അവയുടെ നിലനിൽപ്പിനുവേണ്ടി തിരുമേനി സുശക്തമായ നടപടികൾ സ്വീകരിക്കുകയും ചെയ്തു. അവശസമൂഹത്തിൽപ്പെട്ടവരെ സമുദ്ധരിക്കുന്നതിലും അതീവശ്രദ്ധാലുവായിരുന്നു. തിരുമേനിയുടെ സഹായംകൊണ്ട് വിദ്യാഭ്യാസം പൂർത്തിയാക്കിയ പലരും അവരുടെ തലമുറകളും അദ്ദേഹത്തെ അതീവ ഭക്തിയോടെയാണ് ഇപ്പോഴും സ്വീകരിച്ചിരിക്കുന്നത്. അങ്ങനെയുള്ള ചിലർ ഭക്തർ ഈ ലേഖകൻ മെത്രാപ്പോലീത്തായായി മാറിയപ്പോൾ പ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായുടെ സ്മരണയിൽ ഒരു സ്ഥാപനം കുണ്ടറയിൽ ഉണ്ടാകണമെന്നു നിർബന്ധിച്ചതിന്റെ വെളിച്ചത്തിലാണ് ഇപ്പോൾ കുണ്ടറയിലുള്ള ബസ്സീലിയാ ഓർത്തഡോക്സ് സെന്റർ സ്ഥാപിതമായത്. ഒരു നല്ല ചാപ്പലും പ. പിതാവിന്റെ നാമത്തിലുള്ള ചരിത്ര മ്യൂസിയവും ലൈബ്രറിയും മറ്റു അനുബന്ധകാര്യങ്ങളും ഈ സ്ഥാപനത്തിലുണ്ട്. പ. പിതാവിന്റെ ശിഷ്യരിൽ ഒരാളും അദ്ദേഹത്തിന്റെ സഹായത്താൽ പഠനം പൂർത്തിയാക്കി ഉദ്യോഗം ലഭിക്കുകയും ഇപ്പോൾ അമേരിക്കയിൽ താമസിക്കുകയും ചെയ്യുന്ന കുണ്ടറ മേലേവിളയിൽ ശ്രീ ചാണ്ടപ്പിള്ളയാണ് ബസീലിയായുടെ പ്രാരംഭകരിൽ പ്രധാനി. തൊണ്ണൂറു വയസ്സു കഴിഞ്ഞ അദ്ദേഹത്തിന്റെ ആഗ്രഹവും പ്രഖ്യാപനവും ഇപ്രകാരമാണ്. "ഞാൻ ഇനി ഇന്ത്യയിലേക്കു വരുന്നുണ്ടെങ്കിൽ അതു പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായെ പരിശുദ്ധനായി പ്രഖ്യാപിക്കുന്ന ശുശ്രൂഷയ്ക്കു മാത്രമായിരിക്കും". പ. വലിയ ബാവാ തിരുമേനി കുണ്ടറയുടെ സ്വന്തം എന്നതിന്റെ ഒരു പ്രത്യക്ഷ ഉദാഹരണം ഇവിടെ സൂചിപ്പിച്ചു എന്നു മാത്രം.

### 2. വ്രതനിഷ്ഠൻ, തപോധനൻ, മഹായോഗി

പ. ഗീവർഗീസ് ദ്വിതീയൻ ബാവാ യുടെ ആകാരത്തിലും ചിന്തയിലും വാക്കുകളിലും പ്രവൃത്തികളിലും കർമ്മാനുഷ്ഠാനങ്ങളിലും വിശുദ്ധിയുടെ വിമലകിരണങ്ങൾ എപ്പോഴും പ്രസരിക്കുമായിരുന്നു. ശരീരത്തെ ദൈവത്തിന്റെ ആലയമായി കരുതി വ്രതസംശുദ്ധമായ ഒരു ജീവിതം നയിച്ചതിനാൽ യുവത്വത്തിലും വാർദ്ധക്യത്തിലും ശരീരകാന്തി ഒരുപോലെ നിലനിർത്തുവാൻ അദ്ദേഹത്തിനു സാധിച്ചു. ശരീരമാകുന്ന ദൈവാലയം കള്ളന്മാരുടെ ഗുഹയാക്കിത്തീർത്തുകൊണ്ട് ദൈവാത്മാവിനെ ദുഃഖിപ്പിക്കുവാൻ അദ്ദേഹം ഇഷ്ടപ്പെട്ടില്ല. ദേഹശുദ്ധിയിലും മനഃശുദ്ധിയിലും അത്യന്തം ജാഗ്രത പുലർത്തിയിരുന്നു. ഒരു മഹായോഗിക്കു ചേർന്ന നിഷ്ഠയും ചിട്ടയും പ. പിതാവിന്റെ ദിനചര്യകളിൽപോലും വ്യക്തമായിരുന്നു. ഗുരുക്കന്മാരായ പ. പരുമല തിരുമേനിയിൽ നിന്നും പ. വട്ടശ്ശേരിൽ തിരുമേനിയിൽ നിന്നും നേരിട്ട് ആർജ്ജിച്ചെടുത്ത പ്രാർത്ഥനാ ശൈലിയും നോമ്പുപവാസ അനുഷ്ഠാനങ്ങളും അതുപോലെ അനുകരിച്ചു ജീവിച്ച തപോധനനായി അദ്ദേഹം മാറ്റപ്പെട്ടു. വി. കുർബ്ബാന അർപ്പണത്തിൽ പ. പിതാവു പൂർണ്ണമായും അതിനോടു ലയിക്കുമായിരുന്നു. പരിസരങ്ങളിൽ എന്തു സംഭവിച്ചാലും വി. കുർബ്ബാന പൂർത്തിയാകുന്നിടംവരെ അദ്ദേഹം അതറിയില്ല. വി. കുർബ്ബാനയിൽ തിരുമേനിയുടെ മുഖകാന്തി വർദ്ധിക്കുന്നതും രൂപാന്തരം സംഭവിക്കുന്നതും അനേകരുടെ സാക്ഷ്യമാണ്. 'കർമ്മത്തെ വികർമ്മമാക്കരുത്' എന്നത് അദ്ദേഹത്തിനു നിർബന്ധമായിരുന്നു. തപസ്സിന്റെ ശക്തിമൂലമായിരിക്കാം സത്യങ്ങളെ എപ്പോഴും മുറുകെപ്പിടിക്കുവാനും മൂല്യങ്ങളെ വളർത്തുവാനും തിന്മയോടു യുദ്ധം ചെയ്യാനും തിരുമേനിക്ക് സാദ്ധ്യമായത്.

### 3. സഭാസ്വാതന്ത്ര്യത്തിന്റെയും ഐക്യത്തിന്റെയും കാവൽഭടൻ

1929-ൽ പൗരസ്ത്യ കാതോലിക്കാ ആയി അവരോധിക്കപ്പെട്ടതുമുതൽ 1956 വരെ പ. പിതാവ് സധൈര്യം നേരിട്ടത് അഗ്നിപരീക്ഷണങ്ങളെ ആയിരുന്നു. കോട്ടയം ജില്ലാ കോടതിയിൽ ആരംഭിച്ച് ഇന്ത്യയുടെ അത്യുന്നത നീതിപീഠമായ സുപ്രീംകോടതിയുടെ കോൺസ്റ്റിറ്റ്യൂഷൻ ബഞ്ചുവരെ നീണ്ടുനിന്ന വ്യവഹാരങ്ങളിൽ ഈ വീരപുരുഷന് പടപൊരുതേണ്ടിവന്നു. 1951-ൽ തിരുക്കൊച്ചി ഹൈക്കോടതിയിൽ നിന്ന് മലങ്കരസഭയുടെ നിലനിൽപ്പിനെ ചോദ്യം ചെയ്തുകൊണ്ടുള്ള ഒരു വിധി പുറപ്പെടുവിച്ചപ്പോൾ സഭാ മക്കളെ ആശ്വസിപ്പിച്ചുകൊണ്ട് പ. പിതാവ് കൽക്കട്ടായിൽ നിന്ന് അയച്ച സന്ദേശം മലങ്കരസഭയുടെ ചരിത്രത്തിലെ ഒരു സുവർണ്ണ രേഖയാണ്: "വാത്സല്യമക്കളെ, ഇത് അവസാന വിധി അല്ല. ദുഃഖവെള്ളിയാഴ്ച ക്രൂശിച്ച സത്യം ഞായറാഴ്ച ഉയിർത്തതുപോലെ അവസാനം സത്യം ജയിക്കും. എല്ലാവരും ധൈര്യമായിരിക്കുക. ദൈവാശ്രയത്തോടുകൂടി മുന്നോട്ടു പോവുക. ചെറിയ ആട്ടിൻകൂട്ടമേ ഭയപ്പെടേണ്ട". പരാജയത്തിൽ വിജയം ദർശിക്കുകയും അതു പ്രത്യാശയോടെ പ്രവചിക്കുകയും ചെയ്ത പിതാവ്. കോട്ടയം എം.ഡി. സെമിനാരിയിലെ മൈതാനത്തിൽ കൂടിയ വൈദികരുൾപ്പെടെയുള്ള വിശ്വാസിസാഗരം ഒരു വിശ്വാസ പ്രതിജ്ഞ ഏകസ്വരത്തിൽ പ്രഖ്യാപിക്കുകയും ചെയ്തു. "മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തിൻ കീഴ് ഞങ്ങളും ഞങ്ങളുടെ സന്താന പരമ്പരകളും ലോകാവസാനത്തോളം ഭക്തിപൂർവ്വം നിലകൊള്ളുന്നതാണെന്ന് ദൈവതിരുമുമ്പാകെ പ്രതിജ്ഞ ചെയ്തുകൊള്ളുന്നു. കാതോലിക്കാ സിംഹാസനത്തിന്റെ താഴ്ച നമ്മുടെ താഴ്ച; കാതോലിക്കാ സിംഹാസനത്തിന്റെ ഉയർച്ച നമ്മുടെ ഉയർച്ച. കാതോലിക്കാ സിംഹാസനത്തിന്റെ ശ്രേയസ് നമ്മുടെ ശ്രേയസ്. ആകയാൽ ബാലസിംഹങ്ങളെ! നമുക്കെഴുന്നേറ്റു നമ്മുടെ സഭയെ പണിയാം; ദൈവത്തിൽ ആശ്രയിച്ചുകൊണ്ട് നമുക്ക് പണിയാം".

പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ പ്രവചന രൂപത്തിലുള്ള പ്രാർത്ഥനാ സന്ദേശവും ദൈവജനത്തിന്റെ പ്രതിജ്ഞയും ദൈവം കേട്ടു. 1958-ൽ ബഹു. സുപ്രീം കോടതിയുടെ അഞ്ചംഗ ബഞ്ച് മലങ്കരസഭയുടെ 1934-ലെ ഭരണഘടനയുടെ സാധുത പ്രഖ്യാപിച്ചുകൊണ്ട് സഭയുടെ അസ്തിത്വം ഉറപ്പിച്ചു. പ. പിതാവിന്റെ പ്രവചനത്തിന്റെ നിവർത്തിയാണിത്. ദൈവജനം പ. പിതാവിന്റെ കീഴിൽ നിന്ന് നടത്തിയ ദൈവീക പ്രതിജ്ഞയുടെ അനുഗ്രഹസാഫല്യമാണിത്. പ. ബാവാ തിരുമേനി ഈ വിജയത്തെ വിനയത്തോടെ സ്വീകരിച്ചു. വിഘടിത വിഭാഗം സ്വന്തരക്തത്തിലുള്ളവരാണെന്ന ബോധ്യത്തിൽ ബഹു. സുപ്രീം കോടതി അവർക്ക് വിധിച്ച പിഴ തുക വേണ്ട എന്നു പ്രഖ്യാപിച്ചു. 1958 ഡിസംബർ 16-ന് 1934-ലെ മലങ്കരസഭാ ഭരണഘടനയ്ക്കു വിധേയമായി പ. അന്ത്യോക്യാ പാത്രിയർക്കീസിനെ സ്വീകരിച്ചുകൊണ്ട് സഭയിൽ സമാധാനവും ഐക്യവും ഉണ്ടാക്കി.

ചതിവും വഞ്ചനയും കൈമുതലാക്കിയ ചിലർ പ. അന്ത്യോഖ്യാ പാത്രിയർക്കീസിനോടു ചേർന്നു നടത്തിയ അന്തർനാടകങ്ങളുടെ ഫലമായി പ. ഔഗേൻ പ്രഥമൻ ബാവായുടെ ഭരണ കാലഘട്ടത്തിൽ 1970-കളിൽ സഭയിൽ വീണ്ടും ഭിന്നത സൃഷ്ടിച്ചു. മലങ്കരയിലെ പള്ളികൾ കൈയ്യൂക്കുകൊണ്ടും അക്രമണപരമ്പരകൾ കൊണ്ടും കയ്യേറിയതും നിയമം അനുസരിച്ചുപോകുന്ന സഭാ മക്കളെ ദൈവാലയങ്ങളിൽ നിന്നും അടിച്ചു പുറത്താക്കിയതും മലങ്കരയിൽ വീണ്ടും ഭിന്നതകൾക്കും വ്യവഹാരങ്ങൾക്കും തുടക്കമിട്ടു. അതിന്റെ പരിണിത ഫലമാണ് 1995-ൽ സുപ്രിംകോടതിയിൽ നിന്ന് പുറപ്പെടുവിച്ച ന്യായവിധിയും 2017 ജൂലൈ 3-ന് ഉണ്ടായ സുപ്രധാന വിധിയും തുടർ വിധിന്യായങ്ങളുമെല്ലാം.

### 4. ഭാരതസഭയിലെ ആധുനിക നവോത്ഥാന ശില്പി

മലങ്കരസഭയുടെ കഴിഞ്ഞ നൂറ്റാണ്ടിലെ വിസ്മയകരമായ വളർച്ചയ്ക്ക് വിത്തുവിതയ്ക്കപ്പെട്ടത് പ. ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ കാലഘട്ടത്തിലാണ്. പൗരസ്ത്യ ദൈവശാസ്ത്രത്തിന്റെ ആത്മാവിനെ ഹൃദയപൂർവ്വം ഉൾക്കൊണ്ട പ. പിതാവ് ഓർത്തഡോക്സ് വിശ്വാസത്തിന്റെ വീറും വിശുദ്ധിയും ആവോളം പ്രചരിപ്പിച്ചു. പാശ്ചാത്യ ദൈവശാസ്ത്രത്തിന്റെ വ്യക്താക്കളെ ചിന്തിപ്പിക്കുന്ന വിധത്തിൽ വി. വേദപുസ്തകത്തിലെ വിശുദ്ധ രഹസ്യങ്ങളെ വിശദമായി വ്യാഖ്യാനിച്ചു നൽകി. രണ്ടു പ്രാവശ്യം പ. മൂറോൻ കൂദാശ ചെയ്തു. പ. വട്ടശ്ശേരിൽ തിരുമേനിയുടെ നേതൃത്വത്തിൽ രൂപം കൊടുത്ത സഭാ ഭരണഘടനയെ 1934-ൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിലൂടെ സഭയുടെ ഔദ്യോഗിക ഭരണഘടനയാക്കി മാറ്റി. ഭാരതക്രൈസ്തവ സഭയുടെ ചരിത്രത്തിൽ ആദ്യമായി രണ്ടു പിതാക്കന്മാരെ (പ. പരുമല ഗ്രീഗോറിയോസ്, പ. യൽദോ മാർ ബസേലിയോസ്) വിശുദ്ധരായി പ്രഖ്യാപിച്ചു. വിശ്വാസികൾ ആരാധനയിൽ അർത്ഥപൂർണ്ണമായി പങ്കെടുക്കാൻ തക്കവണ്ണം ശുശ്രൂഷാക്രമങ്ങൾ മലയാളത്തിലേക്കു പരിഭാഷപ്പെടുത്തുവാനുള്ള നടപടികൾ ആരംഭിച്ചു.

മലങ്കരസഭയുടെ എക്യുമെനിക്കൽ ബന്ധങ്ങളും മതസൗഹാർദ്ദ ബന്ധങ്ങളും സമാരംഭിച്ചു. പ. പിതാവ് 1958-ൽ പാകിയ വിത്ത് രാജ്യനിയമങ്ങൾക്കും സഭയുടെ കാനോനകൾക്കും അനുസൃതമായി വളർന്നുവന്ന് സ്ഥിരമായി നിൽക്കുന്ന ശാശ്വത സമാധാനത്തിന്റെയും ഐക്യത്തിന്റെയും പടുവൃക്ഷമായി മാറുവാൻ ദൈവം തന്നിരിക്കുന്ന മഹാകൃപ മലങ്കരയിലെ രണ്ടു കക്ഷിയിലും പെട്ട ദൈവമക്കൾക്ക് ലഭിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു. ■

# വിശുദ്ധിയുടെ സുവിശേഷം

ഡോ.സഖറിയാസ് മാർ അപ്രേം

ഭാരതീയഗുരു പാരമ്പര്യത്തിന്റെ അന്തഃസത്ത ഉൾക്കൊണ്ടും പൗരസ്ത്യ ക്രൈസ്തവാദ്ധ്യാത്മികത ആശ്ലേഷിച്ചും ഓർത്തഡോക്സ് സുറിയാനി പൈതൃക ത്തിന് അനുസരിച്ചും ജീവിതത്തെ ചിട്ടപ്പെടുത്തിയ മഹാനുഭാവനായ പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ വിശുദ്ധിക്കു മുമ്പിൽ നമിച്ചുകൊണ്ട് വിശുദ്ധിയുടെ സുവിശേഷം ലളിതമായി പറഞ്ഞുകൊള്ളട്ടെ.

കാലാനുസരണമായ അർത്ഥാന്തരങ്ങൾക്ക് വിധേയമാകുന്ന പദങ്ങളിൽ ഒന്നാണ് വിശുദ്ധി. സത്യമെന്തെന്നോ എങ്ങനെയെന്നോ വർണ്ണിക്കുവാൻ സാധ്യമല്ലാത്തവിധം Post Truth അഥവാ "സത്യാനന്തരം" എന്ന ശൈലി വല്ലാതെ ആഗോള സമൂഹത്തിന്റെ ബോധമണ്ഡലത്തേയും ചിന്താധാരകളേയും സ്വാധീനിച്ചിരിക്കുന്ന പശ്ചാത്തലത്തിൽ പ്രത്യേകിച്ചും. വസ്തുനിഷ്ഠാപരമായ യാഥാർത്ഥ്യങ്ങൾക്ക് അർഹമായ പ്രാധാന്യം നൽകാതെ, വിവേകത്തെ മറികടന്ന് മത-സാംസ്കാരിക, രാഷ്ട്രീയ മേഖലകളിലെ വൈകാരിക കണങ്ങളെ (emotional elements) ഉദ്ദീപിപ്പിച്ചും ഉയർത്തിക്കാട്ടിയും തെറ്റായിവ്യാഖ്യാനിച്ചും സത്യത്തെ തമസ്ക്കരിക്കുകയും, അസത്യത്തെ സത്യമാക്കി പ്രകീർത്തി ക്കുകയും അതിലൂടെ നിഗൂഢ ലക്ഷ്യങ്ങൾസ്ഥാപിച്ചെടുക്കുകയും ചെയ്യുന്ന ഗൂഢതന്ത്രമാണ് ഒരുപരിധിവരെ post truth. ആദ്ധ്യാത്മികവും രാഷ്ട്രീയവുമായ മണ്ഡലങ്ങളിൽ ഈ ശൈലി പെരുമ്പറ മുഴക്കിമുന്നേറു കയാണ്.

"സത്യത്തിന്റെമുഖം കനകപാത്രംകൊണ്ട്മൂടിയിരിക്കുന്നു" എന്ന ഈശാവാ സ്യോപനിഷത്തിലെ പ്രയോഗം എത്രയോ ശ്രദ്ധേയമാണ് ഈ കാലഘട്ട ത്തിൽ. സത്യംഎപ്പോഴുംസുതാര്യവും നിർമ്മലവും ആയിരിക്കും. വർണ്ണനാതീതവും രഹസ്യപൂർണ്ണവുമായ തലങ്ങൾ അതിൽ കണ്ടേക്കാം; എങ്കിലും അത് ലാളിത്യമുള്ളതും ലാവണ്യ മുള്ളതുമായിരിക്കും. വിശുദ്ധി ഏതാണ്ടിപ്രകാരമാണ്. സത്യം, വിശുദ്ധി, ദൈവാനുഭവം എന്നിവയെല്ലാം ഇപ്രകാരമല്ലേ കണക്കാക്കേണ്ടത്? ദൈവാനുഭവം എങ്ങനെവർണ്ണിക്കാം എന്ന ബ്രദർലിയോയുടെ ചോദ്യത്തിനു അസ്സീസിയിലെ വിശുദ്ധ ഫ്രാൻസിസ് നൽകുന്ന ഉത്തരം "ദാഹിച്ചിരിക്കുമ്പോൾ ദൈവം എനിക്ക് ഒരു ഗ്ലാസ് തണുത്ത വെള്ളം പോലെയാണ്" (God is like a glass of cool water when I am thirst) എന്നാണ് കസാന്ദ്സാക്കീസ് എഴുതിയിരിക്കുന്നത്. ജീവിതത്തിലെ കൊച്ചുകൊച്ചു അനുഭവങ്ങളിൽ ദൈവാനുഭവം കണ്ടെത്തുവാൻ സാധിക്കുക എത്ര വലിയ അനുഭവമാണ്. ചെറിയകാര്യങ്ങളുടെവലിയ തമ്പുരാനായി ദൈവസാന്നിധ്യം തീരണം. ആകാശത്തിലെ പറവകളെയും വയലിലെ പൂക്കളെയും മറ്റും ദൈവകരുതലിന്റെ പ്രതീകങ്ങളോ അടയാളങ്ങളോആയി നസ്രേത്തിലെ യേശു എത്ര തന്മയത്വത്തോടെയാണ് അവതരിപ്പിച്ചത്. ദൈവപൂർണ്ണതയുടെ മനുഷ്യാവതാരമാണ് അവൻ; അതായത് വിശുദ്ധിയുടെ നിറകുടം! ഒരു പൈതലിന്റെ പാൽപുഞ്ചിരിപോലെയാണ് വിശുദ്ധി. വിശുദ്ധിയുടെ നൈർമ്മല്യം ഇതാണ്.

വിശുദ്ധി ഒരുകച്ചവടച്ചരക്കല്ല, അതൊരുതിരിച്ചറിവാണ്. "ശരിതെറ്റുകളുടെ ആശയങ്ങൾക്ക് അപ്പുറം ഒരുലോകം ഉണ്ടെന്നും, അവിടെ ഞാൻ നിന്നെ കണ്ടുമുട്ടുമെന്നും" (out beyond the ideas of right doings and wrong doing there is a field; I will meet you there) എന്നു പറയുന്ന റൂമിയുടെ ചിന്താഗതി വിശുദ്ധിയുടെ പ്രസരണമാണ്. ഇവിടെയെല്ലാം വിശുദ്ധി ആടയാഭരണങ്ങളില്ലാത്ത ആത്മാധിഷ്ഠവും അതേസമയം വസ്തുനിഷ്ഠവുമായ ജീവിതമോ, വീക്ഷണമോ ആണ്. പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ജീവിതവും സന്ദേശവും ഇതല്ലേ വ്യക്തമാക്കുന്നത്. ലാവണ്യമുള്ള വാക്കുകളും സൗരഭ്യം പരത്തിയസാന്നിധ്യവു പച്ചയായ മനുഷ്യത്വത്തിന്റെ ലക്ഷണങ്ങളായിരുന്നു. ലവലേശം അഭിനയം ഇല്ലാത്ത, സത്യാനന്തരം എന്നൊന്നില്ലാത്ത, നിർമ്മലമായ സത്യം! അതായിരുന്നില്ലേ തിരുമേനിയുടെ ജീവിതം? ഒരുപക്ഷേ ഇന്നത്തെ വിശുദ്ധ പദത്തിൽ ഈ അർത്ഥതലങ്ങൾ ഉൾപ്പെടുത്തുന്നുണ്ടോ എന്ന് സംശയിക്കുന്നു. ആൾക്കൂട്ടത്തിന്റെ ആദരവും അംഗീകാരവും അളവുകോലായി സ്വീകരിച്ച് വിശുദ്ധപദസ്ഥാ നീയനാക്കുന്ന പ്രകിയ ആധ്യാത്മികതയിൽ എത്രയോ നാളുകളായി നിലനിൽക്കുന്നു! അടയാളങ്ങളുടെയും അത്ഭുത ങ്ങളുടെയും വീര്യപ്രവൃത്തികളുടെയും അടിസ്ഥാനത്തിൽ വിശുദ്ധപദം ചാർത്തുന്ന ശൈലിയും സുപരിചിതമാണ്. ഇവിടെയെല്ലാം ചോദ്യം ചെയ്യപ്പെടുന്നത് വിശുദ്ധിയുടെ ആഴമാണ്.

ഒരു വിശുദ്ധൻ അതിബൃഹത്തായ കർമ്മങ്ങളിലോ സംഭവങ്ങളിലോ അല്ല ഊർജ്ജംകണ്ടെത്തുന്നത്; പ്രത്യുത കരുണാമയവും, ദയാപൂർണ്ണവുമായചിലകരുതലുകളിലും അതുവഴിലഭിക്കുന്ന ആർദ്രതയോടുകൂടിയതും, നന്ദി സൂചകമായഅഭിവാദനങ്ങളിലൂടെയുമാണ്. സ്വന്തം പരിചാരകരോടും ശുശ്രൂഷകരോടും കരുണയോടും വാത്സല്യത്തോടും ഇടപെട്ടിരുന്ന പരുമല തിരുമേനിയും, പാമ്പാടി തിരുമേനിയുംമറ്റും വിശുദ്ധിയുടെ ഈ സൗരഭ്യമാണ് പരത്തിയത്. എളിയവനെ ആദരിക്കുന്നവൻ വിശുദ്ധനാണെ തിരിച്ചറിവ് എന്നാണോയിനി നമ്മിൽ ഉണ്ടാവുക?

ഒരു പാട് ഫ്രെയ്മുകൾതീർത്തിരിക്കുന്നു നമ്മൾ! മതാധിഷ്ഠവുംമതാതീതവും! കർമ്മനിഷ്ഠവും കർമ്മ രഹിതവും! നിയമാധിഷ്ഠവും നിയമരഹിതവും! എന്നുവേണ്ട ഏതെല്ലാം എന്തെല്ലാം ഫ്രെയ്മുകൾ! ഇവയ്ക്കുള്ളിൽ വിശുദ്ധിയെയും, വിശുദ്ധരേയും തളച്ചിടുവാനാണ് നാം വെമ്പൽ കൊള്ളുന്നത്. ദൈവം, മനുഷ്യൻ, പ്രപഞ്ചം എന്നീ ഫ്രെയ്മുകൾക്കപ്പുറം മറ്റൊന്നാവശ്യമുണ്ടോ? ഈ മൂന്നുതലങ്ങളെ അർത്ഥപൂർണ്ണമായി ബന്ധിപ്പി



ക്കുന്ന പ്രക്രിയയല്ലേയഥാർത്ഥ വിശുദ്ധി? നിഷേധവും, നിരാകരണവും വിശുദ്ധിയുടെ ലക്ഷണങ്ങളല്ല. ആത്മ പ്രകാശനത്തിന് ഇവമൂന്നും എങ്ങനെ കൈകാര്യംചെയ്യണം എന്ന ബോധ്യമാണ് വേണ്ടിയിരിക്കുന്നത്. ജീവിത യാഥാർത്ഥ്യങ്ങളിൽനിന്നും ഓടിയൊളിക്കുന്ന യാളല്ല വിശുദ്ധൻ. ജീവിത വ്യാപാരത്തിന്റെ സകല സാധ്യതക ളേയും ആശ്ലേഷിക്കുന്നയാളുമല്ല വിശുദ്ധൻ. സ്ഥിതപ്രജ്ഞ യോടുകൂടി ഇവ രണ്ടിനേയും കൈകാര്യം ചെയ്യുവാൻ കെൽ പ്പുള്ളവനാണ് വിശുദ്ധൻ. പുണ്യമുള്ള പൂർവ്വികർ പറഞ്ഞി രിക്കുന്നതു പോലെ "പ്രയോജനമുള്ള ധനവും, പ്രകാശ മുള്ള നാവും" കൊണ്ട് ആത്മപരിപാലനം നടത്തുന്നവ രാണ് യഥാർത്ഥ വിശുദ്ധർ. ഇവർ "തലമുറകൾക്ക് കണ്ണാടി" ആകുമത്രേ! അധരങ്ങളുടെ പ്രകാശം അന്തരംഗത്തിൽ നിന്നും ഉതിരുന്ന വചസ്സുകളുടെ പ്രകാശമാണ്. അതായത്, ഉരുവിടുന്ന വാക്കുകൾ കേൾവിക്കാരിൽ പ്രകാശം പരത്തു ന്നതായിരിക്കും എന്നർത്ഥം. നമ്മുടെ വാക്കുകളും സംസാ രങ്ങളും കേൾവിക്കാ രുടെ പ്രകാശത്തെ കെടുത്തിക്കളയു ന്നതും അന്ധകാരം പരത്തു ന്നതും ആകുന്നുണ്ടോ എന്ന്സ്വയംചിന്തിക്കേണ്ടതല്ലേ? വാക്കുകളെ അസ്ത്രങ്ങളാ ക്കുന്ന ശൈലി വിശുദ്ധരിൽ കാണുമോ എന്ന് സംശയം. 'നല്ല വാക്കോതുവാൻ ത്രാണിയുണ്ടാകണം' എന്ന സനാതന തത്വം വിശുദ്ധന്റെ മുഖമുദ്രയായിരിക്കും. ഒരു വിശുദ്ധൻ ഒരിക്കലും ബലഹീനനാകയില്ല, മറിച്ച് ഉൾക്കാമ്പിലെ കരുത്ത് വർണ്ണനാതീതമായിരിക്കും. ഭയത്തിന് വിശുദ്ധി യിൽ ഇടമില്ലെന്ന് ഓർക്കണം. വിശുദ്ധന്റെ ഭയം ദൈവമാണ്. ആ ഭയ മാകട്ടെ ക്രിയാത്മകവും ആയിരിക്കും.

മുകളിൽ പറയാൻ ശ്രമിച്ച ജീവിതവീക്ഷണത്തിന്റെ ലയം നിരന്തരമായ ദൈവസംസർഗ്ഗത്തിന് കാരണമാകും. ലാളിത്യ ത്തിന്റെ നിറവായ പരമസത്യമാണല്ലോദൈവം. (വേദാന്ത പാരമ്പര്യത്തിലെ "കൂടസ്തനിത്യം ബ്രഹ്മം" എന്ന നിർവ്വ ചനം ഈ ലാളിത്യ ഭാവത്തിനു എതിരാണെന്ന് കരുതരുത്. അതിന്റെ അർത്ഥതലങ്ങൾ ഇവിടെ വർണ്ണിക്കുവാൻ ഉദ്ദേശിക്കുന്നില്ല.) വിശുദ്ധിയുടെ മാറ്റ് നിരന്തരമായ ഈ ദൈവസംസർഗത്തിലൂടെ ഉരച്ചുനോക്കുവാൻ കഴിയും. യാമങ്ങൾതോറും മുടങ്ങാതെ പ്രാർത്ഥിക്കുകയും അതിന് ചേരുംവിധമുള്ള വ്യതാനുഷ്ഠാനു ങ്ങൾക്ക്തയ്യാറാവുകയും ചെയ്യുന്നത് ഈ ജീവിത ദർശനം ഉൾക്കൊള്ളു ന്നതുകൊ ണ്ടാണ്. വ്യക്തമായജീവിത ദർശനവും വീക്ഷണവും പുലർത്തുന്നുവെങ്കിലേ അനുഷ്ഠാനങ്ങൾക്ക് അർത്ഥ മുണ്ടാവൂ. അല്ലാത്തപക്ഷം വിശുദ്ധി കേവലം കാപട്യമായി മാറും.

സാധാരണഭക്തിയിൽ, അതായത്ഒരു സാധുഭക്ത ന്റെലളിത ഭക്തിയിൽ, ദൈനംദിന ജീവിതവ്യാപാരങ്ങളെ കൈകാര്യം ചെയ്യുവാൻ സാധ്യമാക്കണമെന്ന അപേക്ഷ വിശുദ്ധരോട് ഉണ്ടാകാം. അതു അംഗീകരിക്കുമ്പോൾ തന്നെ വിശുദ്ധ മദ്ധ്യസ്ഥതയുടെ പരമലക്ഷ്യംതിരിച്ചറിയുവാനും കൈവരിക്കു വാനും ശ്രമിക്കേണ്ടത് അനിവാര്യമല്ലേ? അതായത് ഗിരിശൃംഗ ത്തിലേക്കുള്ളകരേറ്റംപോലെയാകണം വിശുദ്ധരോടുള്ള മദ്ധ്യസ്ഥത. ഈ ആരോഹണം, വിശുദ്ധി ഒരുറവയിൽ നിന്നെന്നപോലെ വിശുദ്ധനിൽ നിന്ന് ഭക്തനിലേയ്ക്ക് ഒഴുകി ഇറങ്ങുന്നത് പോലെ കാണുവാൻ കഴിയും, കഴിയണം. ഒരു പക്ഷേ സ്വയവിമർശനത്തിനു വിധേയമാകേണ്ട മണ്ഡലങ്ങളിൽ ഒന്ന് ഇതല്ലേ? മഹാഭാരതത്തിലെ കീരി പറഞ്ഞ കഥപോലെ യാകരുത് പരിശുദ്ധ സന്നിധിയിലേക്കുള്ള തീർത്ഥാടനം. പൂർണ്ണ മായും സ്വർണ്ണ വർണ്ണമായില്ലെങ്കിലും അല്പ മെങ്കിലും സ്വർണ്ണ മാകേണ്ടയോ? വിശുദ്ധിയുടെസുവിശേഷം ഈ അന്വേഷണ മാക്കാം. ■

## ദനഹാ പെരുന്നാൾ, ജനുവരി 6



**കർത്താവേ നിന്റെ പ്രകാശത്താൽ ഞങ്ങളെ ശോഭിപ്പിക്കണമേ. നിന്റെ ഉഷസ്സാൽ ഞങ്ങളെ സന്തോ ഷിപ്പിക്കണമേ. നിന്റെ സ്നാനത്താൽ ഞങ്ങളെ നീതീകരിക്കണമേ.**

## മായൽത്തോ പെരുന്നാൾ, ഫെബ്രുവരി 2



**കർത്താവേ! 'നിന്റെ മഹാകരുണയെ എന്റെ കണ്ണുകൾ കണ്ടതുകൊണ്ട് ഇനി ഞാൻ ചെന്നു വിശ്രമിപ്പാൻ എന്നെ പിരി ച്ചുവിടണമേ' എന്നു പറഞ്ഞ വൃദ്ധനായ ശീമോനോടൊന്നിച്ച് നിന്നെ ഞങ്ങൾ സ്തുതിക്കുമാറാകണമെ.**

## നിനുവാ നോമ്പ്, ഫെബ്രുവരി 3-6



**നിനുവാക്കാരുടെ സങ്കടത്തിൽ പ്രീത നാകുകയും അവരുടെ അനുതാപത്തെ സ്വീകരിക്കുകയും അവരുടെമേൽ തീരു മാനിച്ചിരുന്ന ശിക്ഷയെ നീക്കുകയും ചെയ്ത ദൈവമേ! ഞങ്ങളുടെ പാപവും അതിക്രമവും അനുസരിച്ച് ഞങ്ങളോട് പകരം ചെയ്യരുതേ. വിലയേറിയ നിന്റെ രക്തത്താൽ നീ രക്ഷിച്ചിട്ടുള്ള നിന്റെ സഭയോടു ദയ ചെയ്യേണമേ.**

# ശാന്തപഥം

■ യാക്കോബ് മാർ ഏലിയാസ്

കുലം പവിത്രം, ജനനീകൃതാർത്ഥ
വസുന്ധരാ പുണ്യവതീ ച തേന
അപാരസച്ചിത് സുഖസാഗരേസ്മിൻ
ലീനം പരേബ്രഹ്മണി
യസ്യ ചേതഃ

\- മനുസ്മൃതി

ആർഷഭാരത ചരിത്രത്തിന്റെ കാലഗണനയിൽ 14 മന്വന്തരങ്ങളിലെ വൈവസ്വത മന്വന്തരത്തിൽ 'മനുസ്മൃതി'യിലെ ഒരു ശ്ലോകം കുറിച്ചി ബാവാ എന്നറിയപ്പെടുന്ന ഗീവർഗീസ് ദ്വിതീയൻ ബാവായെക്കുറിച്ചും അന്വർത്ഥമാണ്.

"ആരുടെ മനസ്സാണോ, ഹൃദയമാണോ സച്ചിതാനന്ദമാകുന്ന സാഗരത്തിൽ  അഥവാ ദൈവീക സ്മരണയിൽ നിമഗ്നമായിരിക്കുന്നത് അഥവാ താദാത്മ്യം പ്രാപിച്ചിരിക്കുന്നത് അയാളുടെ കുലം (ജനിച്ചവംശം) പവിത്രമാണ്. അയാളെ പ്രസവിച്ച അമ്മ ധന്യയാണ് (കൃതഹസ്തയാണ്). ജനിച്ച സ്ഥലം പുണ്യദേശമണ്. ഏതൊരു പുണ്യവാനെക്കുറിച്ചും ഇത് ചേർത്തു ചിന്തിക്കാവുന്നതാണ്".

ജീവിതത്തിൽ ഒറ്റപ്രാവശ്യമേ ബലഹീനനായ എനിക്ക് പരിശുദ്ധ ജീവിതംകൊണ്ട് ഭാഗ്യസ്മരണാർഹനായ ഗീവർഗ്ഗീസ് ദ്വിതീയൻ ബാവാതിരുമേനിയെ കാണുവാൻ ഇടയായിട്ടുള്ളൂ. ആ പുണ്യവാന്റെ ജീവിതാന്ത്യത്തോട് അടുപ്പിച്ച് 1964-ൽ എന്റെ സഹോദരൻ വി.എം. ജോയിയോടു കൂടെയാണ്. അന്ന് എനിക്ക് 13 വയസ്സ് മാത്രം പ്രായമുണ്ടായിരുന്നുള്ളൂ. അന്നത്തെ കാഴ്ചയും അദ്ദേഹത്തെക്കുറിച്ചുള്ള കേഴ്വിയും പിന്നീടുണ്ടായ കേട്ടുകേഴ്വികളും മനസ്സിൽ ബഹുമാനവും ഭക്തിയും ആദരവും വർദ്ധിപ്പിച്ചുകൊണ്ടിരുന്നു. ഏറ്റവും കൂടുതൽ കേട്ടുകൊണ്ടിരുന്നത് അദ്ദേഹത്തിന്റെ അരുമശിഷ്യനായിരുന്ന ഭാഗ്യസ്മരണാർഹനായ മാത്യൂസ് മാർ കൂറിലോസ് തിരുമേനി (മാത്യൂസ് ദ്വിതീയൻ ബാവാതിരുമേനി)യിൽനിന്നുതന്നെയാണ്. 16-ാം വയസ്സുമുതൽ 36 വർഷം മാത്യൂസ് ദ്വിതീയൻ ബാവാതിരുമേനിയുമായുള്ള വാസത്തിൽനിന്നും സംസർഗ്ഗത്തിൽനിന്നും കേട്ടതും മനസ്സിലാക്കിയതുമായ കാര്യങ്ങളിൽ നിന്ന് 'കുറിച്ചി ബാവാ'യെക്കുറിച്ച്, ദൈവത്തിൽ ശരണപ്പെട്ടുകൊണ്ടും അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയിൽ അഭയപ്പെട്ടുകൊണ്ടുമാണ് എഴുതുവാൻ ശ്രമിക്കുന്നത്.

1934 ആരംഭം മുതൽ 1964 അവസാനം വരെയുള്ള കാലഘട്ടത്തിൽ മലങ്കരസഭയുടെ അത്യുന്നത ശുശ്രൂഷകനായി, ശ്രേഷ്ഠ മഹാഇടയനായി, പരിശുദ്ധ പിതാവായി ദൈവത്താൽ നിയോഗിക്കപ്പെട്ട മഹാപരിശുദ്ധനായിരുന്നു അദ്ദേഹം. മലങ്കര നസ്രാണി ചരിത്രത്തിലെ ഏറ്റവും ഉജ്ജ്വല സൂര്യനായ വട്ടശ്ശേരിൽ മാർ ദിവന്ന്യാസോസ് തിരുമേനിയുടെ കാലശേഷം മലങ്കര സഭയുടെ മഹാശ്രേഷ്ഠ ഇടയനായി തെരഞ്ഞെടുക്കപ്പെട്ട ഋഷിവരിഷ്ഠൻ, വട്ടശ്ശേരിൽ മാർ ദിവന്ന്യാസ്യോസ് തിരുമേനിയെപ്പോലെ വമ്പനും  പ്രബലനുമായി അദ്ദേഹം അറിയപ്പെട്ടിരുന്നില്ല. വമ്പനായ മാർ ദിവന്ന്യാസിയോസിന്റെ പിമ്പെ വന്നവൻ എന്ന നിലയിൽ ഉണ്ടായ പ്രതികൂലത്തെ മറികടക്കുന്നതിന് അദ്ദേഹത്തിനെ ദൈവം തന്റെ മഹാകൃപയാൽ സംഗതിയാക്കി.

ദൈവകൃപയുടെ അതുല്യതയും അത്യാവശ്യകതയും തിരുമേനി മനസ്സിലാക്കി ജീവിച്ചു. 'എല്ലാം ഉണ്ടായാലും ദൈവകൃപ ഇല്ലെങ്കിൽ ഒന്നുമില്ല; ഒന്നുമില്ല എങ്കിലും ദൈവകൃപ ഉണ്ടെങ്കിൽ മതി. 'Everything minus the Grace of God is equel to nothing; Nothing plus the Grace of God is equal to everything' നമ്മുടെ കർത്താവ് പൗലോസ് ശ്ലീഹയോടു കല്പിച്ചത് എന്റെ കൃപ നിനക്കുമതി, എന്റെ ശക്തി ബലഹീനതയിൽ തികഞ്ഞുവരുന്നു' എന്നാണ്. (2 കൊരിന്ത്യർ 12:9) അതുകൊണ്ട് ക്രിസ്തുവിന്റെ ശക്തി എന്റെമേൽ ആവസിക്കേണ്ടതിന് ഞാൻ അതി സന്തോഷത്തോടെ എന്റെ ബലഹീനതകളിൽ പ്രശംസിക്കും. ഈ ചിന്തയും മനോഭാവവും കുറിച്ചി ബാവയേയും വിനയാന്വിതനും സൗമ്യനും എന്നാൽ ശക്തിമാനും ഗാംഭീര്യവും ബലവുമുള്ളവനാക്കിത്തീർത്തു. സൗമ്യത ബലഹീനതയല്ല എന്ന് അദ്ദേഹം മനസ്സിലാക്കി ജീവിച്ചു. നമ്മുടെ കർത്താവ് താഴ്മയും സൗമ്യതയും ഉള്ളവനായിരുന്നു എന്നുള്ള ബോധവും അദ്ദേഹത്തിൽ ഉറച്ചിരുന്നു. (വി. മത്തായി 11: 29) അങ്ങനെ അദ്ദേഹം പ്രതികൂലതകളുടെയും പ്രശ്നങ്ങളുടെയും നടുവിൽ പതറാതെയും കുലുങ്ങാതെയും കർത്താവിൽ നിന്നുള്ള ആശ്വാസവും സമാധാനവും കണ്ടെത്തി സഭാനൗകയെ ഉലയാതെ നിയന്ത്രിച്ചുകൊണ്ടിരുന്നു. നമ്മുടെ കർത്താവ് തന്റെ മനുഷ്യാവതാരകാലത്തു തന്റെ ദൈവത്വത്തെ വിനയത്തിൽപൊതിഞ്ഞാണ് ജീവിച്ചത്. മനുഷ്യനായി ദാസരൂപം പ്രാപിച്ചു, (ക്രൂശിലെ മരണത്തോളം അനുസരണമുള്ളവനായി) ജീവിച്ചതും ദൈവത്വത്തെ വിനയത്തിൽ പൊതിഞ്ഞുകൊണ്ടായിരുന്നു. അതുകൊണ്ടാണ് തന്റെ താഴ്മക്കു സ്തുതി എന്നു നാം പ്രാർത്ഥനയിൽ പാടിസ്തുതിക്കുന്നത്. പ്രത്യേകിച്ചു കഷ്ടാനുഭവ

ആഴ്ചയിലെ പ്രാർത്ഥനകളിൽ. പുറമെ ഗാംഭീര്യമുള്ളവനായി കാണപ്പെട്ടു എങ്കിലും തിരുമേനി അതീവ താഴ്മയുള്ളവനായിരുന്നു, സൗമ്യതയുള്ളവനായിരുന്നു. ദൈവീകതയുടെ മേലങ്കിയായി ധരിക്കേണ്ടത് താഴ്മയാണ് എന്നു പിതാക്കന്മാർ പഠിപ്പിക്കുന്നുമുണ്ട്. 'Humility is the robe of Divinity' എന്ന് സിറിയായിലെ വി. ഇസഹാക്ക് പ്രത്യേകം പഠിപ്പിച്ചിരുന്നു.

സൗമ്യനും വിനീതനുമായ തിരുമേനി പലപ്പോഴും കോപിക്കുകയും ദേഷ്യപ്പെടുകയും ചെയ്യുമായിരുന്നു. പ്രത്യേകിച്ച് ആരാധനയിലെ അലസത കാണുമ്പോൾ അദ്ദേഹം കോപിച്ചിരുന്നു - 'അലസതലേശം ബാധിച്ചാൽ അശുഭ വഴിക്കു വശംവദമാകും'- അങ്ങനെ ആത്മനാശം സംഭവിക്കും എന്നുള്ളതുകൊണ്ടാണ് കോപിതനായി കാണപ്പെട്ടത്. 'പാപം ചെയ്യാതിരിപ്പാൻ കോപിപ്പീൻ" എന്നുള്ള സങ്കീർത്തനവചനം അദ്ദേഹം മനസ്സിൽ ഉറപ്പിച്ചിരുന്നു. ഈ കോപം തന്റെ കൂടെയുള്ളവരോടല്ലായിരുന്നു. അവരിൽ പ്രവേശിച്ച സാത്താനോടായിരുന്നു എന്നുള്ളത് അപ്പോൾ അധികം ആരും മനസ്സിലാക്കിയിരുന്നില്ല. പത്രോസ് ശ്ലീഹായുടെ തെറ്റായ ആലോചന സാത്താന്റേതാണ് എന്നു ബോദ്ധ്യമായ കർത്താവ് പത്രോസ് ശ്ലീഹായോടു 'സാത്താനെ നീ എന്നെ വിട്ടുപോ' എന്നു കല്പിച്ചുവല്ലോ. ആരാധനയ്ക്കുശേഷം ആരെ ശാസിച്ചുവോ അവരെ വിളിച്ചു തന്റെ പിതൃസ്നേഹവും വാത്സല്യവും കൂടുതലായി കാണിച്ചിരുന്നു. ശാസിക്കുവാനും ശിക്ഷിക്കുവാനും യോഗ്യനാകുവാൻ തക്കവണ്ണം മാതൃകാപരമായി ജീവിക്കുവാൻ തിരുമേനി അങ്ങേയറ്റം ശ്രദ്ധിച്ചിരുന്നു. ദൈവം നമ്മെ ശാസിക്കുന്നതും ശിക്ഷിക്കുന്നതും നമ്മുടെ വിശുദ്ധിക്കും നന്മയ്ക്കും ആണ് എന്ന തിരുവചനം നമ്മെ പഠിപ്പിക്കുന്നുണ്ടല്ലോ. (എബ്രായർ 12: 5-11).

ആരാധനയുടെ മഹത്വവും ദിവ്യത്വവും ദർശിച്ച മഹത്വവാനായിരുന്നു പരിശുദ്ധ പിതാവ്. ഏശായ ദീർഘദർശി മഹത്വവാനായത് ദൈവത്തിന്റെ മഹത്വം ദർശിച്ചാണല്ലോ. (യെശ്ശയ്യ 6: 1-5). ആരാധനയുടെ മഹത്വവും ദിവ്യത്വവും ദർശിക്കണമെങ്കിൽ അത്രമാത്രം ഒരുക്കവും ത്രികരണ ശുദ്ധിയും ഉണ്ടായിരിക്കണം. കാർമ്മികൻ വിശുദ്ധബലി അർപ്പിക്കുവാൻ പോകേണ്ടത് 'ജ്ഞാനത്തോടും ഭക്തിയോടും ആത്മീയ ഒരുക്കത്തോടും വെടിപ്പോടും വിശുദ്ധിയോടും കൂടിയാണ് എന്നുള്ള ബോദ്ധ്യം അദ്ദേഹത്തിനു സദാ വർദ്ധിച്ചുകൊണ്ടിരുന്നു. തന്റെ ശിഷ്യരെ തക്സാ പഠിപ്പിക്കുമ്പോൾ അത് പ്രത്യേകം പഠിപ്പിച്ചിരുന്നു. ഈ ബോധം ഇന്നത്തെ കാർമ്മികരിലും സംബന്ധികളിലും വർദ്ധിച്ചുവരുവാൻ പരിശുദ്ധ പിതാവിന്റെ ജീവിതവും മാതൃകയും സഹായകമായിത്തീരണം.

വിശുദ്ധ ജീവിതം നേരിയതിൽ പൊതിഞ്ഞ അഗ്നിക്കട്ടപോലെയാണ് എന്ന് ആവർത്തിച്ചു പഠിപ്പിച്ചു. പട്ടം കൊട വേളയിൽ ആമുഖ പ്രസംഗത്തിൽ എടുത്തു പറയുകയും ചെയ്തിരുന്നു. വിശുദ്ധിയോടെ ജീവിച്ചാൽ അത് പ്രകാശിക്കും. അശുദ്ധിയിൽ ജീവിച്ചാൽ അത് ദഹിപ്പിക്കും. ഏതൊരു കർമ്മവും കാര്യവും ചെയ്യേണ്ട വിധത്തിൽ ചെയ്താൽ ഗുണവും അല്ലെങ്കിൽ ദോഷവുമാകുമെന്നു ഓർമ്മിപ്പിച്ചിരുന്നു. വി. കുർബാനയിലും ഇതുതന്നെ ഓർമ്മിപ്പിക്കുന്നുണ്ടല്ലോ. ഇതു ഞങ്ങൾക്ക് ശിക്ഷയ്ക്കോ പ്രതികാരത്തിനോ ആയി തീരരുതെ. എന്നാലോ ജീവനും രക്ഷയ്ക്കും പര്യാപ്തമായിത്തീരണമെ. വിശുദ്ധിയുടെ പ്രകാശത്തിൽ ജീവിക്കുമ്പോഴാണ് അതിന്റെ തേജസ്സിന്റെ കിരണം അനുഭവവേദ്യമാകുന്നതും തേജസ്കരണത്തിലേക്കു ആനയിക്കപ്പെടുന്നതും.

ദൈവരൂപത്തിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ട മനുഷ്യന്റെ ജീവിതലക്ഷ്യം തന്നെ ദൈവത്തെപ്പോലെ ആകുക എന്നതാണ്. എല്ലാ അനുഷ്ഠാനങ്ങളും ആചാരങ്ങളും ആ ലക്ഷ്യത്തിലെത്താനുള്ളതാണ്. ആ ലക്ഷ്യത്തിലെത്തിച്ചേരാൻ സത്യവിശ്വാസത്തിൽ സ്ഥിരതയും കഷ്ടങ്ങളിൽ ധീരതയും കാത്തുസൂക്ഷിക്കണം. (അപ്പോ. പ്ര.14: 22). പ്രശ്നങ്ങളാലും പ്രയാസങ്ങളാലും കലുഷിതമായ അന്തരീക്ഷത്തിൽ അതുളവാക്കാൻ കാരണമായ സാത്താനേയും ദുഷ്ടശക്തിയേയും മറ്റും അദ്ദേഹം നേരിട്ടത് പ്രാർത്ഥനകൊണ്ടും ഉപവാസംകൊണ്ടും ധന്യമായ ധ്യാനജീവിതംകൊണ്ടുമാണ്. രഹസ്യപ്രാർത്ഥനകൾ, യാമപ്രാർത്ഥനകൾ, ഹാർദ്ദവ പ്രാർത്ഥനകൾ, നിമിഷപ്രാർത്ഥനകൾ ഇവയുടെയെല്ലാം നിരന്തരവും നിത്യവുമുള്ള പാലനം അദ്ദേഹത്തിന്റെ രഹസ്യജീവിതത്തെ ശക്തീകരിക്കുകയും ശുദ്ധീകരിക്കുകയും ചെയ്തു. ഉപവാസത്തിലൂടെയും നോമ്പനുഷ്ഠാനങ്ങളിലൂടെയും സാത്താനെയും അവന്റെ പ്രലോഭനങ്ങളേയും നേരിടുവാനും തോല്പിക്കുവാനുമുള്ള ശക്തി ദൈവത്തിൽ നിന്നും ആർജിച്ചിരുന്നു. ജഢാഭിലാഷങ്ങളോടുള്ള പോരാട്ടം സാത്താനോടുള്ള പോരാട്ടവുമായി കരുതി എത്ര പ്രായമായാലും മാംസവും രക്തവുമുള്ളിടത്തോളം പരീക്ഷകന്റെ പ്രലോഭനങ്ങൾ ഉണ്ടാകാൻ ഇടയുള്ളതിനാൽ വാർദ്ധക്യത്തിലും പ്രത്യേകം സൂക്ഷിക്കണമെന്ന് തിരുമേനി കൂടെയുള്ളവരോടു കല്പിച്ചിട്ടുണ്ട്. അതുകൊണ്ടാണ് വി. കുർബ്ബാനയനുഭവിക്കുന്നവർ വൃദ്ധരാണെങ്കിലും ചൊല്ലുന്നത് ദുർമോഹങ്ങൾ മാഞ്ഞുപോവുകയും ദുർവികാരങ്ങൾ ശമിക്കുകയും ചെയ്യണമെ എന്നാണ്. ഒരു വിവാഹം മൂന്നു നോമ്പിന്റെ ഞായറാഴ്ച നടത്താൻ അനുവദിച്ചാൽ ആ ദമ്പതികൾ മൂന്നു നോമ്പു വീടിയതിനുശേഷമേ വിവാഹത്തിലേക്കു പ്രവേശിക്കയുള്ളു എന്ന് അഭിവന്ദ്യ കൂറിലോസു തിരുമേനി ശുപാർശചെയ്തപ്പോൾ എടോ മെത്രാച്ചാ, തനിക്ക് ഒന്നും അറിഞ്ഞുകൂടാ ഈ കാര്യം എന്നു പറഞ്ഞ് അനുവദിക്കാതിരുന്നതായി പറഞ്ഞുകേട്ടിട്ടുണ്ട്.

സന്ന്യാസജീവിതത്തിന്റെ 82 ആസനങ്ങളിൽ സന്ന്യാസി ഇരിക്കേണ്ട ഭദ്രാസനത്തിലും അതിലുപരി സിംഹാസനത്തിലും അദ്ദേഹം ഇരുന്ന് സന്ന്യാസിവര്യനും വരിഷ്ഠനുമായി ജീവിച്ച് സമാധിയായി കാലം ചെയ്തു. ദൈവീകകാര്യങ്ങൾ പഠിച്ചെടുക്കുന്നതിലുപരി പിടിച്ചെടുക്കേണ്ടതാണ് എന്ന് അദ്ദേഹം ശിഷ്യന്മാരെ പഠിപ്പിച്ചു "Divine things are not to be taught but to be caught". ഇതു കൂടെകൂടെ അദ്ദേഹത്തിന്റെ ശിഷ്യനും പിന്നീട് പിൻഗാമികളിലൊരുവനുമായ ഭാഗ്യസ്മരണാർഹനായ മാത്യൂസ് ദ്വീതിയൻ ബാവാ തിരുമേനിയും ആവർത്തിച്ച് ഉറപ്പിച്ച് പഠിപ്പിക്കുമായിരുന്നു. ദൈവീകതയുള്ളവരെ തിരിച്ചറിഞ്ഞ് അവരെ സന്ന്യാസത്തിലേക്കും വൈദീക സ്ഥാനത്തേക്കും വിളിച്ച് അടുപ്പിക്കാനുള്ള ദൈവീക കഴിവ് അദ്ദേഹത്തിനുണ്ടായിരുന്നു. അവരുടെയെല്ലാം ശുശ്രൂഷകൾ പരിശുദ്ധസഭയുടെ ഭിത്തിയെ ബലപ്പെടുത്തിയിട്ടുമുണ്ട്.

ബലഹീനനാണ് എന്ന് അവകാശപ്പെട്ട അദ്ദേഹത്തെ മോശയെപ്പോലെ സഭയെ നയിക്കുവാൻ ദൈവം ശക്തനാക്കി. ഏലിയാവിന്റെ ഇരട്ടി ശക്തിയും മദ്ധ്യസ്ഥതയും ലഭിച്ച് പരിശുദ്ധസഭയെ 1958 മുതൽ 1964 വരെ സമാധാനത്തിലും സ്നേഹത്തിലും ഐക്യത്തിലും നയിക്കുവാനുള്ള മഹാഭാഗ്യവും പ. പിതാവിന് ദൈവം നൽകി. ■



# അവിസ്മരണീയമായ ഒരു വെല്ലൂർ യാത്ര

ഫാ.ഡോ.എം.ഒ.ജോൺ
(വൈദിക ട്രസ്റ്റി)

"നിങ്ങൾ എനിക്കുവേണ്ടി കരയേണ്ട. അത് തെറ്റാണ്. വലിയൊരു ഓപ്പറേഷനാണ് ഞാൻ പോകുന്നതെന്ന് എനിക്കറിയാം. ഈ ലോകത്ത് എന്നെ ഭരമേല്പിച്ചിരിക്കുന്ന ജോലികൾ തീർത്തിട്ടുണ്ടെങ്കിൽ ദൈവം എന്നെ വിളിക്കും. അപ്പോൾ ഞാനവിടേക്ക് പോകും. മടങ്ങിവരില്ല. മറിച്ച് എന്നെ ഈ തോട്ടത്തിൽ ഇനിയും ജോലിക്ക് വേണമെങ്കിൽ എന്നെ മടക്കി അയക്കും. എല്ലാം ദൈവത്തിന്റെ ഇഷ്ടം."

1953 ഡിസംബർ 15നും 16നും കോട്ടയം ദേവലോകം അരമനയിൽ തിരക്കിട്ട ചില ആലോചനകൾ നടക്കുന്നു. ആകാംഷാഭരിതമായ രംഗങ്ങളിലൂടെ എല്ലാവരും കടന്നുപോകുന്നു. പരസ്പരം രഹസ്യം പറയുന്ന സമുദായ പ്രമുഖരും പ്രമാണികളും അവിടെ എത്തിയിട്ടുണ്ട്.

80 വയസ്സു കഴിഞ്ഞ പ.ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിക്ക് കടുത്ത വേദനയും മൂത്രതടസ്സവും അനുഭവപ്പെടുന്നു. അദ്ദേഹം തീരെ അവശനായി കാണപ്പെട്ടു. താൽക്കാലിക ചികിത്സകൊണ്ടൊന്നും രോഗത്തിനു ശമനം ഉണ്ടാകുന്നില്ല. പ.ബാവാ തിരുമേനിയുടെ മുഖ്യ ഉപദേഷ്ടാവും, അനിഷേധ്യ സമുദായപ്രമാണിയും മനോരമ പത്രാധിപരുമായിരുന്ന കെ.സി.മാമ്മൻ മാപ്പിള വെല്ലൂർ ആശുപത്രിയിലേക്ക് ഫോൺ ചെയ്ത് വിവരം ഡോ. പി.കോശിയെ അറിയിക്കുകയും അദ്ദേഹവും പ്രസിദ്ധ ഡോക്ടർ കാർമ്മലും ഒന്നിച്ച് ഡിസംബർ 23-ാം തീയതി കോട്ടയത്തെത്തി പ.ബാവാ തിരുമേനിയെ പരിശോധിക്കുകയും ചെയ്തു. തിരുമേനി ഉടൻ തന്നെ വെല്ലൂർ ആശുപത്രിയിൽ അഡ്മിറ്റായി ഒരു ഓപ്പറേഷന് വിധേയനാകണമെന്ന് ഡോക്ടർമാർ നിർദ്ദേശിച്ചു. അതനുസരിച്ച് പിറ്റേദിവസം തന്നെ തിരുമേനിയെ വെല്ലൂർ ആശുപത്രിയിലേക്ക് കൊണ്ടുപോകുവാൻ തീരുമാനിച്ചു.

ഡിസംബർ 23-ാം തീയതി വൈകിട്ട് മലങ്കരസഭയിലെ എല്ലാ തിരുമേനിമാരും ഒന്നിച്ച് ചേർന്ന് പ.ബാവാ തിരുമേനിക്ക് തൈലാഭിഷേകശുശ്രൂഷ നൽകി. ശുശ്രൂഷയ്ക്കിടയിൽ തിരുമേനിമാർ ഓരോരുത്തരും കണ്ണീരൊഴുക്കിക്കൊണ്ട് പ. ബാവാ തിരുമേനിയെ തൈലം പൂശിയപ്പോൾ കൂടിനിന്നവരെല്ലാം ഏങ്ങലടിച്ചുകരഞ്ഞു. അനേക വൈദികരും നൂറുകണക്കിന് സഭാവിശ്വാസികളുമാണ് വിവരം കേട്ടറിഞ്ഞ് ദേവലോകത്തേക്ക് ഒഴുകിയെത്തിയത്. 24-ാം തീയതി രാവിലെ അരമനചാപ്പലിൽ വി.കുർബ്ബാന അർപ്പിക്കപ്പെട്ടു. പ.ബാവാ തിരുമേനിയും വന്നുകൂടിയ ജനങ്ങളും ചാപ്പലിൽ എത്തി പ്രാർത്ഥന നടത്തി. യാത്രയയപ്പിനെത്തിയ ജനക്കൂട്ടത്തെ അഭിസംബോധന ചെയ്തുകൊണ്ട് പ.ബാവാ തിരുമേനി നടത്തിയ ചെറിയ പ്രസംഗത്തിലെ വാക്കുകളാണ് മുകളിൽ ഉദ്ധരിച്ചിരിക്കുന്നത്.

പ.ബാവാ തിരുമേനിയുടെ വെല്ലൂരിലേക്കുള്ള യാത്ര കൊച്ചിയിൽനിന്ന് തീവണ്ടിയിലായിരുന്നു ക്രമീകരിച്ചിരുന്നത്. ദേവലോകം അരമനയിലെ പ്രാർത്ഥനയ്ക്കുശേഷം പ. ബാവാ തിരുമേനിയും തിരുമേനിമാരും പഴയസെമിനാരിയിൽ എത്തി ചാപ്പലിലും പിതാക്കന്മാരുടെ കബറിടങ്ങളിലും പ്രത്യേക പ്രാർത്ഥനകളും ധൂപാർപ്പണവും നടത്തി. അവിടെ നിന്ന് എറണാകുളത്തേക്കുള്ള യാത്ര പുറപ്പെട്ടു. അനേക കാറുകളിൽ തിരുമേനിമാരും, വൈദികരും, സമുദായപ്രമാണികളും എറണാകുളം വരെ തിരുമേനിയെ അനുഗമിച്ചു. വാർദ്ധക്യസഹജമായ ക്ഷീണമാകയാൽ എറണാകുളത്തിനു വരുന്നില്ല എന്നു പറഞ്ഞ് കെ.സി.മാമ്മൻ മാപ്പിള പഴയ സെമിനാരിയിൽവെച്ച് ബാവാ തിരുമേനിയുടെ കൈമുത്തി യാത്ര പറഞ്ഞു. എങ്കിലും അദ്ദേഹത്തിന് ഇരിക്കപ്പൊറുതി ഉണ്ടായില്ല. വാർദ്ധക്യവും ക്ഷീണവും അവഗണിച്ച് മാമ്മൻ മാപ്പിളയും കൊച്ചിവരെ അനുയാത്രചെയ്തു. കൊച്ചി ഹാർബർ ടെർമിനൽ സ്റ്റേഷനിൽനിന്ന് പ.ബാവാ തിരുമേനി ട്രെയിനിൽ കയറുന്നതിനു മുമ്പ് മാമ്മൻ മാപ്പിള അടുത്തു ചെന്ന് 'ഞാൻ ഒന്നുകൂടി തിരുമനസ്സിലെ കയ്യൊന്നു മുത്തട്ടെ' എന്നു പറഞ്ഞ് വികാരഭരിതനായി കൈമുത്തി. ശരിക്കും അത് അവസാനത്തെ കൈമുത്തായിരുന്നു. ആറു ദിവസങ്ങൾക്കുശേഷം 1954 ജനുവരി ഒന്നിന് പുറത്തിറങ്ങിയ മലയാള മനോരമയുടെ ഒന്നാം പേജിൽ സ്റ്റോപ് പ്രസ് എന്ന



തലക്കെട്ടിൽ ആ വാർത്ത വന്നു. 'ശ്രീ. കെ.സി.മാമ്മൻ മാപ്പിള ഇന്നലെ (വ്യാഴാഴ്ച) രാത്രി 12 മണിക്ക് ഹൃദയസ്തംഭനം മൂലം നിര്യാതനായ ദുഃഖവാർത്ത അറിയിച്ചുകൊള്ളുന്നു.'

പ.ബാവാ തിരുമേനിയും സംഘവും ഡിസംബർ 25-ാം തീയതി രാവിലെ വെല്ലൂരിൽ എത്തി. അദ്ദേഹത്തോടൊപ്പം ദാനിയേൽ മാർ പീലക്സിനോസ് തിരുമേനി, മണലിൽ യാക്കോബ് കത്തനാർ, പഴയ സെമിനാരി മാനേജർ ഫാ.റ്റി.സി. ജേക്കബ്, പരുമല സെമിനാരി മാനേജർ ഫാ.കെ.ബി.മാത്യൂസ്, റ്റി.ജി.സഖറിയാ ശെമ്മാശ്ശൻ എന്നിവരും രണ്ടു കുശിനിക്കാരും ഉണ്ടായിരുന്നു. ഇരുപത്തിയഞ്ചാം തീയതി രാവിലെ ഹോസ്പിറ്റൽ ചാപ്പലിൽ ദാനിയേൽ മാർ പീലക്സിനോസ് തിരുമേനി ക്രിസ്തുമസ്സ് കുർബ്ബാന അർപ്പിച്ചു.

കെ.സി.മാമ്മൻ മാപ്പിളയുടെ നിര്യാണവാർത്ത ബാവാ തിരുമേനിയെ കൂടുതൽ ക്ഷീണിപ്പിച്ചതിനാൽ മുൻ നിശ്ചയിച്ച ഓപറേഷൻ അല്പം താമസിച്ചു. 1954 ജനുവരി 18നാണ് ഓപറേഷൻ നടന്നത്. വെല്ലൂർ ആശുപത്രിയുടെ ചരിത്രത്തിൽ ഒരിക്കലും ഉണ്ടായിട്ടില്ലാത്ത അത്ര വലിയ ജനക്കൂട്ടമാണ് മലങ്കരസഭയുടെ നാനാഭാഗത്തുനിന്നും അന്ന് വെല്ലൂരിൽ എത്തിയത്. മെത്രാപ്പോലീത്തന്മാരായ തോമ്മാ മാർ ദീവന്നാസിയോസ്, ദാനിയേൽ മാർ പീലക്സിനോസ്, മാത്യൂസ് മാർ കൂറിലോസ് എന്നിവരും ഓപ്പറേഷൻ നടക്കുന്ന വേളയിൽ അനേക വൈദികരും ജനങ്ങളും ആശുപത്രി ചാപ്പലിൽ ഒന്നുകൂടി ഹൃദയം നുറുങ്ങി പ്രാർത്ഥിച്ചു. മലങ്കരസഭയിലെ എല്ലാ പള്ളികളിലും തിരുമേനിക്കുവേണ്ടി അന്ന് പ്രത്യേക കുർബ്ബാന അർപ്പിക്കപ്പെട്ടു. അനേകായിരങ്ങൾ അദ്ദേഹത്തിനുവേണ്ടി പ്രാർത്ഥിച്ചു. ഓപറേഷൻ വിജയകരമായി പൂർത്തീകരിച്ചു. മൂന്നുമാസം കൂടി ആശുപത്രിയിൽ താമസിച്ചു ചികിത്സകൾ പൂർത്തിയാക്കിയാണ് അദ്ദേഹം നാട്ടിലേക്ക് മടങ്ങിയത്.

മലങ്കരസഭയിലെ മറ്റൊരു മേൽപട്ടക്കാരനും നൽകിയിട്ടില്ലാത്തത്ര വലിയ സ്നേഹവും കരുതലുമായിരുന്നു മലങ്കരസഭാമക്കൾ പ.ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിക്ക് നൽകിയിരുന്നത്. സഭാമക്കളോടുള്ള അദ്ദേഹത്തിന്റെ സ്നേഹവായ്പ്പ് അതിരറ്റതായിരുന്നു. അവർക്ക് അദ്ദേഹത്തോടുള്ള സ്നേഹം അളവറ്റതായിരുന്നു. (അതുകൊണ്ടാണ് 'ആടുകൾ മദ്ധ്യേ വടിയേന്തിയൊരുത്തൻ നിലകൊള്ളുന്നല്ലോ... പേരുപറഞ്ഞുവിളിക്കുമ്പോൾ ഓരോന്നരികത്തെത്തുന്നു...'എന്ന് അദ്ദേഹത്തെക്കുറിച്ച് പാടുവാനും സഭാകവി സി.പി.ചാണ്ടി സാറിനു സാധിച്ചത്). ■

# ഗ്രാമസുകൃതം

■ അനിൽ പൂന്തോട്ടത്തിൽ, നീലംപേരൂർ

**താ**ളത്തിലാടുന്ന പുഞ്ചപ്പാടങ്ങളും
ഇളകിപ്പരക്കുന്ന തെളിനീർപ്രവാഹവും
തെങ്ങോല മേയുന്ന പച്ചത്തുരുത്തുകളും
അനവരതമരുളുന്ന നിർമ്മലമാം മന്ത്രം
ഉള്ളിലറിയേണ്ടതാണെന്നങ്ങറിഞ്ഞത്
ഈ ഗ്രാമ ഭൂമികയിൽ നിന്നുമല്ലോ?

**ചേ**റിന്റെ ചാറിലായ് വിത്തങ്ങെറിഞ്ഞതും
ഞാറിന്റെ നെറുകയിൽ നിലാപ്പാലുവീണതും
കതിർമണിയുതിർന്നത് അന്നമാകുന്നതും
അതിലെല്ലാമായുന്ന മനുജനെ കണ്ടത്
ജീവിത വിശുദ്ധി തൻ ദിവ്യ സുഗന്ധമായ്
അവിടേയ്ക്ക് വന്നതുമിവിടെ നിന്നല്ലോ?

**ശാ**ന്തമാം സന്ധ്യകളിലേകാന്തനിദ്രയിലിന്ദ്രിയ നിഗ്രഹം പൂകുന്ന കൊറ്റികൾ
അറിയുന്ന വീചികളെയന്നങ്ങു കണ്ടതും
അക്കണ്ടകാഴ്ചയെ തന്നുടെയകക്കണ്ണി
ലേക്കുമൊരനുഭൂതിയാക്കി രസിച്ചതും
ഇക്കണ്ട പ്രപഞ്ചത്തിൽ സുകൃതമല്ലോ?

**സ്വ**പ്നങ്ങളൊക്കെ വിളയുമീ ഭൂമിയിൽ
സ്നേഹസ്വരൂപനാമീശനെ കണ്ടതും
ആ 'ദേവലോക'മായ് തൻ കർമ്മഭൂമിയെ
പരിചിനൊടറിഞ്ഞതും വാഴ്ത്തി സ്തുതിച്ചതും
നമ്മൾ തൻ നാടിന്റെ പുണ്യമല്ലോ?
മുന്നോട്ടങ്ങായുവാൻ വെമ്പുന്നകാൽകളിൽ
കരുതലൊടു പകരുന്നൊരൂർജ്ജമല്ലോ?





# പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ മൗലിക ദർശനങ്ങൾ

ഫാ.ഡോ. റ്റി. ജെ. ജോഷ്വ

**പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ദർശനത്തെ രൂപപ്പെടുത്തിയ ഘടകങ്ങൾ.**

**1. തിരുവചനം**

സുറിയാനിയിലും മലയാളത്തിലും ഉള്ള ബൈബിൾ പരിഭാഷകൾ അദ്ദേഹത്തിന് സുപരിചിതമായിരുന്നു. ആരാധനാമദ്ധ്യേ സുവിശേഷം വായിക്കുമ്പോൾ അതു സുറിയാനിയിൽ നിന്ന് തത്സമയം പരിഭാഷപ്പെടുത്തുകയായിരുന്നു പതിവ്. അനുദിനം ക്രമമായി തിരുവെഴുത്തു വായിച്ച് മനനം ചെയ്യുന്ന രീതി അന്ത്യം വരെ അദ്ദേഹം നിലനിർത്തി. സന്ധ്യാനമസ്ക്കാരത്തിനുശേഷം മുറിയിൽ മടങ്ങിയെത്തിയാൽ വേദപുസ്തകം വായിച്ചു കേൾപ്പിക്കുന്നതിന് ഒരാളിനെ നിയോഗിച്ചിരുന്നു. ആ വ്യക്തിയുടെ അഭാവത്തിൽ ആ കൃത്യം ചിലപ്പോൾ ഞാൻ ചെയ്തിട്ടുള്ളത് ഓർക്കുന്നു. കേട്ടുകൊണ്ടിരിക്കുമ്പോൾ ചില പരാമർശങ്ങളുടെ അർത്ഥവും പ്രസക്തിയും വിശദീകരിക്കുമായിരുന്നു. പഴയനിയമത്തിൽ നിന്ന് ഒരദ്ധ്യായം, ഒരു സങ്കീർത്തനം, പുതിയനിയമത്തിൽ നിന്ന് ഒരദ്ധ്യായം ഇതായിരുന്നു, വായനാക്രമം. അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ വചനാധിഷ്ഠിതവും, ജീവിത സ്പർശിയുമായിരുന്നു. നവീകരണ സഭക്കാരുടെയും സമൂഹങ്ങളുടെയും വേദവ്യാഖ്യാനങ്ങളെ ഖണ്ഡിച്ചുകൊണ്ട് ഓർത്തഡോക്സ് വീക്ഷണം വ്യക്തമാക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു.

**2. സഭാപിതാക്കന്മാരുടെ കൃതികൾ**

സുറിയാനിയിലുള്ള കൃതികളാണ് അദ്ദേഹം വായിച്ചിരുന്നത്. അപ്പോസ്തോല പിതാക്കന്മാരായ റോമിലെ മാർ ക്ലീമീസിന്റെ കൃതികൾ, അന്ത്യോക്യയിലെ ഇഗ്നാത്തിയോസിന്റെ ലേഖനങ്ങൾ, മാർ അപ്രേമിന്റെ രചനകൾ ഇവയൊക്കെ പിന്നെയും പിന്നെയും വായിക്കുന്നതായി കണ്ടിട്ടുണ്ട്. അദ്ദേഹത്തിന്റെ പ്രസംഗങ്ങളിൽ സഭാപിതാക്കന്മാരിൽ നിന്നുള്ള ഉദ്ധരണികൾ വന്നെത്തുമായിരുന്നു.

**3. പ്രമുഖരായ ഗുരുക്കന്മാർ**

പരിശുദ്ധനായ പരുമലത്തിരുമേനിയുടെ കീഴിലുള്ള അഭ്യസനം അദ്ദേഹത്തിന്റെ ജീവിതത്തെയും ദർശനത്തെയും ഏറെ സ്വാധീനിച്ചു. പണ്ഡിതനായ വട്ടശേരിൽ തിരുമേനിയും ഇദ്ദേഹത്തിന്റെ ഗുരുസ്ഥാനീയനാണ്. ഔന്നത്യമേറിയ ഈ രണ്ടു ഗുരുക്കന്മാരുടെയും ഉപദേശങ്ങളും മാതൃകകളും നമ്മുടെ കഥാപുരുഷനെ ഏറെ സ്വാധീനിച്ചിരുന്നു.

**4. ആരാധനാനുഭവങ്ങൾ**

ആത്മിക ശുശ്രൂഷകൾക്കും, ആരാധനാനുഷ്ഠാനങ്ങൾക്കും വളരെ പ്രാധാന്യം കല്പിച്ച ആചാര്യശ്രേഷ്ഠനായിരുന്നു അദ്ദേഹം. പിതാക്കന്മാർ വച്ചിട്ടുള്ള അനുശാസനങ്ങൾ അല്പം പോലും ഭേദം വരുത്താതെ പാലിക്കാനും അനുഷ്ഠിക്കാനും ശ്രദ്ധിച്ചു. പിതാക്കന്മാർ ക്രോഡീകരിച്ചിട്ടുള്ള പ്രാർത്ഥനകളും അപേക്ഷകളും സ്തുതികളും നിത്യേനയുള്ള ഉപയോഗത്തിൽ കൂടി അദ്ദേഹത്തിന്റെ ചിന്തകളെയും വീക്ഷണങ്ങളെയും ഏറെ സ്വാധീനിച്ചിരുന്നു. ആരാധനാ ഗീതങ്ങളിൽ നിന്നുള്ള ശകലങ്ങളും, ചില പ്രാർത്ഥനകളുടെ സാരാംശവുമെല്ലാം അദ്ദേഹത്തിന്റെ പ്രബോധനങ്ങളിൽ പ്രതിഫലിക്കുമായിരുന്നു. മേൽപ്പറഞ്ഞ നാലു ഘടകങ്ങളുടെയും സ്വാധീനം അദ്ദേഹത്തിന്റെ ദർശനങ്ങളെ രൂപപ്പെടുത്തിയെന്നു പറയാം.

**പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ മൗലിക ദർശനങ്ങൾ**

**1. വിശുദ്ധ സഭയെപ്പറ്റി**

വിശുദ്ധ സഭയുടെ ഔന്നത്യത്തെ ഉയർത്തിപ്പിടി

ക്കുകയും പ്രഭാഷണങ്ങളിലും പ്രബോധനങ്ങളിലും അതു വെളിപ്പെടുത്തുകയും ചെയ്തിരുന്നു. മശിഹാ തമ്പുരാൻ വന്നത് മനുഷ്യരാശിയെ രക്ഷിക്കാനാണ്; അതിനായിട്ടാണ് സഭയെ തിരഞ്ഞെടുത്ത് നിയോഗിച്ചിരിക്കുന്നത്. പിതാക്കന്മാർ വിശ്വാസ പ്രമാണം ക്രോഡീകരിച്ചപ്പോൾ പിതാവിലും, പുത്രനിലും പരിശുദ്ധാത്മാവിലുമുള്ള (ത്രിത്വത്തിൽ ഉള്ള) വിശ്വാസം ഏറ്റുപറഞ്ഞ ശേഷം ഏകവും, വിശുദ്ധവും, കാതോലികവും, ശ്ലൈഹികവുമായ സഭയിലുള്ള വിശ്വസം ഏറ്റു പറയുന്നു. വി. ത്രിത്വം കഴിഞ്ഞാൽ സഭയാണ് നമ്മുടെ വീക്ഷണത്തിലും വിശ്വാസത്തിലും തെളിഞ്ഞു നിൽക്കേണ്ടത് എന്ന് അദ്ദേഹം ആവർത്തിച്ചു പറയുമായിരുന്നു. വിശ്വാസപരമായ കാര്യങ്ങൾ ക്രോഡീകരിക്കുവാനും, ആചാരാനുഷ്ഠാനങ്ങൾ നിർണ്ണയിച്ചു ക്രമീകരിക്കാനും, കർത്താവിന്റെ വാക്കുകൾ അദ്ദേഹം മിക്കപ്പോഴും ഉദ്ധരിക്കുമായിരുന്നു: "സഭയെ കേൾക്കാത്തവൻ നിനക്കു ചുങ്കക്കാരനെപ്പോലെയും കാവ്യനെപ്പോലെയും (പുറജാതിക്കാരൻ) ആയിരിക്കട്ടെ." (മത്താ. 18:17).

### 2. മലങ്കര സഭയുടെ സ്വാതന്ത്ര്യം

സഭയെപ്പറ്റിയുള്ള പിതാവിന്റെ ദർശനത്തിൽ അതിന്റെ സ്വാതന്ത്ര്യവും, സ്വയം ഭരണ സംവിധാനവും എപ്പോഴും ഉയർന്നു നിന്നു. പൗരസ്ത്യ ഓർത്തഡോക്സ് സഭകൾ എല്ലാം തന്നെ സ്വയം ശീർഷകത്വമുള്ള സ്വതന്ത്രസഭകളാണ്. അല്ലാതെ വിദേശാധിപത്യത്തിലോ ഏതെങ്കിലും ഒരു മേല്പട്ടക്കാരന്റെ ഏകാധിപത്യത്തിലോ കഴിയുന്നവയല്ല. പൗരസ്ത്യ സഭകളെ കൂട്ടി ബന്ധിപ്പിക്കുന്നത് അവർ പിൻപറ്റുന്ന വിശ്വാസ സംഹിതകളും ആരാധനാ സംവിധാനങ്ങളുമാണ്. മലങ്കരസഭ സ്വയം ശീർഷകത്വവും സ്വയംഭരണവുമുള്ള സ്വതന്ത്ര സഭയാണ്. എന്നാൽ ഒരു കാലത്ത് പൗരോഹിത്യപിന്തുടർച്ച നിലനിറുത്താൻ വേണ്ടി വൈദേശിക സഭകളെ ആശ്രയിക്കേണ്ടിയിരുന്നു. ഇവിടെ കാതോലിക്കേറ്റ് സ്ഥാപിതമായതോടെ ആ പരാധീനതയ്ക്കു പരിഹാരം വന്നു.

കാതോലിക്കാ സിംഹാസനത്തെപ്പറ്റി ബാവാ പറയുന്നു: "കാതോലിക്കാ സിംഹാസനം പാത്രിയർക്കാ സിംഹാസനത്തെക്കാൾ 94 വർഷം മുമ്പുള്ളതാണ്. നിഖ്യാ സുന്നഹദോസ്, ആ സിംഹാസനത്തെ സ്ഥിരപ്പെടുത്തി. കാതോലിക്കാ സിംഹാസനവും പാത്രിയർക്കാ സിംഹാസനവും തമ്മിൽ കീഴ്മേലോ, മൂപ്പിളപ്പമോ ഒന്നുമല്ല. പാത്രിയർക്കീസന്മാർ പടിഞ്ഞാറ് മെത്രാപ്പോലീത്താമാരെ വാഴിക്കുന്നു. കാതോലിക്കാ കിഴക്കും മെത്രാപ്പോലീത്താമാരെ വാഴിക്കുന്നു. കാതോലിക്കാ പാത്രിയർക്കീസിന്റെ കീഴിലുള്ള ഒരു സ്ഥാനിയാണെന്നും, പാത്രിയർക്കീസിനു കീഴ്പെട്ടു നടക്കണമെന്നും പൊതുവിൽ ഒരു ധാരണയുണ്ട്. ഈ ചിന്ത സമാധാനാലോചനകളിൽ എല്ലാം ഉയർന്നു വന്നതാണ്. എന്നാൽ അതു ശരിയല്ലെന്നു മനസ്സിലാക്കണം".

മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം പത്രോസിന്റെ സിംഹാസനത്തിനു കീഴിലോ, വിധേയത്വത്തിലോ അല്ല. അതു സ്വതന്ത്രമാണ്. ഈ സഭ ഒരു സ്വതന്ത്രസഭയായും, ദേശീയസഭയായും നിൽക്കേണ്ടത് ദൈവത്തിന്റെ ഇഷ്ടമാണെന്നു ചരിത്രം തെളിയിച്ചിരിക്കുന്നു.

### 3. കൂദാശകളുടെ കൂദാശയായ വി. കുർബ്ബാന

വിശുദ്ധ കുർബ്ബാനയെപ്പറ്റി ഏറ്റവും ഭക്തിയും ആദരവും അദ്ദേഹം പുലർത്തി. അദ്ദേഹം പറയുന്നു; "ക്രിസ്ത്യാനികളുടെ രക്ഷയുടെ മർമ്മം വി. കുർബാനയാകുന്നു. അതു ജീവന്റെ ബലിയാണ്. മനുഷ്യപുത്രന്റെ ശരീരം ഭക്ഷിക്കയും രക്തം കുടിക്കുകയും ചെയ്യാതിരുന്നാൽ നിങ്ങൾക്കു ഉള്ളിൽ ജീവനില്ല, (യോഹ. 6:53) കുർബാനയാണ് സഭയുടെ ജീവൻ. ഈ ജീവൻ നമ്മിൽ സദാ വ്യാപരിക്കണം. അതിനു ക്രമമായി കുർബാന അനുഭവിക്കണം. അതു നല്ല ഒരുക്കത്തോടും വിശുദ്ധിയോടും കൂടി വേണം. പൗലോസ് ശ്ലീഹാ ഓർമ്മപ്പെടുത്തുന്നു; തന്നത്താൻ ശോധന ചെയ്തിട്ടുവേണം ഈ അപ്പം തിന്നുകയും രക്തം കുടിക്കുകയും ചെയ്യുന്നത്. വിവേചിക്കാഞ്ഞാൽ തനിക്കു തന്നെ ശിക്ഷാവിധി തിന്നുകയും കുടിക്കുകയും ചെയ്യുന്നു. ഇങ്ങനെ ശോധന ചെയ്യുന്നതിനാണ് കുമ്പസാര കൂദാശ സഭ നിശ്ചയിച്ചിരിക്കുന്നത്.

കുർബ്ബാനയില്ലാത്തവർ യഥാർത്ഥ ക്രിസ്ത്യാനികളല്ല എന്ന് അദ്ദേഹം പ്രസ്താവിക്കുമായിരുന്നു. അങ്ങനെയുള്ളവരുമായി വേഴ്ച പുലർത്തരുത് എന്നുവരെ അദ്ദേഹം അനുശാസിച്ചു പോന്നു. കുർബാനയെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ ഭക്തിയും വിശ്വാസവും വെളിപ്പെടുന്നത് അതു അനുഷ്ഠിക്കുന്നതിനുള്ള അദ്ദേഹത്തിന്റെ ഒരുക്കത്തിലും ശുശ്രൂഷയുടെ അനുഷ്ഠാനത്തിലുമാണ്. ഞായറാഴ്ച അനുഷ്ഠിക്കുന്നതിനുള്ള ഒരുക്കം ശനിയാഴ്ച ഉച്ച കഴിയുമ്പോൾ ആരംഭിക്കും.

### 4. രക്ഷയെക്കുറിച്ച്

ക്രിസ്തീയ വിശ്വാസത്തിൽ മൗലികമായ ഒന്നാണ് രക്ഷാസിദ്ധാന്തം. അതിനെപ്പറ്റി വ്യക്തമായ വിചിന്തനങ്ങൾ തിരുമേനി നടത്തിയിരുന്നു. ഒരു പ്രസംഗത്തിൽ നിന്ന്: "ആദാമിന്റെ പാപത്തിനു പരിഹാരം വരുത്തേണ്ടിയിരുന്നു. അതിന് ആദാമ്യ സന്തതി ആയി കർത്താവു വന്നു. പിതാവിന്റെ കടം വീട്ടേണ്ട ചുമതല അവന്റെ പുത്രനാണ്. ദൈവമോ, മാലാഖമാരോ, മറ്റാരുമോ അല്ല. ആദാമിന്റെ കടം വീട്ടാൻ അവന്റെ പുത്രന്മാരിൽ ആർക്കും കഴിവില്ലായിരുന്നു. "ദൈവം സ്വർഗ്ഗത്തിൽ നിന്നു മനുഷ്യപുത്രന്മാരെ നോക്കുന്നു. എല്ലാവരും പിൻവാങ്ങി ഒരുപോലെ കൊള്ളരുതാത്തവരായിത്തീർന്നു.

നന്മ ചെയ്യുന്നവൻ ഇല്ല; ഒരുത്തൻ പോലുമില്ല" (സങ്കീ. 53:2-3) വീണുപോയ ആദാമിനോടും അവന്റെ സന്തതികളായി മരിച്ചുപോകുന്ന മനുഷ്യവർഗ്ഗത്തോടുമുള്ള അതിരറ്റ അനുകമ്പയും സ്നേഹവും മൂലം, ദൈവപുത്രൻ തന്നെ ആദാമിന്റെ പുത്രനായി ജനിക്കുകയും, ആദാമിനും സന്തതികൾക്കും ജീവനും രക്ഷയും, പാപപരിഹാരവും സമ്പാദിച്ചു കൊടുക്കുകയും ചെയ്തു. ഈ രക്ഷ, മനുഷ്യവർഗ്ഗത്തിനു മുഴുവനായി നേടിത്തന്നിട്ടുള്ളതാണ്".

### 5. എക്യുമെനിക്കൽ ദർശനം

മലങ്കരയിൽ മാത്രം ഒതുങ്ങിക്കഴിഞ്ഞിരുന്ന ഓർത്തഡോക്സ് സഭയ്ക്ക് ഒരു ആഗോളദർശനത്തിലേക്ക് ഉയരുവാൻ ഇടയായത് ഈ പിതാവിന്റെ കാലത്താണ്. അതിനു അനുകൂലമായ പല സാഹചര്യങ്ങളും കൈവന്നു എന്നതു ദൈവനിശ്ചയം മാത്രം. മലങ്കരസഭയെ ലോകത്തിലുള്ള ഇതര സഭകൾ അറിയുവാനും ഈ സഭയുടെ പൗരാണികതയും അപ്പോസ്തോലികാടിസ്ഥാനവും അംഗീകരിക്കപ്പെടുവാനും ഇടയായി.

1937-ൽ നടന്ന എഡിൻബറോ കോൺഫറൻസിൽ നമ്മുടെ സഭയുടെ പരമാദ്ധ്യക്ഷൻ ഗീവർഗീസ് ദ്വിതീയൻ പോയി സംബന്ധിച്ചത് ഒരു സുപ്രധാന സംഭവമായിരുന്നു. വിശ്വാസം, പട്ടത്വം എന്നിവയെപ്പറ്റിയുള്ള പഠനത്തിനായി രൂപപ്പെടുത്തിയ പ്രഥമ കോൺഫറൻസാണ് എഡിൻബറോയിൽ ചേർന്നത്. തന്റെ പ്രായത്തിന്റെ പ്രയാസങ്ങളെ അതിലംഘിച്ചുകൊണ്ട് ഗീവർ ഗീസ് ദ്വിതീയൻ ബാവാ പ്രസ്തുത സമ്മേളനത്തിൽ സംബന്ധിച്ചതുവഴി മലങ്കരസഭയുടെ പേരും പെരുമയും ഉയർത്താനും അന്തർദേശീയമായി സഭയ്ക്ക് അംഗീകാരം കൈവരിക്കാനും സാധിച്ചു. ■



# വലിയ ബാവായുടെ ഡയറിക്കുറിപ്പുകൾ

ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

മലങ്കര ഓർത്തഡോക്സ് സഭയിൽ കല്ലാച്ചേരി ബാവാ, കുറിച്ചി ബാവാ, വലിയ ബാവാ എന്നീ പേരുകളിൽ അറിയപ്പെട്ട പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ (1874-1964) ഡയറിക്കുറിപ്പുകൾ വിളിച്ചറിയിക്കുന്നത് മലങ്കരസഭയുടെ സാമൂഹിക ചരിത്രമാണ്. മലയാള സാഹിത്യ ചരിത്രത്തിൽ കത്തുകളുടെ രൂപത്തിൽ ആദ്യമായി യാത്രാവിവരണം എഴുതിയതും ഗീവർഗീസ് ദ്വിതീയൻ ബാവായാണ്. അദ്ദേഹം 1908 മാർച്ച് 26-ന് ഊർശ്ലേമിലേക്ക് യാത്ര തിരിച്ച് ജൂലൈ 19-ന് തിരിച്ചെത്തിയതിന്റെ ദീർഘമായ യാത്രാനുഭവങ്ങളാണ് യറുശലേം കത്തുകളിലൂടെ അവതരിപ്പിക്കുന്നത്. നിരന്തരമായി എഴുതുവാനും കൃത്യമായി വിവരങ്ങൾ ശേഖരിച്ച് അടയാളപ്പെടുത്തുവാനും അനിതരസാധാരണമായ സിദ്ധിവൈഭവമുണ്ടായിരുന്ന പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഡയറിക്കുറിപ്പുകൾ സഭാചരിത്രത്തിന്റെ വിവിധ തലങ്ങളാണ് വെളിപ്പെടുത്തുന്നത്.

പ. ഗീവർഗീസ് ദ്വിതീയൻ ബാവാ നടത്തിയ വിവാഹം, തൈലാഭിഷേകം, ശവസംസ്ക്കാരം, ഓർമ്മകുർബ്ബാന, പട്ടംകൊട, വൈദിക കബറടക്കം, പള്ളികൂദാശ, സന്ദർശനങ്ങൾ തുടങ്ങി നിരവധി സ്വകാര്യതകൾ കൃത്യമായി ആലേഖനം ചെയ്തിരിക്കുന്ന ഈ ഡയറിക്കുറിപ്പുകൾ വിവിധ ദേശത്തിന്റെയും പള്ളികളുടെയും കുടുംബചരിത്രത്തിന്റെയും അടിസ്ഥാന രേഖയായിത്തീരുന്നു.

പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ദർശനങ്ങൾക്കും കാഴ്ചപ്പാടുകൾക്കും അടിത്തറ ലഭ്യമായത് ഗുരുക്കന്മാരായ പുലിക്കോട്ടിൽ ജോസഫ് മാർ മാർ ദീവന്നാസിയോസ് (1833-1909), പ. പരുമല ഗീവർഗീസ് മാർ ഗ്രീഗോറിയോസ് (1848-1902), പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് (-1934) എന്നിവരിൽ നിന്നുമായിരുന്നു. ഈ ഗുരുപരമ്പരയുടെ അമൂല്യസിദ്ധിവിശേഷങ്ങളായ വിശുദ്ധജീവിതം, വേദപരിജ്ഞാനം, പ്രഭാഷണപാടവം, ഗ്രന്ഥരചനാസിദ്ധി, സാമൂഹിക കാഴ്ചപ്പാട് എന്നിവ ശിഷ്യനായ വലിയ ബാവായിലേക്കും അനുസ്യൂതം സംക്രമിച്ചു. അജപാലനരംഗത്ത് 16 വർഷം മെത്രാപ്പോലീത്തായായും (1912-1929), 34 വർഷം കാതോലിക്കായായും (1929-1964) അതിൽ 28 വർഷം മലങ്കരമെത്രാപ്പോലിത്താ യായും (1934 ഡിസംബർ 28 - 1964 ജനുവരി 3) മലങ്കര സഭയെ നയിച്ച യുഗപ്രഭാവനായ പ. വലിയ ബാവായുടെ രചനകളും ഡയറിക്കുറിപ്പുകളും സമഗ്രമായി കണ്ടെടുത്തു പ്രസിദ്ധീകരിക്കേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമാണ്.

### 1. സ്വകാര്യ ജീവിതക്രമം

പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ സ്വകാര്യ ജീവിതത്തിന്റെ ഒരു ദിവസം ആരംഭിക്കുന്നത് വെളുപ്പിന് നാലു മണിയോടെയാണ്. എല്ലാ ദിവസവും കൃത്യം 10 മണിയോടെ ഉറങ്ങും. ഇക്കാര്യങ്ങൾ കൃത്യമായി ഡയറിക്കുറിപ്പിൽ എഴുതിയിട്ടുണ്ട്. രാവിലത്തെ നമസ്കാരം, പത്ര വായന, കാപ്പി, മരുന്ന്, കുത്തിവെയ്പ്, എഴുത്തുകൾക്ക് മറുപടി, സന്ദർശകരെ കാണൽ, സന്ധ്യാ നമസ്കാരം, കുളി, അത്താഴം, പുസ്തക വായന, സൂത്താറ, ഉറക്കം എന്നിങ്ങനെയാണ് ദേവലോകത്തെ ഒരു സാധാരണ ദിവസത്തിന്റെ ക്രമം.

എവിടെപ്പോയാലും കൃത്യമായി വിശ്രമിക്കുകയും ഉറങ്ങുകയും ചെയ്യുമായിരുന്നു. ഡയറിക്കുറിപ്പിൽ അനവധി പ്രാവശ്യം ആവർത്തിക്കുന്ന വാക്കുകളാണ്: വിശ്രമിച്ചു, അല്പസമയം വിശ്രമിച്ചു; സുഖമായി താമസിച്ചു, സുഖമായി ഉറങ്ങി എന്നിവ. വിവാഹത്തിന് നേരത്തെ ചെല്ലും. അല്പം വിശ്രമിച്ചശേഷം വിവാഹം. ഭക്ഷണം കഴിഞ്ഞും വിശ്രമം. അതിനുശേഷം യാത്ര. വി. കുർബ്ബാന കഴിഞ്ഞു വിശ്രമം. വിശ്രമവും ഉറക്കവും കൃത്യമായി പരിപാലിച്ചതാണ് പ. വലിയ ബാവായുടെ ആരോഗ്യ ജീവിതത്തിന്റെ മഹാരഹസ്യം. ഓരോ സ്ഥലങ്ങളിൽ എത്തുമ്പോഴും സന്ദർശകരായി എത്തുന്ന പ്രമുഖർ പ. ബാവായോടൊപ്പം താമസിച്ചിരുന്നു. ദേവലോകത്ത് ദീർഘയാത്ര ചെയ്ത് എത്തുന്ന സന്ദർശകർക്ക് പ. ബാവായോടൊത്ത് താമസം ക്രമീകരിച്ചിരുന്നു. സന്ദർശകരുടെ കൃത്യമായ പേരും വിവരങ്ങളും ഡയറിയിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

മാതാപിതാക്കളുടെ ഓർമ്മദിവസം കൃത്യമായി കുറിച്ചി പള്ളിയിൽ വി. കുർബ്ബാന അർപ്പിക്കുമായിരുന്നു. 1957 ഒക്ടോബർ 12 ശനിയാഴ്ച അമ്മയുടെ ഓർമ്മദിവസം രാവിലെ കുർബ്ബാന അർപ്പിച്ചു. 'ശവക്കോട്ടയിൽ പോയി പ്രത്യേകം പ്രാർത്ഥന നടത്തി' എന്ന് രേഖപ്പെടുത്തിയിരിക്കുന്നു. അപ്പന്റെ ഓർമ്മ 1958 ജനുവരി 14-ന് നടന്നില്ല എന്ന വിവരവും ഉണ്ട്. 1958 ജൂൺ 15-നുള്ള ഡയറിക്കുറിപ്പിൽ: 'നമുക്ക് 84 വയസ്സ് ഇന്നു തികയുന്ന ദിനമായിരുന്നതുകൊണ്ട് കുർബ്ബാനമദ്ധ്യേ നാം പ്രസംഗിച്ചു. യാചകകേന്ദ്രത്തിൽ നമുക്കുവേണ്ടി ഒരു സദ്യ നടത്തുന്നുണ്ട്.'

സൗഹൃദങ്ങളും വ്യക്തിബന്ധങ്ങളും ജാതിമതഭേദങ്ങൾക്കപ്പുറമായിരുന്നു. സന്ദർശകരെ കൊണ്ടുവരുന്നവരുടെയും സമ്മാനങ്ങളുടെയും ദീർഘമായ വിവരണങ്ങൾ ഡയറിയിലുണ്ട്. ശെമ്മാശന്മാരുടെ കല്യാണസമയത്ത് സമ്മാനമായി മോതിരം നൽകിയിരുന്നു.

### 2. ക്രമമായ ആരാധനയും പ്രഭാഷണവും

പൗരസ്ത്യ ആദ്ധ്യാത്മികതയും യോഗാത്മകതയും ജീവിതത്തിൽ ഉൾക്കൊണ്ട പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ആരാധനയും പ്രഭാഷണവും അതീവ ഹൃദ്യമായിരുന്നു. ആരാധന കൃത്യസമയത്ത് ആരംഭിക്കും. വി.

കുർബ്ബാന പത്ത് പത്തര മണിയോടെ സമാപിക്കും. എല്ലാ ഞായറാഴ്ച ദിനങ്ങളിലും വി. കുർബ്ബാനയിലും അര മണിക്കൂർ പ്രസംഗിക്കും.

1957-ലെ എട്ടുനോമ്പിന്റെ പ്രാരംഭ ദിവസം പുതിയകാവ് പള്ളിയിലും സെപ്റ്റംബർ 8-ന് ദേവലോകം ചാപ്പലിലും കുർബ്ബാനമദ്ധ്യേ അരമണിക്കൂർ പ്രസംഗിച്ചു. 'ദൈവമാതാവിന്റെ ജനനപ്പെരുന്നാൾ' എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. എട്ടുനോമ്പിന്റെ പല ദിവസങ്ങളിലും വി. കുർബ്ബാന അർപ്പിക്കുകയും പ്രസംഗിക്കുകയും ചെയ്തിട്ടുണ്ട്. 1957-ലെ സ്ലീബാ പെരുന്നാളിന് പുത്തൻകാവ് പള്ളിയിൽ ആയിരുന്നു. ഡയറിയിൽ എഴുതി: 'ബസ്മൽ ക്കോയ്ക്ക് ഇടയ്ക്ക് സ്ലീബാ ആഘോഷ ശുശ്രൂഷ നടത്തി. പത്തരമണിയോടെ സമാപിച്ചു. അക്കാലത്ത് പല പള്ളികളിലും വി. മൂന്നിന്മേൽ കുർബ്ബാന ഉണ്ടായിരുന്നു. അതിന് മുഖ്യനേതൃത്വം നൽകുകയും ചെയ്തിരുന്നു. മോറാനായ പെരുന്നാളുകളിൽ അന്നും ഇന്നത്തെപ്പോലെ വിശ്വാസികളുടെ സാന്നിധ്യം ശുഷ്ക്കമായിരുന്നു.

ജൂലൈ മൂന്നിനും ഡിസംബർ 18 മുതൽ 21 വരെയും മാർത്തോമ്മായുടെ പെരുന്നാൾ ആചരിച്ചിരുന്നതായി ഡയറി വ്യക്തമാക്കുന്നു. 'മാർത്തോമ്മാ ശ്ലീഹായുടെ ഭാഗ്യമരണം പ്രാപിച്ച ദിവസം' എന്നാണ് എഴുതിയിരിക്കുന്നത്. പിതാക്കന്മാരുടെ പെരുന്നാളുകൾ ഞായറാഴ്ചകളിൽ വന്നാലും ആ ദിവസം പെരുന്നാളായി ആചരിച്ചിരുന്ന പതിവാണ് അക്കാലത്ത് നിലവിലിരുന്നതെന്ന് ഡയറിയിൽ നിന്നും മനസ്സിലാക്കാം. 1957 നവംബർ 24 ഞായറാഴ്ച ആയിരുന്നു പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് രണ്ടാമന്റെ പെരുന്നാൾ പഴയസെമിനാരിയിൽ നടത്തിയത്. 1958 ഫെബ്രുവരി 23 ഞായർ ആയിരുന്നു വട്ടശ്ശേരിൽ തിരുമേനിയുടെ പെരുന്നാൾ. ഡയറിയിൽ നിന്നും: "1958 ഫെബ്രുവരി 23 ഞായർ. വട്ടശ്ശേരിൽ ഗീവർഗീസ് ദീവന്നാസ്യോസ് മെത്രാച്ചന്റെ ഓർമ്മദിവസമായിരുന്നു. വി. മൂന്നിന്മേൽ കുർബ്ബാനയുണ്ടായിരുന്നു. കുർബ്ബാന കഴിഞ്ഞ് അത്താനാസ്യോസ് മെത്രാച്ചൻ പ്രസംഗിക്കുകയും കബറിങ്കൽ പ്രത്യേക ധൂപപ്രാർത്ഥന നടത്തുകയും തുടർന്ന് റാസായും മറ്റ് ചടങ്ങുകളും ഉണ്ടായിരുന്നു. 11 മണിയോടുകൂടി പെരുന്നാൾ ചടങ്ങുകൾ അവസാനിച്ചു. 12 1/2 മണിയോടുകൂടി നാം ദേവലോകം അരമനയിൽ വന്നു വിശ്രമിച്ചു." 1957-ലെ പരുമല പെരുന്നാളിന് നവംബർ 2-ന് വെളുപ്പിന് അഞ്ചിനു കുർബ്ബാനയും 7-ന് മൂന്നിന്മേൽ കുർബ്ബാനയും ഉണ്ടായിരുന്നു. ഉച്ചയ്ക്ക് റാസയും. മലങ്കരസഭയിൽ നിലനിന്ന ആരാധനാനുഭവങ്ങളുടെ വ്യക്തമായ ചിത്രം ഡയറിക്കുറിപ്പിൽ നിന്നും ലഭ്യമാകുന്നു.

### 3. സഭയുടെ ഭരണവും ചട്ടംകെട്ടുകളും

സഭയുടെ ഭരണക്രമങ്ങളും നടപടിചട്ടങ്ങളും സുതാര്യമായും ക്രമമായും നടത്തണമെന്ന് നിഷ്ക്കർഷിച്ചിരുന്ന പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഭരണകാലത്ത് മെത്രാപ്പോലീത്തന്മാർ ക്രമമായി പ. ബാവായെ സന്ദർശിക്കണമെന്ന് നിഷ്കർഷിച്ചിരുന്നു. എല്ലാവരും പതിവായി ബാവായെ സന്ദർശിക്കുകയും ഇടവക ഭരണകാര്യങ്ങൾ പങ്കിടുകയും ചെയ്തു. വിവിധ സ്ഥലങ്ങൾ സന്ദർശിക്കുന്ന അവസരങ്ങളിൽ ഭദ്രാസനകേന്ദ്രങ്ങളിൽ താമസിക്കുകയും അവിടെ വച്ച് സന്ദർശകരെ സ്വീകരിക്കുകയും ചെയ്തിരുന്നു. വർഷത്തിൽ പല പ്രാവശ്യമായി ഏകദിന സുന്നഹദോസും സഭാ മാനേജിംഗ് കമ്മിറ്റിയും നടത്തി. രണ്ടും വൈകിട്ട് അഞ്ചരയോടെ മാത്രമേ സമാപിച്ചിരുന്നുള്ളു. അടുത്തടുത്ത ദിവസങ്ങളിലാണ് ഇവ നടത്തിയിരുന്നത്.

സണ്ടേസ്കൂൾ അദ്ധ്യാപക അസോസിയേഷൻ, വിശ്വാസ സംരക്ഷകസംഘം, വൈദിക സെമിനാരി വാർഷിക സമ്മേളനം എന്നിവയുടെ വിവരണങ്ങളും ഉൾക്കൊള്ളിച്ചിട്ടുണ്ട്. സാമ്പത്തിക ഇടപാടുകളുടെ കൃത്യമായ വിവരണം ഡയറിയിൽ എഴുതിയിട്ടുണ്ട്. 1958 ഏപ്രിൽ 16-ലെ കുറിപ്പ് ശ്രദ്ധേയമത്രേ: "നമ്മുടെ കൈയിൽ പരുമല നിന്നും കിട്ടിയ 1500 രൂപായും കൈപ്പെട്ടിയിൽ ഇരുന്ന 412 രൂപായും ഉൾപ്പെടെ 2112 രൂപാ ബാങ്കിൽ ഇടുവാൻ ജോർജിന്റെ കൈവശം കൊടുത്തയച്ചു."

നല്ലില, കാരൂർ എന്നീ പള്ളി കൂദാശയ്ക്ക് 101 രൂപാവീതം ലഭിച്ചതും ഒരു കല്യാണത്തിന് 126 രൂപാ കൈമുത്തും മറ്റൊരു കല്യാണത്തിന് 101 രൂപായും വധു 25 രൂപായും കൈമുത്ത് നൽകിയതായും രേഖപ്പെടുത്തിയിരിക്കുന്നു. സന്ദർശിക്കുന്ന പള്ളികളിൽ നിന്നും കേസ് നടത്തിപ്പിനുള്ള പണവും റിശീസായും ലഭിച്ചിരുന്നു. ചില സ്ഥലങ്ങളിൽ നിന്ന് പെട്രോൾ ചാർജ് പ്രത്യേകം നൽകിയതായും എഴുതിയിട്ടുണ്ട്. പുതപ്പ്, നെയ്യ്, തേൻ, വീഞ്ഞ്, പവൻ എന്നിവ എല്ലാം സന്ദർശകർ കാഴ്ചയായി പ. ബാവായ്ക്ക് നൽകിയിട്ടുണ്ട്. അതിന്റെ വിശദവിവരം ഡയറിയിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്.

സഭയുടെ പാരമ്പര്യവും വിശ്വാസ അനുഷ്ഠാനങ്ങളും പാലിക്കപ്പെടണമെന്ന നിർബന്ധം പ. ബാവായ്ക്ക് ഉണ്ടായിരുന്നു. 1958 ഏപ്രിൽ 17-ന് എഴുതി: 'അച്ചന്മാർക്കുവേണ്ടിയുള്ള ഒരു കല്പന നാം എഴുതിച്ചു. അതായത് അച്ചനായശേഷം വിവാഹം ചെയ്തവരും, മീശ വളർത്താത്തവരും ആയവർ സഭയെ കേൾക്കാത്തവരാണ്. അവർ ശപിക്കപ്പെട്ടവരാണ്. അങ്ങനെയുള്ളവർ യാതൊരു പള്ളികർമ്മങ്ങളും അനുഷ്ഠിക്കരുത്. ആയതിൽ ആരും സംബന്ധിക്കുകയും അരുത് എന്ന് എഴുതിച്ചു ആഫീസിൽ ഏല്പിച്ചു. ചില ഭേദഗതികൾ വരുത്തണമെന്ന് എല്ലാവരും നമ്മോടാവശ്യപ്പെട്ടു. സഭയുടെ ചട്ടംകെട്ടുകൾക്ക് യാതൊരു വള്ളിക്കും പുള്ളിക്കും വ്യത്യാസവും അഴിവും വരുത്തുവാൻ നിവൃത്തിയില്ല എന്ന് ദൃഢമായി പറഞ്ഞു." തീരുമാനങ്ങളിൽ ഉറച്ചുനിൽക്കുവാനുള്ള ദൃഢനിശ്ചയമാണ് പ. ബാവായുടെ ഭരണമഹത്വം. 1958 ഏപ്രിൽ 29-ലെ സുന്നഹദോസിലെ നിശ്ചയത്തിന്റെ ഒരു കുറിപ്പ് ഡയറിയിൽ ഇപ്രകാരമാണ്: 'സുന്നഹദോസിൽ പട്ടക്കാരുടെ വേഷം, മീശ, തൊപ്പി, തലമുടി ഇവയ്ക്കു യാതൊരു പരിഷ്ക്കരണവും വരുത്തിക്കൂടായെന്നും ചർച്ച ചെയ്തു.

ഇങ്ങനെ സഭയുടെ സുപ്രധാനമായ പലതും ഡയറിയിൽ ചുരുളഴിയുന്നുണ്ട്. സുപ്രീംകോടതിയിലെ കേസിന്റെ ചെലവിലേക്കു 30,000 രൂപായോളം വക്കീൽ ഫീസിനും മറ്റും വേണമെന്ന് 1958 ആഗസ്റ്റ് ഒന്നിൽ എഴുതിയിട്ടുണ്ട്. ആഗസ്റ്റ് 7-ന് ഉണ്ടായ ഉരുൾപൊട്ടലിൽ കഷ്ടപ്പെടുന്ന ആളുകൾക്ക് വൈദിക സെമിനാരിയിലെ അച്ചന്മാരും ശെമ്മാശന്മാരും പണം പിരിച്ച് ആ സ്ഥലങ്ങളിൽ എത്തിച്ചു കൊടുത്തതായും പറയുന്നു.

### 4. എഴുത്തിന്റെ സിദ്ധിയും ശൈലിയും

പ. ഗീവർഗീസ് ദ്വിതീയൻ ബാവാ ഹൃദ്യമായി പ്രസംഗിക്കുന്നതുപോലെ എഴുതുവാനുള്ള സിദ്ധിയും ശൈലിയും ആർജ്ജിച്ചിരുന്നു. ഹ്രസ്വവും സുന്ദരവുമായ എഴുത്തുകളാണ് ഡയറിക്കുറിപ്പുകളിൽ പ്രകാശം പരത്തുന്നത്. ലളിതവും ആകർഷകവുമായ ഹ്രസ്വവാചകങ്ങളിൽ കൃത്യമായി വിവരണങ്ങൾ സംഗ്രഹിക്കുന്ന ശൈലിയാണ്.

വ്യത്യസ്തങ്ങളായ പദസമുച്ചയം സൃഷ്ടിക്കുവാൻ കഴിഞ്ഞിട്ടുണ്ട്. ആകർഷകമായ ചില വാക്കുകൾ: മെത്രാച്ചൻ, ഉച്ചമേശ, കാപ്പിമേശ, നമ്മോടുകൂടി, പള്ളി സംബന്ധിച്ച കാര്യം, പള്ളിക്കൂടം, പാട്ടനെല്ല്, ചട്ടംകെട്ടുകൾ, തേച്ചുകുളി, വർത്തമാനം, പട്ടംകൊട, പള്ളികെട്ടിടം, തിങ്ങിക്കൂടി, കെട്ടിയവൻ, ആൾ ബഹളം, ധിക്കാരി, സങ്കട നിവർത്തി, മല്പാനച്ചൻ, ചിത്രമെഴുത്ത്, ബലപ്പെടുത്തി, പൂശി, സങ്ക

ടഹർജി, കാഴ്ച സാധനം, എണ്ണസേവ തുടങ്ങി അക്കാലത്തെ നിരവധി വ്യവഹാര ഭാഷാശൈലി ഡയറിക്കുറിപ്പിൽ ഇടം നേടിയിട്ടുണ്ട്. കൃത്യമായ വിവരങ്ങളുള്ള ഡയറികൾ ചരിത്രത്തിന്റെ ഏടുകളാണ്. മുഖ്യധാരാ ചരിത്രങ്ങൾക്കുള്ള സമാന്തരരേഖകളാണ് ഇതിൽ പ്രതിഫലിക്കുന്നത്.

സന്ദർശകരുടെ കൃത്യമായ വിവരണം, ആഴ്ചവട്ടത്തിന്റെ വിശദീകരണം, ദൂരയാത്ര ചെയ്യുമ്പോൾ ദേവലോകത്തു നിന്നുള്ള സമയദൈർഘ്യം, ദിനചര്യയുടെ വിവരണങ്ങൾ, എല്ലാം ഡയറിയിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. എത്ര തിരക്കിലായിരുന്നെങ്കിലും കൃത്യമായി ഡയറിയിൽ കുറിപ്പുകൾ എഴുതിയിരുന്നു.

പ്രസംഗത്തിന് മുൻകൂർ ഒരുങ്ങുക പതിവില്ലായിരുന്നു. പ്രഭാഷണങ്ങളിൽ വേദപുസ്തകങ്ങളുടെ മർമ്മങ്ങൾ നിർഗ്ഗളമായി പ്രവഹിക്കുമായിരുന്നു. ഉജ്ജ്വലമായ വാഗ്ധോരണിയാൽ സത്യവിശ്വാസം യുക്തിയുക്തമായി അവതരിപ്പിക്കും. പ്രഭാഷണംപോലെ തന്നെ യുക്ത്യധിഷ്ഠിതമായ വിവരണങ്ങളുടെ രസതന്ത്രമാണ് രചനകളിലും ഡയറിക്കുറിപ്പുകളിലും വലിയ ബാവാ അവതരിപ്പിക്കുന്നത്.

പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കൃതികൾ, കല്പനകൾ, പ്രഭാഷണങ്ങൾ, സൂക്തങ്ങൾ എന്നിവ സൂക്ഷ്മമായി അപഗ്രഥിച്ചാൽ സഭയോടും സമൂഹത്തോടും അത്യഗാധബന്ധം നിലനിർത്തുന്ന ദർശനങ്ങൾ കണ്ടെത്തുവാൻ കഴിയും.

**5. സാമൂഹിക ദർശനങ്ങൾ**

പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ സാമൂഹിക ദർശനം പ്രതിഫലിക്കുന്ന കല്പനകളും പ്രഭാഷണങ്ങളും ഡയറിക്കുറിപ്പുകളും അനവധിയുണ്ട്. സാമ്പത്തിക മാന്ദ്യം ഉണ്ടായപ്പോഴും ഇന്ത്യയെ ചൈന ആക്രമിച്ചപ്പോഴും കേരളപ്പിറവി ദിനത്തിലും എഴുതിയ കല്പനകളിൽ പ്രകടമാകുന്ന സാമൂഹിക ദർശനം നന്മയുടെ നിറവാണ്. ആഗോള തലത്തിൽ അസമാധാനവും അസന്തുഷ്ടിയും ശക്തിപ്പെടുകയും ഇന്ത്യയിൽ വർഗ്ഗീയ വിദ്വേഷം രൂക്ഷമാവുകയും ചെയ്ത 1938 കളിൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവാ വൃശ്ചികം 17 ബുധൻ മുതൽ 3 ദിവസത്തേക്ക് (ശനിയാഴ്ചവരെ) സഭ മുഴുവനായി ഉച്ചതിരിഞ്ഞ് നോമ്പ് ആചരിക്കണമെന്നും നിവർത്തിയുള്ളടത്തോളം ആളുകൾ പള്ളിയിൽ കൂടി സഭയ്ക്കുവേണ്ടിയും ലോകസമാധാനത്തിനുവേണ്ടിയും പ്രാർത്ഥിക്കണമെന്നും കല്പനയിട്ടു. കല്പനയുടെ അവസാന വരി ശ്രദ്ധിക്കുക: "നോമ്പ് വീടുന്ന ദിവസം രാവിലെ വിശുദ്ധ കുർബ്ബാന അർപ്പിച്ച് കഴിവുള്ള എല്ലാവരും വി. കുർബ്ബാന അനുഭവിക്കണമെന്ന് നാം ആഗ്രഹിക്കുകയും ആജ്ഞാപിക്കുകയും ചെയ്യുന്നു." (1938-കൊല്ലവർഷം 1114 വൃശ്ചികം 6 നു)

1956 നവംബർ ഒന്നിന് എഴുതിയിരിക്കുന്നു: 'കേരളം പണ്ടേ ഒന്നായിരുന്നു. കാലാന്തരത്തിൽ പല വിഭാഗങ്ങളായി. ഇന്നിതാ വീണ്ടും ഒന്നായിരിക്കുന്നു. നാം ഒന്നാകേണ്ടവർ തന്നെയാണ്. നാം ഒന്നായി നിൽക്കുന്നതാണ് നമ്മുടെ ബലം.' കേരള പിറവിയിൽ സമസ്ത കേരളീയർക്കുമായി എഴുതിയ കുറിപ്പിലെ ഹ്രസ്വമായ വാക്യഘടനയിലൂടെ അവതരിപ്പിച്ചിരിക്കുന്നത് എത്ര സുന്ദരമാണ്. അതിൽ വീണ്ടും എഴുതി: കേരളത്തിന് വെളിച്ചം കാട്ടികൊടുക്കുവാൻ ഇവിടുത്തെ ക്രൈസ്തവർക്കും സാധിക്കണം. കേരളം വലുതാകുകയാണ്. നമ്മുടെ കാഴ്ചപ്പാടുകളും അതോടൊപ്പം വലുതാകേണ്ടതാണ്.'

കേരളത്തിന്റെ വികസനത്തിൽ ക്രൈസ്തവർ അനുവർത്തിക്കേണ്ട ദർശനമാണ് അവതരിപ്പിക്കുന്നത്. വർഗീയതയും ഭീകരതയും മതവിദ്വേഷവും ശക്തിപ്പെടുന്ന സമൂഹത്തിൽ ഇത് ഒരു പ്രവാചക ശബ്ദമാണ്.

സമൂഹത്തിന്റെയും രാഷ്ട്രത്തിന്റെയും വികസന പ്രക്രിയയിൽ ക്രൈസ്തവരുടെ സജീവ പങ്കാളിത്തവും നേതൃത്വവും അനിവാര്യമാണെന്ന് ഉറക്കെ പ്രഖ്യാപിച്ച ഈ അജപാലകൻ സഭയുടെയും രാഷ്ട്രത്തിന്റെയും സ്വത്വവും സ്വാതന്ത്ര്യവും ഒരുപോലെ സംരക്ഷിക്കണമെന്നും പഠിപ്പിച്ചു. മാധ്യമങ്ങളെക്കുറിച്ച് ഉത്തമ കാഴ്ചപ്പാടുണ്ടായിരുന്ന പരിശുദ്ധ ബാവാ മലങ്കരസഭ മാസിക 1946-ൽ ആരംഭിച്ചു. പത്തനംതിട്ട മാക്കാംകുന്നിൽ ഒരു റേഡിയോ നിലയം സ്ഥാപിക്കണമെന്ന് സ്വപ്നം കണ്ടിരുന്നു.

ഇന്ത്യയെ ചൈന ആക്രമിച്ചപ്പോൾ രാഷ്ട്രത്തിന്റെ ശിഥിലീകരണത്തെ പ്രതിരോധിക്കുവാനായി മുമ്പിട്ടിറങ്ങി, ഉത്ക്കടമായ രാജ്യസ്നേഹം വിളിച്ചറിയിച്ചു. രാഷ്ട്രം ഏർപ്പെടുത്തിയ രാജ്യരക്ഷാനിധിയിലേക്കു സ്വർണവും പണവും സംഭാവന ചെയ്യുവാൻ മലങ്കര സഭാംഗങ്ങളോടു കൽപന മുഖാന്തരം പ. ബാവാ ആവശ്യപ്പെട്ടു. തന്റെ കൈവശം സൂക്ഷിച്ച പണവും 20 പവനും അന്നത്തെ മുഖ്യമന്ത്രി ആർ. ശങ്കർ വശം നൽകി, രാഷ്ട്രത്തോടുള്ള പ്രതിജ്ഞ നിറവേറ്റി.

ബാവായുടെ സാമൂഹിക ദർശനങ്ങൾ വിമോചന കാഴ്ചപ്പാടിൽ അധിഷ്ഠിതമാണ്. ഈ ദർശനം ലഭ്യമായത് തന്റെ ഗുരുവായ പ. പരുമല മാർ ഗ്രീഗോറിയോസിൽ നിന്നാണ്. ഇരുപതാം നൂറ്റാണ്ടിന്റെ മധ്യദശകങ്ങൾവരെ കേരളത്തിൽ വിവിധങ്ങളായ സാമൂഹിക അധഃസ്ഥിതത്വം ശക്തിപ്പെട്ടിരുന്നു. അവയിൽ ഏറ്റവും പ്രധാനമായിരുന്നു ദളിത് വിഭാഗങ്ങളുടെ പീഡനവും സാമൂഹിക അസമത്വവും തിരസ്ക്കരണവും. അപമാനവികരും അവകാശരഹിതരും തിരസ്കൃതരുമായ ഒരു ജനതയുടെ വിമോചനം യാഥാർത്ഥ്യമാക്കുന്നതിനായി അനവധി കർമപദ്ധതികൾക്കു പരുമല തിരുമേനി രൂപരേഖ നൽകി. ഗുരുവിന്റെ കാഴ്ചപ്പാടും പ്രവർത്തനസരണിയും തിരിച്ചറിഞ്ഞ ശിഷ്യൻ ദളിത് സ്വത്വത്തെ അംഗീകരിക്കുകയും ദളിതരുടെ സമഗ്ര വിമോചനത്തിനായി പ്രവർത്തിക്കുകയും ചെയ്തു. സ്വാതന്ത്ര്യം, സമത്വം, നീതി, സാഹോദര്യം എന്നിവയിൽ കേന്ദ്രീകൃതമായിരുന്നു സാമൂഹിക ദർശനങ്ങൾ. അനവധി സാമൂഹിക പ്രശ്നങ്ങളോടു ക്രിയാത്മകമായി പ്രതികരിക്കുവാൻ കഴിഞ്ഞ ക്രാന്തദർശിയായിരുന്നു പരിശുദ്ധ ബാവ.

ഭാരതീയ ഋഷിപാരമ്പര്യവും പൗരസ്ത്യ ക്രൈസ്തവ ആധ്യാത്മികതയും സമന്വയിപ്പിച്ച ബാവ ധ്യാനത്തിന്റെയും ആത്മീയ അനുഭവത്തിന്റെയും പൈതൃകം ഉൾക്കൊണ്ടു. മൗനത്തിന്റെ അഗാധതയിൽ ദൈവിക സംസർഗ്ഗത്തിന്റെ ആഹ്ലാദം അനുഭവിച്ച ഋഷിവര്യനാണ്. ശബ്ദ ദൃശ്യ അതിപ്രസരമുള്ള ഇന്നത്തെ സംസ്ക്കാരത്തിൽ മൗനത്തിന്റെ ആധ്യാത്മികതയുടെ പുതിയ തലം പ. ബാവ വെളിപ്പെടുത്തി. ബഹളപൂരിതമായ ഇന്നത്തെ ആധ്യാ ത്മിക നവോത്ഥാന ക്രമത്തിൽ പ. ബാവ പകരുന്നത് മൗനത്തിന്റെ വിശുദ്ധിയാണ്.

**ഉപസംഹാരം**

പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ രചനകളും ഡയറിക്കുറിപ്പുകളും മലങ്കരസഭാചരിത്രത്തിലും സാമൂഹിക ചരിത്രത്തിലും നാഴികക്കല്ലുകളാണ്. മുഖ്യധാരാ ചരിത്രങ്ങളിൽ തമസ്ക്കരിച്ചതും വക്രീകരിച്ചതും പാർശ്വവൽക്കരിച്ചതുമായ വിവരണങ്ങളും വിശകലനങ്ങളുമാണ് ഇതിൽനിന്നു ലഭ്യമാകുന്നത്. സഭാചരിത്രകാരന്മാർ പുലർത്തിയ സാമൂഹികവും സഭാപരവുമായ പല സമീപനങ്ങളുടെയും നിജസ്ഥിതി അനാവരണം ചെയ്യുവാൻ ഇതിലെ വരികൾക്ക് അദൃശ്യമായ വശ്യതയുണ്ട്. സമസ്ത മലയാളികളുടെയും മനസ്സിൽ ചിരപ്രതിഷ്ഠ നേടിയ ആത്മീയ തേജസ്സായി ഉജ്ജ്വലിച്ച ഈ കർമ്മയോഗി എഴുത്തും വായനയും പ്രഭാഷണവും വിശുദ്ധ ജീവിതവും സമ്യക്കായി ഇടയശുശ്രൂഷയിൽ ഉൾക്കൊള്ളിച്ചിരുന്നു. ആത്മീയതയുടെ വിശുദ്ധി പകർന്ന അപൂർവ്വ പ്രതിഭയായിരുന്ന പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ എഴുത്തുകൾക്ക് അദൃശ്യശക്തിയുണ്ടെന്ന് ഡയറിക്കുറിപ്പുകൾ പ്രഖ്യാപിക്കുന്നു. ■

# "ഇവൻ കള്ളനാ, ഫോട്ടോ തരില്ല"

**1963.** അഞ്ചര ദശാബ്ദം കഴിഞ്ഞു. പ. ഗീവർഗീസ് രണ്ടാമൻ കാതോലിക്കാ ബാവാ തൊണ്ണൂറിന്റെ തിണ്ണയിൽ കയറി. വാർദ്ധക്യസഹജമായ ആലസ്യവും ക്ഷീണവും തിരുമേനിയെ അലട്ടിക്കൊണ്ടിരുന്നു.

തിരുമേനിയുടെ ഏതാനും ഫോട്ടോകൾ എടുക്കാൻ മനോരമയുടെ അന്നത്തെ ചീഫ് ഫോട്ടോ ഗ്രാഫർ പരേതനായ എം.കെ. ജോണും (തൃപ്പൂണിത്തറ) ഞാനും നിയോഗിക്കപ്പെട്ടു. ഞങ്ങൾ നേരത്തെ വിവിരം ബാവാ തിരുമേനിയുടെ സെക്രട്ടറി ഫാ. ടി. ജി. സഖറിയായെ അറിയിച്ച ശേഷം ദേവലോകം അരമനയിൽ എത്തി. ഞങ്ങൾ ചെല്ലുമ്പോഴേക്കും ബാവാ തിരുമേനി ഏറ്റവും നല്ല വസ്ത്രങ്ങളും മാലകളും ധരിച്ചും സ്വർണ്ണക്കുരിശു കൈയിൽ പിടിച്ചും സന്തോഷവദനനായി ഒരുങ്ങിക്കഴിഞ്ഞിരുന്നു. ബാവാ തിരുമേനിക്കു ഫോട്ടോ എടുക്കുന്നതും അവ പത്രത്തിൽ വന്നു കാണുന്നതും കാർ യാത്രയും വളരെ ഇഷ്ടമുള്ള കാര്യങ്ങളായിരുന്നു. പ്രത്യേകിച്ചും പരുമല സെമിനാരിയിലേക്കുള്ള കാർ യാത്ര.

ഉഗ്രപ്രതാപശാലിയായ ബാവാ നല്ല അനുസരണമുള്ള ഒരു ബാലനെപ്പോലെ ഫോട്ടോ ഗ്രാഫർ പറയുന്നതു പോലെ ഒക്കെ നിന്നുകൊടുത്തു. ഇതിനകം രണ്ടു റോൾ ഫിലിം തീർന്നു കഴിഞ്ഞു. "മതിയോടാ" എന്നു ബാവായുടെ ഉച്ചത്തിലുള്ള ചോദ്യം. ഇതിനിടയിൽ ഞാൻ ബാവായുടെ തൊട്ടടുത്തു നിന്ന് ഒരു ഫോട്ട കൂടി എടുപ്പിച്ചു. "മതി മതി" എന്നു ഫോട്ടോഗ്രാഫർ.

"എടാ എല്ലാ പടത്തിന്റെയും ഓരോ കോപ്പി എനിക്കു തരണം കേട്ടോ".

■ **കെ. വി. മാമ്മൻ**

"അടിയൻ തരാമേ" എന്നു ഫോട്ടോഗ്രാഫർ. അപ്പോൾ നീ തരില്ല, നീ കള്ളനാണ്" എന്നു ബാവാ തിരുമേനി പറഞ്ഞതും ഞങ്ങളുടെ മുഖത്തു പുഞ്ചിരി വിടർന്നതും ഒന്നിച്ചായിരുന്നു. ബാവാ തിരുമേനിയുടെ മുഖത്തെ ആദ്ധ്യാത്മിക പ്രഭാവലയത്തിനുള്ളിലെ 'കള്ളച്ചിരി' മറയുന്നതിനു മുമ്പു ഞങ്ങൾ കൈമുത്തി ദേവലോകത്തു നിന്നു ഭൂമിയിൽ തിരിച്ചെത്തി. ഫോട്ടോകളുടെ കോപ്പി തിരുമേനിക്കു ഫോട്ടോ ഗ്രാഫർ കൊടുത്തോ എന്നു എനിക്കു നിശ്ചയമില്ല. എന്നാൽ 1964 ജനുവരി മുന്നിനു ആ വലിയ ഇടയൻ ആടുകളോട് വിടപറയുമ്പോൾ മലയാള മനോരമയിൽ പ്രസിദ്ധീകരിച്ച ഫോട്ടോകളിൽ ഞങ്ങൾ എടുത്ത ചിത്രങ്ങളും സ്ഥലം പിടിച്ചിരുന്നു. നീ കള്ളനാണെന്നു ബാവാ തിരുമേനി പറയുന്നത് എന്തായാലും ഒന്നും മനസിൽ വച്ചു കൊണ്ടല്ല; ശിശുസഹജമായ നൈർമ്മല്യത്തിന്റെ ഒരു പ്രതിഫലനം മാത്രം.

"നീ കള്ളനാണെന്നു" സുപ്രസിദ്ധ ചിത്രമെഴുത്തുകാരനും സഭാസ്നേഹിയും മലയാള ഗദ്യ കവിതാ സാഹിത്യത്തിന്റെ ഉപജ്ഞാതാവുമായ ചിത്രമെഴുത്തു കെ.എം. വറുഗീസിനോട് ഏതാനും മാന്യവ്യക്തികളുടെ സാന്നിധ്യത്തിൽ 1951 ജൂലൈ 21-നു മാവേലിക്കര പുതിയകാവു പള്ളിയുടെ സഹസ്രാബ്ദ സ്മാരക മന്ദിര മുറ്റത്തുവച്ചു പ. ഗീവർഗീസ് രണ്ടാമൻ ബാവാ പറഞ്ഞതിനെ തുടർന്നു മാനഹാനി സംഭവിച്ചു എന്നു പറഞ്ഞു വറുഗീസ് മലങ്കര ഓർത്തഡോക് സഭ വിട്ടു മാർത്തോമ്മാ സഭയിൽ ചേർന്നത് ഒരു പക്ഷെ പലർക്കും അറിവില്ലായിരിക്കും. കാര്യം നിസ്സാരമാണ്. കുണ്ടറ സെമിനാരിയിൽ ഇരുന്ന വട്ടശ്ശേരിൽ തിരുമേനിയുടെ ഒരു ചിത്രം തുടച്ചു വൃത്തിയാക്കിവരച്ചുതരണമെന്നു ബാവാ പറഞ്ഞിരുന്നു. കെ.എം. വറുഗീസ് അതു സമ്മതിച്ചതാണ്. എന്നാൽ ഫോട്ടോ മാവേലിക്കരയിൽ എത്തിക്കുമെന്നാണു കാറില്ലാതിരുന്ന വയസ്സനായ വറുഗീസ് കരുതിയത്. കോട്ടയത്തു നിന്നു കുണ്ടറയ്ക്കു കൂടെക്കൂടെ പോകുകയും മാവേലിക്കര വഴി മടങ്ങുകയും ചെയ്തുവന്ന ബാവായ്ക്കു ചിത്രം എത്തിച്ചു കൊടുക്കാനും സാധിച്ചില്ല. നിരപരാധിയായ, വറുഗീസ് ബാവായുടെ പ്രയോഗം പിൻവലിച്ചു ക്ഷമചോദിക്കണമെന്നു കാണിച്ചു എഴുത്തയച്ചു. "ഞാൻ കളിയായിട്ടു പറഞ്ഞതാണെന്നും ആരും മറിച്ചു ചിന്തിച്ചിട്ടില്ലെന്നും എങ്കിലും ക്ഷമ ചോദിക്കുന്നു" എന്നും ബാവാ എഴുതിയ കത്തിന്റെ ഒടുവിൽ "മേലിൽ ഇങ്ങനെ വരാതിരിപ്പാൻ നിങ്ങളുമായുള്ള സംസർഗ്ഗം വേണ്ടാ എന്നും വച്ചിരിക്കുന്നു" എന്നും എഴുതി. ഈ വാചകം ബാവായുടെ ക്ഷമായാചനത്തിന് ആത്മാർത്ഥതയില്ലെന്നല്ലേ കാണിക്കുന്നതെന്നു പറഞ്ഞു ചിത്രമെഴുത്തു സഭാ പരിവർത്തനം നടത്തുകയാണുണ്ടായത്. മാവേലിക്കര തഴക്കര മാർത്തോമ്മാപ്പള്ളി സെമിത്തേരിയിലാണു ചിത്രമെഴുത്തു അന്ത്യ വിശ്രമം കൊള്ളുന്നത്. ■



MALANKARA ORTHODOS SYRIAN CHURCH
DEVALOKAM- ARAMANA KOTTAYAM.

■ ഫാ. ഉമ്മൻ കെ. ഏബ്രഹാം, തിരുവല്ല

# സിംഹ ഗർജ്ജനം

പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം ഏറ്റതിന്റെ നവതി ആഘോഷിക്കുന്ന ഈ സമയത്ത് പരിശുദ്ധ പിതാവിന്റെ ജീവിതത്തിൽ നടന്നതും എന്നാൽ വലിയ പ്രസിദ്ധിയൊന്നും ഇല്ലാത്തതുമായ ഒറ്റപ്പെട്ട ചില സംഭവങ്ങളെ പരിചയപ്പെടുത്തുവാനുള്ള ഒരു പരിശ്രമം മാത്രമാണ് ഈ കുറിപ്പ്.

തിരുവല്ല എം.ജി.എം. സ്ക്കൂളിൽ യു.പി. വിഭാഗത്തിൽ എന്റെ അദ്ധ്യാപകനായിരുന്ന ദിവംഗതനായ ബഹു. ഏറാട്ട് ഏബ്രഹാം കോറെപ്പിസ്ക്കോപ്പാ ഒരു അഭിമുഖത്തിൽ എന്നോട് പറഞ്ഞ ചില കാര്യങ്ങൾ അദ്ദേഹത്തിന്റെ വാക്കുകളിൽ "പ. ഗീവർഗീസ് ദ്വിതീയൻ ബാവാ മെത്രാൻ സ്ഥാനം ഏറ്റതിനു ശേഷം ആദ്യമായി എനിക്കാണ് ശെമ്മാശുപട്ടം നൽകിയത്. തിരുവല്ലായ്ക്ക് കിഴക്കു മാറിയുള്ള കുറിയന്നൂർ ആണ് എന്റെ ജന്മസ്ഥലം. എന്റെ പിതാവ് ഞങ്ങളുടെ ഗ്രാമത്തിലെ ഒരു നാട്ടുവൈദ്യനായിരുന്നു. വെണ്ണിക്കുളത്തിനു കിഴക്കോട്ട് മിക്ക സ്ഥലങ്ങളിലും നവീകരണക്കാരായ മാർത്തോമ്മാക്കാർ ഭൂരിപക്ഷമുള്ള അവസ്ഥ; ഓർത്തഡോക്സ്കാർ ഇല്ലാ എന്നു തന്നെ പറയാം. ആ ഭാഗങ്ങളിൽ ഒരു ഓർത്തഡോക്സ് ഇടവക സ്ഥാപിക്കുവാൻ വട്ടശ്ശേരിൽ മെത്രാൻ ആഗ്രഹിച്ചു. വിവരം എന്റെ പിതാവുൾപ്പെടെയുള്ള ചിലരുമായി ആലോചിക്കുകയും കുറിയന്നൂര് ഒരു താൽക്കാലിക ചാപ്പൽ സ്ഥാപിക്കുകയും ചെയ്തു. മാർത്തോമ്മാക്കാരായ ഞങ്ങൾ കുറച്ചു വീട്ടുകാർ ഓർത്തഡോക്സ് സഭയിൽ ചേർന്നു. പരുമല കാലം ചെയ്ത കൊച്ചുതിരുമേനിയുടെ വാത്സല്യ ശിഷ്യനായിരുന്ന കല്ലാശ്ശേരിൽ പുന്നൂസ് റമ്പാനെ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് എന്ന പേരിൽ പരുമല സെമിനാരിയിൽ വച്ച് അന്ത്യോക്യയിലെ സീനിയർ പാത്രിയർക്കീസ് അബ്ദൽ മശിഹാ ബാവാ മെത്രാനായി വാഴിച്ചു. പിറ്റേ ദിവസം നവാഭിഷിക്തനായ ഗ്രീഗോറിയോസ് തിരുമേനി ഞാനുൾപ്പെടെ മൂന്നു പേർക്ക് പ. അബ്ദൽ മശിഹാ ബാവായുടെ സാന്നിദ്ധ്യത്തിൽ ശെമ്മാശുപട്ടം നൽകി".

എന്റെ ഓർമ്മയിൽ പ. ബാവായെ സംബന്ധിച്ചുള്ള ചില സംഭവങ്ങൾ കൂടി ഇവിടെ സൂചിപ്പിക്കട്ടെ. 1953-ൽ സഭയിൽ അഞ്ചു മെത്രാന്മാരെ ഒരുമിച്ച് ആദ്യമായി വാഴിച്ചു. അക്കാലത്ത് പരിപൂർണ്ണമായും കാതോലിക്കാ പക്ഷത്തുണ്ടായിരുന്ന തിരുവല്ലാ തെക്കേ പുത്തൻപള്ളിയിലേക്ക് തിരുവല്ലാ കുരിശുകവലയിൽ നിന്നും പതിനായിരങ്ങൾ സംബന്ധിച്ച ഒരു ഘോഷയാത്ര നടന്നു. പരിശുദ്ധ ബാവായെയും മെത്രാന്മാരെയും എന്റെ ഭവനത്തിന്റെ മുമ്പിൽ നിന്നുകൊണ്ട് കണ്ട രംഗം. പഴയ കാലങ്ങളിലുണ്ടായിരുന്ന പതിവനുസരിച്ച് ഞങ്ങളുടെ ഭവനങ്ങളുടെ മുമ്പിൽ കണയോല തോരണം, നിലവിളക്ക് വച്ച് വെച്ചുവിരിയും ഉണ്ടായിരുന്നു. 1953ലെ മെത്രാൻ വാഴ്ചയോടെ പ. ബാവാ ഉൾപ്പെടെ പത്തു മഹാപുരോഹിതന്മാർ; എണ്ണത്തിൽ കുറവ്; ഉള്ളവർ അവരവരുടെ വ്യക്തി പ്രഭാവത്തിൽ പ്രത്യേകതകൾ നിറഞ്ഞ മുമ്പന്മാർ!



മറ്റൊരു സംഭവം ഓർമ്മയിൽ വരുന്നത് 1958-ൽ നടന്ന സഭാസമാധാനശേഷം 1959-ൽ കട്ടപ്പുറത്തു പള്ളിയിൽ നടന്ന പ. ബാവാതിരുമനസ്സിലെ പ്രവേശനമാണ്. പതിനൊന്നു വയസ്സാണ് എന്റെ പ്രായം. ആദ്യകാലങ്ങളിൽ കാതോലിക്കേറ്റിന്റെ അനുഭാവികളായിരുന്നവർ കട്ടപ്പുറത്തു പള്ളിയിലുണ്ടായിരുന്നു. എന്നാൽ 1950 വർഷത്തോടുകൂടി എന്റെ ഭവനമുൾപ്പെടെയുള്ളവർ പിൻവാങ്ങി. തുടർന്നുള്ള ഒൻപതു വർഷങ്ങളിൽ 100 ശതമാനം അംഗങ്ങളും പാത്രിയർക്കീസ് അനുഭാവത്തിൽപെട്ടവർ; ഇടവക മെത്രാപ്പോലീത്തായുടെ ചാർജ്ജ് അങ്കമാലി ഇടവകയുടെ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായ്ക്ക്; വികാരി കണിയാംപറമ്പിൽ കുര്യൻ കോറെപ്പിസ്ക്കോപ്പാ; സഭാ സമാധാനമുണ്ടായപ്പോൾ വയലിൽ പറമ്പിൽ തിരുമേനി ചാർജിൽ നിന്നും ഒഴിഞ്ഞു. തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനി കട്ടപ്പുറത്തു പള്ളിയിൽ പ്രവേശിച്ചു. തുടർന്ന് ഇടവകക്കാരുടെ പൂർണ്ണ



സഹകരണത്തോടു കൂടി പാലിയേക്കരപള്ളിയിൽ നിന്നും കട്ടപ്പുറത്തു പള്ളിയിലേക്ക് രാജോചിത സ്വീകരണം. കാറിൽ പിൻസീറ്റിൽ പ. ബാവായും ദീവന്നാസ്യോസ് തിരുമേനിയും; മുൻസീറ്റിൽ റ്റി. ജി. സഖറിയാ ശെമ്മാശൻ; സ്വീകരണഘോഷയാത്ര എന്റെ ഭവനത്തിനു മുമ്പിൽ (അഞ്ചൽകുറ്റി ജംഗ്ഷൻ) എത്തിയപ്പോൾ ചില തർക്കങ്ങൾ; സ്വീകരണത്തിന് വലിയ താൽപര്യമില്ലാത്ത ന്യൂനപക്ഷവും താൽപര്യമുള്ള ഭൂരിപക്ഷവും രംഗത്തുണ്ട്. ഏകദേശം 50 അടി മാറി പിന്നിൽ കിടക്കുന്ന കാറിൽ നിന്നും മാർ ദീവന്നാസ്യോസ് തിരുമേനി ഇറങ്ങി ജനമദ്ധ്യത്തിലേക്ക് വന്ന് ശാസനാരൂപത്തിലുള്ള മുന്നറിയിപ്പ് നല്കി. "പ. ബാവാ കാറിൽ നിന്നുമിറങ്ങും". മുമ്പിലായി പ. ബാവായുടെ അംശവടി പിടിച്ചുകൊണ്ട് ബ. കണിയാമ്പറമ്പിലച്ചനും പിന്നാലെ വിശ്വാസി സഹസ്രങ്ങൾ; കട്ടപ്പുറത്തു പള്ളിയിലെത്തിച്ചേർന്നു. പ. ബാവാ തിരുമേനി മദ്ബഹായിൽ പ്രവേശിച്ചു ലുത്തിനിയാ നടത്തി. അതിനുശേഷം നടത്തിയ ലഘു പ്രസംഗത്തിന്റെ ആദ്യ വാചകങ്ങൾ മാത്രം എന്റെ ഓർമ്മയിലുണ്ട്. പ. ബാവാ കല്പിച്ചു "നാം ഇതിനു മുമ്പ് പല പ്രാവശ്യം ഈ പള്ളിയിൽ വന്നിട്ടുണ്ട്; നമ്മുടെ ഗുരുവായ പരുമല കാലം ചെയ്ത കൊച്ചു മെത്രാച്ചനുമൊത്ത് റമ്പാനായി ഇവിടെ വന്ന അവസരങ്ങൾ നമ്മുടെ ഓർമ്മയിൽ വരുന്നു. നേരത്തെ ഉണ്ടായിരുന്ന അവസ്ഥ മാറി സഭ സമാധാനത്തിലേക്ക് വന്നിരിക്കുന്നു..."

പ്രസംഗത്തിനു ശേഷം സന്ധ്യാനമസ്ക്കാരം നടന്നു. വമ്പിച്ച ജനാവലി ഇതിലെല്ലാം സംബന്ധിച്ചു. പിറ്റേ ദിവസം പ. ബാവാ തിരുമേനി വി. കുർബാന അർപ്പിച്ചു. ഏകദേശം അരനൂറ്റാണ്ടോളം അസമാധാനത്തിലിരുന്ന ഇടവക ഒന്നായി സമാധാനത്തിലേക്ക് വന്നു ചേർന്നു. രണ്ടു ദിവസങ്ങളിലായി നടന്ന ചടങ്ങുകളിൽ സംബന്ധിപ്പാൻ തക്കവണ്ണം നാനാദേശങ്ങളിലുമായി താമസിച്ചിരുന്ന ഞങ്ങളുടെ ബന്ധജനങ്ങൾ, പെരുനാൾ ദിനങ്ങളിലെന്നപോലെ അതിഥികളായി ഞങ്ങളുടെ ഭവനങ്ങളിൽ വന്നിരുന്നു. പ. ബാവാ തിരുമേനിക്ക് സ്വീകരണം നൽകിയ ദിവസം സന്ധ്യാനമസ്ക്കാരത്തിനു ശേഷം വിശ്രമിക്കുന്നതിനായി പള്ളിക്ക് സമീപമുള്ള കെട്ടിടത്തിലെത്തിച്ചേർന്നു; സമയം വൈകുന്നേരം ഏഴര ഏഴേമുക്കാൽ ആയിക്കാണും; പള്ളികെട്ടിടത്തിൽ പടിഞ്ഞാറു ഭാഗത്തായി മുള (പനമ്പ്) കൊണ്ട് മറിച്ചിരുന്ന സ്ക്രീനിന്റെ മറവിൽ പ. പിതാവ് കുളിക്കുന്നതിനായി കയറി; ജനം മുഴുവനും പിരിഞ്ഞു പോയിട്ടില്ല. ആ സമയം നോക്കി സമാധാനത്തിന് പൂർണ്ണമനസ്സില്ലാതിരുന്നവരും അല്ലാത്തവരുമായി ചിലർ തമ്മിൽ അലോസരപ്പെടുത്തുന്ന ചില സംഭാഷണങ്ങൾ അരങ്ങേറി. ഇതു കേട്ട സമയം കെട്ടിടത്തിനകത്തു നിന്നും സിംഹഗർജ്ജനം പോലെ രണ്ടുമൂന്നു പ്രാവശ്യം മുഴങ്ങിക്കേട്ടു. **"എട്ടുകാലിക്കുഞ്ഞുങ്ങളേ, എട്ടുകാലിക്കുഞ്ഞുങ്ങളേ...".** ഇതു കേട്ട പാടെ മൊട്ടുസൂചി നിലത്തുവീണാൽ കേൾക്കത്തക്ക വിധത്തിലുള്ള നിശ്ശബ്ദത. അന്നു കേട്ട സിംഹഗർജ്ജനം പോലെയുള്ള വാക്കുകളുടെ അർത്ഥം എന്തായിരുന്നു? സ്വന്തം എട്ടുകാലിത്തള്ളയുടെ ശരീരം തിന്ന് തൃപ്തിപ്പെടുന്ന എട്ടുകാലിക്കുഞ്ഞുങ്ങളെപ്പോലെ സഭാ ഗാത്രത്തെ ഇല്ലാതെയാക്കുന്ന സഭാംഗങ്ങൾക്കുള്ള താക്കീതായിരുന്നു എന്ന് ചിന്തിക്കുന്ന കാലം വന്നപ്പോൾ ഈയുള്ളവന് ബോദ്ധ്യമായി.

സഭാ വിഭാഗക്കാരും പ. പിതാവിന് ബഹുമാനം കൊടുത്തിരുന്നു. തിരുമേനി ജീവിച്ചിരുന്ന കാലത്ത് സമകാലികനും സാധാരണക്കാരനുമായിരുന്ന കുട്ടിച്ചേട്ടൻ എന്ന കടുത്ത നവീകരണ വിശ്വാസിയായ മാർത്തോമ്മാ സഭാംഗത്തിന്റെ വാക്കുകളിൽ അദ്ദേഹം പറഞ്ഞത് ഇപ്രകാരം "നിങ്ങളുടെ കാതോലിക്കാ ബാവായെ കൊച്ചു മെത്രാച്ചനായിരിക്കുന്ന കാലം മുതലേ ഞാൻ കണ്ടിട്ടുണ്ട്; അന്ന് പല്ലുകൾ ഉന്തി, കണ്ണുകൾ കുഴിഞ്ഞ് യാതൊരു സൗന്ദര്യവുമില്ലാത്ത ഒരു മെത്രാച്ചൻ, ബാവാ ആയപ്പോൾ മുതൽ മട്ടുമാറി; വാർദ്ധക്യമായപ്പോൾ സൗന്ദര്യം മാത്രമല്ല മുഖ തേജസ്സും നാൾക്കുനാൾ വർദ്ധിച്ചുവന്നു. അത്രയ്ക്ക് ദിവ്യനായിരുന്നു അദ്ദേഹം."തീവ്ര പാത്രിയർക്കാ പക്ഷക്കാരനായിരുന്ന കളരിക്കൽ ഫീലിപ്പോസ് അവർകൾ തിരുമേനിയെപ്പറ്റി എന്നോട് വിവരിച്ചത് ഇപ്രകാരം:- പ. ബാവാ തിരുമേനി എല്ലാവർഷവും പെരുനാളിനു വന്നാൽ ഒരാഴ്ച കഴിഞ്ഞേ പരുമല നിന്നും കോട്ടയത്തിനു മടങ്ങിപ്പോകാറുള്ളു. 1963 ലെ പരുമല പെരുനാളിനു ശേഷം മടക്കയാത്രയ്ക്കു മുമ്പായി കബറിങ്കലേക്ക് വന്ന് പ്രാർത്ഥിച്ച് യാത്ര ചോദിച്ച രംഗം ഞാൻ കണ്ടതാണ്; ഏങ്ങലടിച്ച് പൊട്ടിക്കരഞ്ഞ് കൊച്ചുതിരുമേനിയുടെ കബറിങ്കൽ നിന്നും യാത്ര ചോദിച്ച് കോട്ടയത്തിനു പോയി. പ. ബാവാ തിരുമേനി പരമഭക്തനായിരുന്നു.

1964 ജനുവരി 3, 4 തീയതികളിലായ നടന്ന കബറടക്ക ശുശ്രൂഷകളിൽ അവരെല്ലാവരും സംബന്ധിക്കുകയും ചെയ്തു. 1963 ഡിസംബറിൽ നടന്ന പ. പിതാവിന്റെ കന്തീലാ ശുശ്രൂഷയിലും, 1964-ൽ നടന്ന കബറടക്ക ശുശ്രൂഷയിലും, തിരുവല്ലായിലുള്ള മറ്റ് വിശ്വാസികളോടൊപ്പം സംബന്ധിക്കുവാൻ ലഭിച്ച ഭാഗ്യത്തെ ഓർത്ത് ദൈവത്തെ സ്തുതിക്കുന്നു. ■

ചിന്താബന്ധുരമായ ഒരു ജീവിതദർശനം മലങ്കര സഭയ്ക്കും കേരള സമൂഹത്തിനും നല്കി കാലയവനികയ്ക്കുള്ളിലേക്ക് കടന്നുപോയ മലങ്കര സഭയുടെ കാതോലിക്ക മാർ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ (1874-1964) ഇരുപതാം നൂറ്റാണ്ട് ദർശിച്ച അപൂർവ്വ പ്രതിഭകളിൽ ഒരാളായിരുന്നു. പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്തിമ ദശകങ്ങളിലും ഇരുപതാം നൂറ്റാണ്ടിന്റെ ആറു ദശകങ്ങളിലും നിറഞ്ഞുനിന്ന് കേരളത്തിന്റെ സാമൂഹികവും മതപരവുമായ മേഖലകൾക്ക് ധീരോദാത്ത നേതൃത്വം നല്കിയ "മലങ്കരസഭയുടെ മണിമുത്ത്" കല്ലാശ്ശേരി ബാവാ കേരളചരിത്രത്തിൽ നിത്യസ്മരണാർഹനാണ്.

കോട്ടയം ജില്ലയിലെ കുറിച്ചിയിൽ കല്ലാച്ചേരി കുടുംബത്തിൽ ഉലഹന്നാന്റെയും പാമ്പാക്കുട മാടപ്പറമ്പിൽ നൈത്തിയുടെയും മകനായി 1874 ജൂൺ 16ന് മലങ്കരസഭയുടെ മൂന്നാമത്തെ കാതോലിക്കാ ആയി തീർന്ന ഗീവർഗീസ് ജനിച്ചു. മാമോദീസാ നാമം ഗീവർഗീസ് എന്നായിരുന്നെങ്കിലും ബാല്യത്തിൽ 'പുന്നൂസ്' എന്ന പേരിലാണ് അദ്ദേഹം അറിയപ്പെട്ടിരുന്നത്. പള്ളത്ത് ആര്യാട്ടുപറമ്പിൽ ഉലഹന്നാൻ ആശാനായിരുന്നു പുന്നൂസിന്റെ ആദ്യകാല ഗുരു. ഒൻപതാം വയസ്സിൽ വൈദീക വിദ്യാഭ്യാസാർത്ഥം പരുമല സെമിനാരിയിൽ അയച്ചു. പരുമല മാർ ഗ്രീഗോറിയോസ് (പരുമല തിരുമേനി), വട്ടശ്ശേരിൽ ഗീവർഗീസ് മൽപ്പാൻ എന്നിവരായിരുന്നു പുന്നൂസിന്റെ അവിടുത്തെ പ്രധാന അദ്ധ്യാപകർ.

മലങ്കരസഭയുടെ മൂന്നാമത്തെ കാതോലിക്കാ ആയിതീർന്ന ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ജീവചരിത്രത്തെ മൂന്നു ഘട്ടങ്ങളായി തിരിച്ച് മനസ്സിലാക്കുന്നത് ആ ജീവിതത്തിന്റെ ധന്യത മനസ്സിലാക്കുവാൻ അനുവാചകർക്ക് എളുപ്പമാകും.

### 1. പ്രഥമ കാലഘട്ടം (1886 - 1929)

### ബഹുമുഖ പ്രതിഭയുടെ വളർച്ച

മലങ്കരയുടെ നവോത്ഥാനത്തിന്റെ മഹാശില്പിയായ ഈ നേതാവിന്റെ പ്രഥമ കാലഘട്ടത്തിൽ ശെമ്മാശൻ, വൈദികൻ, റമ്പാൻ, മെത്രാപ്പോലീത്താ എന്നീ നിലക ളിൽ സഭയുടെ അടിസ്ഥാന വിശ്വാസങ്ങളിൽ അവഗാഹം നേടുകയും ഒരു യഥാർത്ഥ നേതാവിന് വേണ്ട ഗുണങ്ങൾ ആർജ്ജിക്കു കയും ചെയ്യുന്ന ഒരു വ്യക്തിയെ നാം

# വിശുദ്ധന്റെ നാൽവഴികളിലൂടെ ഒരു യാത്ര

ഫാ. ഡോ. തോംസൺ റോബി
ബസേലിയോസ് കോളേജ്, കോട്ടയം



ദർശിക്കുന്നു. പരുമലയിലെ വിദ്യാഭ്യാസത്തിന് ശേഷം കോട്ടയം സി. എം.എസ് സ്കൂളിൽ ചേർന്ന് ഇംഗ്ലീഷ് വിദ്യാഭ്യാസം ആർജ്ജിച്ചു. തുടർന്ന് പഴയസെമിനാരിയിൽ പഠനം. 1892 മെയ് 24ന് കുറിച്ചി വലിയപള്ളിയിൽവച്ച് കടവിൽ പൗലോസ് മാർ അത്താനാസ്യോസ് ശെമ്മാശുപട്ടം നല്കി. പിന്നീട് വീണ്ടും വിദ്യാഭ്യാസം സ്കൂളിൽ തുടർന്നു. 1898 നവംബർ 26-ാം തീയതി പുന്നൂസ് ശെമ്മാശൻ വൈദീകനായി. സന്യാസവൃത്തി യിൽ സായൂജ്യം കണ്ടെത്തിയ പുന്നൂസ് അച്ചനെ മൂന്നു ദിവസത്തിനുള്ളിൽ റമ്പാനാക്കി. തുടർന്ന് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ നിർദ്ദേശപ്രകാരം തെക്കൻ ഭദ്രാസനങ്ങളുടെ ഭരണകാര്യങ്ങളിൽ വ്യാപൃതനായി. തന്റെ ഗുരുനാഥനായ പരുമല മാർ ഗ്രീഗോറിയോസ് പിതാവ് 1902-ൽ കാലം ചെയ്യുമ്പോൾ വന്ദ്യ പുന്നൂസ് റമ്പാൻ ഒപ്പമുണ്ടായിരുന്നു. ഗുരുവിന്റെ ദേഹവിയോഗം ശിഷ്യനെ തെല്ലൊന്നുമല്ല വേദനപ്പെടുത്തിയത്. മലങ്കര മെത്രാപ്പോലീത്താ തിരു മേനി പുന്നൂസ് റമ്പാനെ പരുമല സെമി നാരി മാനേജരായി നിയമിച്ചു. പരുമല തിരു മേനി തുടങ്ങിവച്ച പള്ളിയുടെയും സെമി നാരിയുടെയും പണികൾ അദ്ദേഹം പൂർത്തീകരിച്ചു.



1908-ൽ വിശുദ്ധനാട് സന്ദർശിച്ചു. ജറുശലേമിൽവച്ച് വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാച്ചനും കൊച്ചുപറമ്പിൽ പൗലോസ് റമ്പാച്ചനും അബ്ദുള്ളാ പാത്രിയർക്കീസ് മെത്രാൻസ്ഥാനം നല്കിയപ്പോൾ കൂടെയുണ്ടായിരുന്ന പുന്നൂസ് റമ്പാച്ചന് സ്ഥാനം നൽകാൻ പാത്രിയർക്കീസ് തയ്യാറായെങ്കിലും പുന്നൂസ് റമ്പാച്ചൻ അതിന് തയ്യാറായില്ല. 1910-ൽ മലങ്കരയിലെത്തിയ പാത്രിയർക്കീസ് മലങ്കരയുടെ മേൽ ആധിപത്യം ഉറപ്പിക്കുന്നത് അംഗീകരിക്കാതിരുന്ന വട്ടശ്ശേരിൽ തിരുമേനിയെ പാത്രിയർക്കീസ് മുടക്കി. പാത്രിയർക്കീസിന്റെ ഉടമ്പടിയിൽ ഒപ്പിട്ടാൽ പുന്നൂസ് റമ്പാച്ചനെ മലങ്കര മെത്രാനാക്കാമെന്ന് പാത്രിയർക്കീസ് അറിയിച്ചു എങ്കിലും ഗുരുവായ വട്ടശ്ശേരിൽ തിരുമേനിയെ വഞ്ചിച്ചുകൊണ്ടുള്ള ഒരു സ്ഥാനമാനവും തനിക്കാവശ്യമില്ലെന്ന്' പുന്നൂസ് റമ്പാൻ പ്രഖ്യാപിച്ചു. തന്റെ ഗുരുവിനോടൊപ്പം കൂട്ടായി നിന്ന് പ്രതിസന്ധികളെ നേരിട്ടു. ഇതിനിടെ മെത്രാൻ കക്ഷിയും ബാവാകക്ഷിയും ഉടലെടുത്തു.

1912 സെപ്തംബർ 10-ന് പരുമലയിൽവച്ച് പുന്നൂസ് റമ്പാനെ 'ഗീവർഗീസ് മാർ ഗ്രിഗോറിയോസ്' എന്ന പേരിൽ മെത്രാപ്പോലീത്തായുടെ പദവിയിലേക്ക് ഉയർത്തി. മലങ്കര സഭയിൽ കാതോലിക്കേറ്റ് പുനഃസ്ഥാപിച്ചപ്പോൾ (1912 സെപ്തംബർ 15) തിരുമേനി അതിന്റെ രക്ഷാപുരുഷന്മാരിൽ ഒരാളായി. 1912-ൽ കൊല്ലം, നിരണം ഭദ്രാസനങ്ങളുടെ ഭരണാധിപനായി നിയമിക്കപ്പെട്ടു. മലങ്കരസഭയുടെ ഒരു മെത്രാനായി പദവി സ്വീകരിച്ചശേഷം തെക്കൻ ഭദ്രാസനങ്ങളെ രൂപാന്തരപ്പെടുത്തുവാൻ അദ്ദേഹം തീരുമാനിച്ചു. അതിനായി 'കുണ്ടറ' ആസ്ഥാനമാക്കുവാൻ അദ്ദേഹം തിരഞ്ഞെടുക്കയും, 'കുണ്ടറ സെമിനാരി' എന്ന സ്വപ്നം സാക്ഷാത്ക്കരിക്കുവാൻ ശ്രമം ആരംഭിക്കു കയും ചെയ്തു. ഇംഗ്ലീഷ് വിദ്യാഭ്യാസം വേണ്ടവിധം പ്രചരിച്ചിട്ടില്ലാതിരുന്ന ഈ പ്രദേശത്ത് ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിക്കുന്നതിനായി 1916-ൽ തന്റെ ഗുരുനാഥനായ വട്ടശ്ശേരിൽ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ നാമധേയത്തിൽ 'MGD' ഇംഗ്ലീഷ് മിഡിൽ സ്കൂൾ ആരംഭിച്ചു. അവശ സമുദായത്തിൽപ്പെട്ടവരെ സമുദ്ധരിക്കുന്നതിൽ തിരുമേനി അതിശ്രദ്ധാലുവായിരുന്നു.

സഭാസംബന്ധമായ എല്ലാ വേദികളിലും മാർ ഗ്രീഗോറി യോസ് നിറഞ്ഞു നിന്നിരുന്നു. കാതോലിക്കേറ്റ് സ്ഥാപന ത്തിലും മറ്റും മുന്നണിപ്പോരാളിയായിരുന്ന പിതാവ് നിരണം പള്ളിയിൽവച്ച് പൗലോസ് മാർ ഈവാനിയോസിനെ ഒന്നാം കാതോലിക്കായായി വാഴിക്കുമ്പോൾ കർമ്മങ്ങളിൽ സജീവ മായി സഹകരിച്ചു. രണ്ടാം കാതോലിക്കാ ആയി വാകത്താ നത്ത് ഗീവർഗീസ് മാർ പീലക്സിനോസിനെ വാഴിക്കുമ്പോൾ പ്രധാന കാർമ്മികത്വം വഹിച്ചത് ഗ്രീഗോറിയോസ് മെത്രാ പ്പോലീത്താ ആയിരുന്നു. ഉദരസംബന്ധമായ രോഗം മൂലം നെച്ചൂർ ആശുപത്രിയിൽവച്ച് രണ്ടാം കാതോലിക്കാ കാലം ചെയ്തപ്പോൾ മാർ ഗ്രിഗോറിയോസ് പിതാവും കബറടക്ക ത്തിന് നേതൃത്വം നല്കി. തുടർന്ന മലങ്കര സഭയുടെ ബഹുമുഖ പ്രതിഭയായി പ്രവർത്തിച്ച ഗീവർഗീസ് മാർ ഗ്രീഗോറി യോസിനെ പരിശുദ്ധ സുന്നഹദോസ് അടുത്ത കാതോലിക്കാ സ്ഥാനത്തേക്ക് തിരഞ്ഞെടുക്കുകയും അതിൻപ്രകാരം 1929 ഫെബ്രുവരി 15-ാം തീയതി ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെ പൗരസ്ത്യ കാതോലിക്കായായി അഭിഷേകിക്കുകയും ചെയ്തു.

### 2. ദ്വിതീയ കാലഘട്ടം (1929 -1958)

### സഭാ സമാധാന നായകനും അമരക്കാരനും

ഈ കാലഘട്ടത്തിൽ ഒരു വ്യക്തിയുടെ ചരിത്രം ഒരു സമൂഹത്തിന്റെ ചരിത്രമായി രൂപാന്തരപ്പെടുന്നു. നിരവധി അഗ്നി പരീക്ഷകൾ ഈ കാലഘട്ടത്തിൽ അദ്ദേഹത്തിന് നേരിടേണ്ട തായി വന്നു. 1930-ൽ ബഥനിയിലെ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ കത്തോലിക്കാ സഭയിലേക്ക് കൂടുമാറ്റം നടത്തിയപ്പോൾ ഗീവറുഗീസ് ദ്വിതീയൻ ബാവാ ഭാരപ്പെട്ടെ ങ്കിലും നിഷ്ക്രിയനായി തീർന്നില്ല.

1929-ഡിസംബറിൽ തിരുവിതാംകൂർ സന്ദർശിച്ച ഇന്ത്യാ വൈസ്രോയി ഇർവിൻ പ്രഭുവും പത്നിയും ബാവായെ സന്ദർശിച്ചു. 1931 ഏപ്രിൽ 20-ന് കോട്ടയം പഴയസെമി നാരിയിൽവച്ച് മലങ്കര മെത്രാപ്പോലീത്തായുടെയും മറ്റു തിരുമേനിമാരുടെയും സാന്നിദ്ധ്യത്തിൽ നടത്തിയ വിശുദ്ധ മൂറോൻ

കൂദാശ സഭാചരിത്രത്തിലെ സുപ്രധാന സംഭവം ആയിരുന്നു. 1934 ഫെബ്രുവരി 23-ന് മലങ്കര മെത്രാപ്പോ ലീത്താ വട്ടശ്ശേരിൽ മാർ ദിവന്ന്യാസോസ് കാലം ചെയ്തു. 24-ാം തീയതി നടന്ന കബറടക്ക ശുശ്രൂഷയ്ക്ക് പൗരസ്ത്യ കാതോലിക്കാബാവാ നേതൃത്വം നല്കി. 1934- ജൂൺ 28-ാം തീയതി സഭാ സമാധാനാർത്ഥം ഹോംസിലേയ്ക്ക് പുറപ്പെട്ടു. പാത്രിയർക്കീ സുമായി പലവുരു നടന്ന സംഭാഷണങ്ങൾ ഫലശൂന്യമായി പ്പോയതിനാൽ തിരികെ പോരേണ്ടതായി വന്നു. 1934 ഡിസംബർ 26-ന് കോട്ടയം എം.ടി. സെമിനാരിയിൽ വച്ചു നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേ ഷനിൽവച്ച് ഗീവർഗീസ് ദ്വിതീയൻ ബാവായെ മലങ്കര മെത്രാപ്പോലീത്തായായും തിരഞ്ഞെടുത്തു. ഈ അസോസി യേഷൻ മലങ്കര സഭയുടെ ഭരണഘടനയും അംഗീകരിച്ചു.

1937 ആഗസ്റ്റ് 3 മുതൽ 19 വരെ എഡിൻബറോയിൽ നടന്ന അഖിലലോക സഭാ കൗൺസിലിന്റെ പ്രഥമ സമ്മേളനത്തിൽ ബാവാതിരുമേനിയും സംഘവും പങ്കെടുത്തത് തിരുമേനി യുടെ എക്യുമെനിക്കൽ രംഗത്തുള്ള കാഴ്ചപ്പാടിനെ വരച്ചു കാട്ടുന്നു. അന്നു മുതൽ ഇന്നുവരെയും മലങ്കര സഭ അഖില ലോക സഭാ കൗൺസിലിന്റെ അംഗമാണ്. എന്നാൽ മലങ്കര സഭയിൽ സമുദായകേസ് ആവിർഭവിച്ചപ്പോൾ ബാവാതിരു മേനി മലങ്കര സഭയുടെ വളർച്ചയ്ക്കും ശരിക്കുംവേണ്ടി നിലകൊണ്ടു. കോട്ടയം ജില്ലാ കോടതിയിൽ നിന്ന് ബാവാ യ്ക്ക് അനുകൂല വിധി ഉണ്ടായി. തുടർന്ന് പാത്രി യർക്കീസു കാർ ഹൈക്കോടതിയിൽ നല്കിയ ഹർജിയുടെ വിധി ബാവായ്ക്ക് പ്രതികൂലമായിരുന്നു. അതിനുശേഷം നൽകിയ റിവ്യുഹർജി തള്ളിക്കൊണ്ട് 1951-ൽ വിധിയുണ്ടായ പ്പോൾ, ബാവാതിരുമേനി കൽക്കട്ടയിൽ നിന്നയച്ചത് പ്രത്യാശയുടെ സന്ദേശമാണ്. തുടർന്ന് 1958 സെപ്തംബർ 12-ാം തീയതി സുപ്രീംകോടതി കാതോലിക്കാ കക്ഷിക്ക് അനുകൂലമായ വിധി പ്രഖ്യാപിച്ചപ്പോൾ അദ്ദേഹം അഹങ്കരിച്ചില്ല, മറിച്ച് ദൈവമുമ്പാകെ നമ്രശിരസ്കനായി.

മലങ്കര സഭയുടെ ആത്മികവും ലൗകികവുമായ അധികാ രാവകാശങ്ങൾ ഈ വിധിയിലൂടെ അംഗീകരിക്കപ്പെട്ടു. 1958 ഡിസംബർ 16-ാം തീയതി ഭരണഘടനയ്ക്ക് വിധേയമായി പാത്രിയർക്കീസ് ബാവായേയും അനുയായികളേയും സ്വീകരിച്ചുകൊണ്ടുള്ള കല്പനയോടെ സഭയിൽ സമാധാനം പുനഃസ്ഥാപിക്കപ്പെട്ടു. സുദീർഘമായ ഒരാശയ സംഘട്ടന ത്തിന്റെ അന്ത്യം കുറിച്ച ഈ നടപടി മലങ്കര സഭാചരിത്ര ത്തിലെ പുതിയൊരു യുഗത്തിന്റെ പ്രഭാതകീർത്തനം കൂടിയായിരുന്നു. ഈ വിജയം ഉണ്ടായ സുപ്രീം കോടതി വിധി വന്നപ്പോൾ ബാവാ പറഞ്ഞു- 'ദൈവം നമ്മോടു കരുണചെയ്തു. ബാഹ്യമായ യാതൊരു ആഹ്ലാദവും നടത്തി നമ്മുടെ സഹോദരങ്ങളുടെ ഹൃദയ വികാരങ്ങളെ ഒരു തരത്തിലും ക്ഷതപ്പെടുത്തരുത്. മുമ്പെന്നപോലെ ഇനിയും നാം ഒന്നായി കഴിഞ്ഞു കൂടുന്നതാണ് നമ്മുടെ ബലവും നേട്ടവും."

ഈ കാലയളവിൽ മറ്റു ചില സംഭവങ്ങൾക്ക് മലങ്കര സഭയുടെ ചരിത്രം സാക്ഷ്യം വഹിച്ചു. രണ്ടു പ്രാവശ്യം മൂറോൻ കൂദാശ നടത്തി. ലളിത ജീവിത ത്തിലൂടെയും പ്രാർത്ഥനാനുഭവത്തിലൂടെയും ജനങ്ങളുടെ ആരാധ്യപുരുഷ ന്മാരായി തീർന്ന മാർ ബസേലിയസ് കാതോലി ക്കാബാവാ യേയും (കോതമംഗലം) പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയേയും പരിശുദ്ധ സുന്നഹദോസിന്റെ അനുവാദ ത്തോടെ 1948-ൽ പരിശുദ്ധന്മാരായി പ്രഖ്യാപിക്കാനുള്ള ഭാഗ്യം മാർ ഗീവറുഗീസ് ദ്വിതീയൻ ബാവായ്ക്ക് ലഭിച്ചു എന്നത് പുണ്യദൗത്യമാണ് 1951-ൽ ദേവലോകത്ത് വസ്തു വാങ്ങു കയും മലങ്കര സഭയ്ക്ക് ഒരു ആസ്ഥാനം ഉണ്ടാകുകയും ചെയ്തത് ഈ പിതാവിന്റെ ദീർഘദർശനമായിരുന്നു. പതിനൊന്ന് മേൽപ്പട്ടക്കാരെയും അനേക പട്ടക്കാരെയും പട്ടം കെട്ടി അനുഗ്രഹിച്ചു.

### 3. തൃതീയ കാലഘട്ടം (1958 - 1964)
### ദൗത്യം പൂർത്തീകരിച്ച ജീവിത സാക്ഷ്യം

ശാശ്വത സമാധാനത്തിന്റെ ശാദ്വല ഭൂമിയിൽനിന്ന്കൊണ്ട് പ്രത്യാശപൂർവ്വം സഭാഗാത്രത്തെ വീക്ഷിക്കുവാൻ അദ്ദേഹത്തിന് ഈ കാലഘട്ടത്തിൽ ഭാഗ്യം ലഭിച്ചു. 1958ലെ സമാധാനത്തെ തുടർന്ന് ഭരണഘടനയുടെ പശ്ചാത്തലത്തിൽ മലങ്കര അസോസിയേഷൻ നിലവിൽ വന്നു. വൈദിക ട്രസ്റ്റിയെയും അത്മായ ട്രസ്റ്റിയെയും തെരഞ്ഞെടുത്തു. 1962 മെയ് 17-ാം തീയതി നിരണത്തുവച്ച് നടത്തിയ മലങ്കര അസോ സിയേഷനിൽവച്ച് ഔഗേൻ മാർ തിമോത്തിയോസിനെ തന്റെ പിൻഗാമിയായി തിരഞ്ഞെടുത്ത് ഒരു പുതിയ കീഴ്‌വഴക്കം അദ്ദേഹം സൃഷ്ടിച്ചു.

1963 ആഗസ്റ്റ് 15ന് അദ്ദേഹം തന്റെ അവസാനത്തെ വിശുദ്ധ കുർബ്ബാന അർപ്പിച്ചു. തുടർന്ന് വലതു വിരലിൽ ഒരു മുറിവ് പ്രത്യക്ഷപ്പെടുകയും കടുത്ത ദുരിതവും വേദനയും ഉണ്ടാവുകയും ചെയ്തു. രാത്രിയിൽ വിശുദ്ധ ദൈവമാതാവ് തന്നെ വിളിക്കുന്ന കാഴ്ച അദ്ദേഹത്തിന് ഉണ്ടായതായി പറയപ്പെടുന്നു. 1963 സെപ്റ്റംബർ 3ന് തൈലാഭിഷേകം പ്രാപിച്ചു. 1963 നവംബർ 2 ന് പരുമല പെരുനാളിൽ സംബ ന്ധിച്ചു. തുടർന്ന് ശാരീരിക ബലഹീനത രൂക്ഷമായി. 1964 ജനുവരി രണ്ടിന് അബോധാവസ്ഥയിലേക്ക് പിതാവ് വഴുതി വീണു. തൊണ്ണൂറു വർഷത്തെ ജീവിതാനുഭവങ്ങളും വിജ്ഞാനസമ്പത്തും സംഭാവന ചെയ്ത അനർഘാശയങ്ങൾ ഉൾക്കൊള്ളിച്ച് ചേതോകരവും ഹൃദയസ്പർശിയുമായ അന്ത്യകല്പനയ്ക്ക് രൂപം നല്കി പിൻഗാമികളെ ഏല്പിച്ചിട്ട് 1964 ജനുവരി 3- വെള്ളിയാഴ്ച പുലർച്ചെ 4.30 ന് പിതാവ് തന്റെ ഭൗതിക ശരീരം വിട്ട് പിതൃസന്നിധിയിലേക്ക് കടന്നുപോയി. ദേവലോകം അരമനചാപ്പ ലിന്റെ സമീപം അദ്ദേഹത്തിന്റെ ഭൗതിക ശരീരം അന്ത്യവിശ്രമം കൊള്ളുന്നു.

### മൂന്നാം കാതോലിക്കായുടെ ജീവിതം
### ഒരു വിലയിരുത്തൽ

മലങ്കര സഭയുടെ 'വലിയ ബാവാ' സഭാചരിത്രത്തിലെ നവോത്ഥാനത്തിന്റെ മഹാശില്പിയായിരുന്നു. മോശയെ പ്പോലെ മലങ്കര സഭയെ തിരുമേനി നയിക്കുകയും യോശുവായെപ്പോലെ കനാനിന്റെ അനുഭവത്തിലേയ്ക്ക് മലങ്കരയെ നയിക്കുകയും ചെയ്തു. സഭയിൽ സമാധാന ത്തിന്റെ വെളിച്ചങ്ങൾ ദർശിച്ച് സായുജ്യമടയുവാൻ ആ പ്രാർത്ഥനാ മനുഷ്യന് സാധിച്ചത് ദൈവകാരുണ്യത്തിന്റെ കരുതലിന്റെ പ്രതിഫലനമാണ്. കഠിനമായ നോമ്പ്, ജാഗരണം എന്നീ ആത്മീയ മുറകളിൽനിന്ന് ഈ പിതാവ് ആർജ്ജിച്ച ആത്മീയ ശക്തി യാണ് സഭാ നൗകയെ കോളിളക്കത്തിൽ നിന്നും വലിയ പ്രതിബന്ധങ്ങളിൽനിന്നും തീരത്തണയ്ക്കു വാൻ ശക്തനാക്കിയത്. തിരുമേനിയെ അതുല്യനാക്കുന്ന ഒരു വസ്തുതയാണ് ജയപരാജയങ്ങൾ സമചിത്തതയോടെ നേരിടാൻ കഴിഞ്ഞു വെന്നുള്ളത്. പതിനേഴു വർഷം കൊല്ലം മെത്രാസനത്തിന്റെ സാരഥിയായും ദീർഘമായ മുപ്പത്തിയഞ്ച് വർഷം കിഴക്കിന്റെ കാതോലിക്കാ ആയും (30 വർഷം മലങ്കരമെത്രാപ്പോലീത്താ സ്ഥാനവും) മലങ്കര മുഴുവന്റെയും പരമാദ്ധ്യക്ഷനായും സേവനം അനുഷ് ഠിക്കുവാൻ ആ പിതാവിന് സാധിച്ചു. ഒരു വ്യക്തിയെന്ന നിലയിൽ ദ്വിതീയൻ ബാവാ സമഗ്രത, സത്യത്തിലും നീതിയിലുമുള്ള ആഴമായ വിശ്വാസം, സഭയോടുള്ള അഗാധമായ കരുതൽ, ഭക്തിയുടെ മൂർച്ച, ആഴത്തിലുള്ള അറിവ്, മികച്ച ധർമ്മബോധം, കർശനമായി പാലിച്ചിരുന്ന പ്രാർത്ഥനാനുഭവം, ദൈവീക മാർഗ്ഗനിർദ്ദേശത്തിലുള്ള വ്യക്തമായ വിശ്വാസം തുടങ്ങിയ ഗുണങ്ങളുടെ കേദാരമായിരുന്നു.

■

# സുഗന്ധ വാഹിയായ പരിശുദ്ധാത്മാവ്

■ ബസലേൽ റമ്പാൻ

**ആമുഖം**

സാക്ഷ്യവും സഹനവും സഹാനുഭൂതിയും സാഹോദര്യവും പരിപക്വമാക്കിയ ഭൂമികയാണ് ശ്രേഷ്ഠ വ്യക്തിത്വങ്ങളുടെ ജീവിതം . ലഭ്യമായതിലുപരി ലഭ്യമാക്കേണ്ടതിലേക്ക് ദൃഷ്ടി പതിപ്പിച്ച യോഗിത്വഭാവമാണ് ശ്രേഷ്ഠന്മാരുടെ ജിവിതത്തെ പ്രകാശമാനമാക്കിയത്. നേടിയ വിദ്യാഭ്യാസത്തിലധികം മനസിലാക്കുവാനും ഉൾക്കൊള്ളുവാനും പ്രതിഫലിപ്പിക്കുവാനും അവർക്ക് സാധിച്ചു. വിശുദ്ധിയും വിവേകവും വിനയവും അവരുടെ സഹജഗുണങ്ങളായി രൂപപ്പെട്ടിരുന്നു. മതത്തിലെ 'തമസിനെയും' 'മദ' ഭാവത്തെയും നിഷ്ക്രിയമാക്കി സനാതനസത്യങ്ങൾ പ്രസരിപ്പിക്കുവാൻ സാധിച്ച മഹത്വ്യക്തിത്വങ്ങളാണവർ. അവരുടെ ജീവിതം മതത്തിനും സംസ്ക്കാരത്തിനും ചരിത്രത്തിനും ദശയും ദർശനവും ദൃശ്യവുമായി ഭവിച്ചു. പ. ബസ്സേലിയോസ് ഗീവർഗീസ് രണ്ടാമൻ കതോലിക്കാ ബാവായുടെ ജീവിതവും ദർശനവും ഈ വഴിത്താരയിലായിരുന്നു.

**പൂർവ്വകാണ്ഠം**

സഭാചരിത്രത്തിലും സാമൂഹ്യചരിത്രത്തിലും പത്തൊമ്പതാം നൂറ്റാണ്ട് മാറ്റത്തിന്റെ പടധ്വനി വഹിച്ചിരുന്നു. വൈദേശീക ഭരണസ്വാധീനവും ജാതിവ്യവസ്ഥകളും ദാരിദ്രവും സമൂഹത്തെ വെട്ടിലാക്കിയ ഒരു കാലഘട്ടമായിരുന്നു അത്. ഉത്തമനും അധമനുമെന്ന് സമൂഹത്തെ വിലയിരുത്തി, പണ്ഡിതനെ പാമരനെന്നും വിവിധ സ്വാധീനങ്ങളാൽ പാമരനെ പണ്ഡിതനെന്നും പ്രതിഷ്ഠിച്ച കാലമായിരുന്നു അത്. ഇതിനിടയിലും നവോത്ഥാനവും സ്വാതന്ത്ര്യവും മനുഷ്യമനസ്സുകളെ സ്വാധീനിച്ചിരുന്നു. മലങ്കര സഭ ഒരേ സമയം ആംഗ്ലിക്കൻ- റോമാ- പാശ്ചാത്യ സിറിയൻ സ്വാധീനങ്ങൾക്കെതിരെ പടവെട്ടി സ്വതന്ത്രവും ആഢ്യവുമായ ഒരു സംവിധാനം പടുത്തുയർത്തുവാനുള്ള പരിശ്രമത്തിലുമായിരുന്നു. 1876 ലെ മുളന്തുരുത്തി സുന്നഹദോസിന്റെ ദുഷ്യഫലം സഭ ഗാത്രത്തിലേക്ക് സന്നിവേശിപ്പിക്കാതെ ശ്രേഷ്ഠ സഭാ പിതാക്കന്മാർ ബദ്ധശ്രദ്ധരായിരുന്നു. നവീകരണത്തിന്റെയും സിറിയൻ വൽകരണത്തിന്റെയും സ്വാധീനത്തിൽ നിന്നകന്നുമാറി, തനതായ മാർത്തോമൻ പൈതൃകവും ഭരണസംവിധാനവും രൂപപ്പെടുത്തുവാനുള്ള പരിശ്രമം ഈ കാലഘട്ടത്തിലേ തുടങ്ങി. വിശ്വാസം, സ്വാതന്ത്രാഭിവാഞ്ഛ, നവോത്ഥാന ചിന്താഗതികൾ ഇവയാൽ നിറയപ്പെട്ട കാലഘട്ടത്തിലാണ് സ്മര്യപുരുഷന്റെ ജനനം.

**വ്യക്തികാണ്ഠം**

1898 ൽ ശെമ്മാശ പദവി പ്രാപിച്ച കാലം മുതൽ 1912 ൽ മെത്രാപ്പോലീത്താ സ്ഥാനം വഹിക്കുന്നതുവരെയുള്ള കാലഘട്ടം പുണ്യവാന്റെ ജീവിതത്തിലെ നാഴികക്കല്ലായിരുന്നു. പത്രോസ് മൂന്നാമനാൽ വാഴിക്കപ്പെട്ട മെത്രാപ്പോലീത്തന്മാരുടെയെല്ലാം സഹയാത്രികനാകുവാൻ അദ്ദേഹത്തിന് ഭാഗ്യം ലഭിച്ചിരുന്നു. പരിശുദ്ധപരുമല തിരുമേനിയിലെ വിശുദ്ധിയുടെ നിലാവും പുലിക്കോട്ടിൽ രണ്ടാമന്റെയും പ. വട്ടശ്ശേരിൽ തിരുമേനിയുടെയും അനുഭവസമ്പത്തും ആർജ്ജിച്ചെടുക്കുവാൻ സാധിച്ച ഉന്നതാശയനായിരുന്നു പരിശുദ്ധ തിരുമേനി. പിതാക്കന്മാരുടെ കൊളംബ് യാത്രയും (1892) പ. പരുമല തിരുമേനിയുടെ ഊർശ്ലേം യാത്രയും (1895) അതിലൂടെ അവർ പകർന്നു നൽകിയ ഉദാത്ത സഭാദർശനവും സ്മര്യപുരുഷനിൽ ചെലുത്തിയ സ്വാധീനം വാക്കുകൾക്കതീതമാണ്. നവീകരണക്കാരുമായും പിന്നീട് യാക്കോബായ വിഭാഗവും തുടർന്ന ഭിന്നതകളിലും തർക്കങ്ങളിലും നേർസാക്ഷിയാകുവാൻ അദ്ദേഹത്തിനിടയായിട്ടുണ്ട്.

**പ്രവർത്തനകാണ്ഠം**

പരിശുദ്ധ പരുമല തിരുമേനിയുടെ വേർപാട് (1902 നവംബർ 2) സഭാഗാത്രത്തിനേൽപ്പിച്ച നൊമ്പരം വർണ്ണനാതീതമാണ്. മലങ്കരമെത്രാപ്പോലീത്താ പുലിക്കോട്ടിൽ രണ്ടാമന്റെ ഭൗതീക അത്താണിയാണിവിടെ നഷ്ടപ്പെട്ടത്. ഈ വിടവിലേക്ക്, വട്ടശ്ശേരിൽ ഗീവർഗീസ് മൽപ്പാനും പുന്നൂസ് റമ്പാനുമാണ് പിന്നീട് കടന്ന് വന്നത്. പ്രത്യേകിച്ച്, 1898–1908 കാലഘട്ടങ്ങളിൽ പുലിക്കോട്ടിൽ രണ്ടാമന്റെ ഭരണകാലത്ത് എടുത്തിട്ടുള്ള പല സുപ്രധാന തീരുമാനങ്ങളിലും വട്ടശ്ശേരിൽ മൽപ്പാനോടൊപ്പം പുന്നൂസ് റമ്പാനുമുണ്ടായിരുന്നു. പുലിക്കോട്ടിൽ തിരുമേനിയുടെ മെത്രാഭിഷേക ജൂബിലി വേളയിൽ (1902), പുന്നൂസ് റമ്പാൻ

അനുഷ്ഠിച്ച സേവനങ്ങൾ ചരിത്രതാളു കളിലും ഡയറിക്കുറിപ്പുകളിലുമുണ്ട്. സഭയുടെ പ്രവർത്തനത്തിനായി, ധനാ ഗമമാർഗത്തിനായി ഇറക്കിയ 'ഷോടതി' (Lottery) യുടെ നടത്തിപ്പിലും ധനവിനി യോഗത്തിലും ഏവർക്കും പ്രിയങ്കരനായ പുന്നൂസ് റമ്പാൻ നേതൃത്വം കൊടുത്തി രുന്നു. പഴയസെമിനാരിയിൽ മാത്തൻ മൽപ്പാനും ഗീവർഗ്ഗീസ് മൽപ്പാനും തമ്മി ലുണ്ടായ 'ശീതയുദ്ധത്തിൽ' മദ്ധ്യസ്ഥ ഭാഗധേയം അലങ്കരിച്ചതും റമ്പാൻ തന്നെയായിരുന്നു. 1908 ൽ പുലിക്കോ ട്ടിൽ രണ്ടാമന്റെ മനോഗതി അറിഞ്ഞ്, വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മല്പാനെ മല ങ്കരമെത്രാപ്പോലീത്താ സ്ഥാനത്തേക്ക് അവരോധിക്കുന്നതിനായി പുന്നൂസ് റമ്പാൻ വ്യക്തിഗതമായി അനുഷ്ഠിച്ച പ്രവർത്തനങ്ങൾ സ്മരണീയമാണ്. 1912 ൽ കാതോലിക്കേറ്റ് സ്ഥാപിച്ചപ്പോൾ, തനിക്ക് പകരം പുന്നൂസ് റമ്പാന് മെത്രാ പ്പോലീത്താ സ്ഥാനം നൽകി കാതോ ലിക്കാ സ്ഥാനം നൽകി അവരോധിക്ക ണമെന്ന് മുറിമറ്റത്തിൽ മാർ ഈവാനി യോസ് (പ. ബസേലിയോസ് പൗലോസ് പ്രഥമൻ ബാവാ) ആവശ്യപ്പെട്ടതും ആ വ്യക്തിത്വത്തിലെ വൈശിഷ്ട്യം ദർശി ച്ചിട്ടു തന്നെയാണ്. അബ്ദുള്ള പാത്രി യർക്കീസിന്റെ അധീശത്വ ഭാവത്തിനെ തിരെ, പുന്നൂസ് റമ്പാൻ ശക്തമായി നിലകൊണ്ടു. വട്ടശ്ശേരിൽ തിരുമേനിക്കെ തിരെ മുടക്കെന്ന മാരകായുധം ഉയർത്തി യപ്പോഴും, ഇടവകകൾ തോറും കയറി യിറങ്ങി പൊതുജനസമിതിയും പിന്തു ണയും നേടിയെടുക്കുവാൻ അദ്ദേഹം ശ്രമിച്ചിരുന്നു. 1913-1925 കാലട്ടത്തിൽ മുറ്റിമറ്റത്തിൽ ബാവായ്ക്കു ശേഷം ഒരു കാതോലിക്കായുടെ അഭാവം ഉണ്ടായ പ്പോഴും മെത്രാപ്പോലീത്താ എന്ന നില യിൽ തന്നെ നിരണം- തുമ്പമൺ - കൊല്ലം ഭദ്രാസനങ്ങളിലും മലങ്കരസഭ യിലുടനീളവും സത്യവിശ്വാസ പ്രചാര കനായി മാർ ഗ്രീഗോറിയോസ് പ്രവർത്തി ച്ചു. ഈ കാലഘട്ടങ്ങളിൽ നവീകരണ ക്കാരുടെ സ്വാധീനം ഒരു പരിധിവരെ പിടിച്ചു നിർത്തിയത് മാർ ഗ്രീഗോറിയോ സിന്റെ ആദ്ധ്യാത്മീകതയിലൂന്നിയുള്ള പ്രവർത്തനങ്ങളായിരുന്നു. പ. വട്ടശ്ശേ രിൽ തിരുമേനി, 1923ൽ മർദ്ദീൻ യാത്ര പുറപ്പെട്ട സന്ദർഭത്തിൽ, അദ്ദേഹം തിരി ച്ചുവരുന്നതുവരെയും മലങ്കരമെത്രാപ്പോ ലീത്തായ്ക്കടുത്ത എല്ലാ കർമ്മങ്ങളും അനുഷ്ഠിച്ചത് മാർ ഗ്രീഗോറിയോസ് ആയിരുന്നു. 1924-ൽ മൂക്കഞ്ചേരിയിൽ പത്രോസ് റമ്പാൻ സ്ലീബാ ദാസ സമൂഹം സ്ഥാപിച്ചപ്പോൾ, പ്രവർത്തന ങ്ങളെ ഏകോപിപ്പിക്കുവാൻ വട്ടശ്ശേരിൽ തിരുമേനി മാർ ഗ്രീഗോറിയോസിനെ ചുമതലപ്പെടുത്തി. ഇത്തരത്തിൽ മലങ്ക രസഭയുടെ പ്രവർത്തന പന്ഥാവിൽ ശോഭിച്ചതിനുള്ള ദൈവീക പദ്ധതിയുടെ ഭാഗമായിരുന്നു. 1929-ൽ ലഭ്യമായ കാതോലിക്കാ സ്ഥാനം മാർ ഈവാനി യോസിന്റെ സഭാ ഭ്രംശം ഉയർത്തിയ വെല്ലുവിളികളെ ഉപവാസത്താലും പ്രാർത്ഥനയാലും ഉദാത്ത കാഴ്ചപ്പാ ടാലും അതിജീവിക്കുവാൻ അദ്ദേഹ ത്തിനു സാധിച്ചു. വട്ടശ്ശേരിൽ തിരുമേനി കാലം ചെയ്തതിനു ശേഷം കൂടിയ (24-12-1934) എം. ഡി. സെമിനാരി അസോസിയേഷൻ ശ്രേഷ്ഠമായി ക്രമീ കരിക്കുവാനും തന്റെ മുൻഗാമിയുടെ സ്വപ്നവും ദർശനവുമായ ഭരണഘടന പാസാക്കിയെടുത്ത് നിയതമായ വ്യവസ്ഥകളോടെ പരിപാലിക്കുവാനും പ. ബാവായ്ക്കു കഴിഞ്ഞു. 1937ൽ എഡിൻ ബറോയിൽ കൂടിയ സമ്മേളന ത്തിൽ പങ്കെടുത്ത്, മലങ്കരസഭയുടെ പൗരാണികതയും ശ്രേഷ്ഠതയും സംവേ ദിപ്പിക്കുവാനും പിതാവിനു കഴിഞ്ഞു. വിവിധ മിഷണറി പ്രവർത്തനങ്ങളിലും മീറ്റിംഗികളിലും പ്രതിനിധികളെ അയ ക്കുവാനും സഭയുടെ സാക്ഷ്യം പകരു വാനും പ. ബാവാ ശ്രമിച്ചു. തോമാ മാർ ദിവന്നാസ്യോസിനെപ്പോലെയുള്ള ഉന്നത വിദ്യാഭ്യാസം നേടിയവരെ സഭാ ശുശ്രൂഷകളിലേക്ക് ആനയിക്കുവാൻ അദ്ദേഹം മുൻകൈയെടുത്തു. ചെറിയ മഠത്തിൽ സ്കറിയ മല്പാൻ , ഫാ. വി. കെ മാത്യൂസ് (പിന്നീട് പ. മാത്യൂസ് ഒന്നാ മൻ) എന്നിവരെ ചേർത്തു നിർത്തി പഴ യസെമിനാരിയുടെ പ്രവർത്തനങ്ങളെ ഏകോപിപ്പിക്കുവാനും ബാവായ്ക്കു സാധിച്ചു.

### ദാർശനിക കാണ്ഠം

ഏലീശ ഏലിയായുടെ ആത്മാ വിന്റെ ഇരട്ടിശക്തിക്കായി ആഗ്രഹിച്ചത് സ്വാർത്ഥതയാലല്ലായിരുന്നു. താൻ നയി ക്കുവാൻ പോകുന്ന സമൂഹം ഏലീയാ വിന്റെ കാലത്തേക്കാൾ മത്സരബുദ്ധി കൂടിയവരാണെന്ന് അറിഞ്ഞതുകൊ ണ്ടായിരുന്നു. തന്റെ ബലഹീനതയും സമൂഹത്തിന്റെ മാറ്റങ്ങളും ഉൾക്കൊള്ളു ന്നവനേ, ഇത്തരത്തിലുള്ള യാചനയുടെ പ്രസക്തി മനസിലാകൂ. പ. വട്ടശ്ശേരിൽ തിരുമേനിക്കു ശേഷം എല്ലാ വെല്ലുവി ളികളും നിറഞ്ഞുനിന്ന സമൂഹത്തിൽ ആ ഗുരുവിന്റെ അനുഗ്രഹത്തോടെ ഇരട്ടി ബലം പ്രാപിച്ച് സഭയെ നയിക്കു വാൻ പ. ബാവാ തിരുമേനിക്കു സാധി ച്ചു. ഉത്തമരായ പിൻഗാമികളിലൂടെയും ശിഷ്യരിലൂടെയും അനുഗ്രഹീതനായ പരിശുദ്ധ ബാവാ ദാർശനികനായ പുണ്യവാനായിരുന്നു. ഒരു വ്യക്തിയുടെ മുഖത്തു നോക്കി 'നിന്നെ അതിന് കൊള്ളില്ല' എന്നു കൽപ്പിക്കുവാനും മറ്റൊരുവനെ നോക്കി ' നീ ഈ ശുശ്രൂ ഷയ്ക്കു വരണം' എന്നും പറയുമ്പോൾ, ഗുരുവര്യന്റെ ദാർശനിക കാഴ്ചപ്പാട് നമുക്ക് മനസ്സിലാക്കാം. അദ്ദേഹം വിളിച്ചടുപ്പിച്ചവരെല്ലാം സഭയ്ക്കും സമൂ ഹത്തിനും അനുഗ്രഹീത സാക്ഷികളാ യിരുന്നു. വിശുദ്ധ കുർബ്ബാന മദ്ധ്യേ, പരിശുദ്ധ പരുമല തിരുമേനിയുടെ മു ഖത്തു വിരിയുന്ന നിർമ്മല പുഞ്ചിരി യുടെയും ആകമാനമുണ്ടാകുന്ന പ്രകാ ശിത രൂപത്തിന്റെയും കാരണം തേടിയ ശിഷ്യന്, ആ സമയത്ത് പ്രത്യക്ഷപ്പെ ടുന്ന മാലാഖമാരുടെ ഗണങ്ങളെപ്പറ്റിയും ഇറങ്ങി ആവസിക്കുന്ന തലങ്ങളെപ്പ റ്റിയും ദിവ്യഗുരു പറഞ്ഞുകൊടുത്ത പ്പോൾ, അവയൊക്കെ മനസ്സിലാക്കി ബലിയർപ്പണം നടത്തിയ ശിഷ്യൻ ദാർശനികനും പുണ്യവാനും ആയില്ലെ ങ്കിലേ അത്ഭുതമുള്ളൂ.

### ആദ്ധ്യാത്മിക കാണ്ഠം

പ. ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനിയിലെ ആദ്ധ്യാത്മികഭാവം സുദൃഢവും ശ്രേഷ്ഠവുമായിരുന്നു. 'ശബ്ദമുണ്ടാക്കാതെ സുഗന്ധം പ്രസരി പ്പിക്കുന്ന' സുഗന്ധവാഹിയായ പുഷ്പ മായിരുന്നു അദ്ദേഹം. പ. ബാവായുടെ ആരാധനാ വ്യാഖ്യാനങ്ങളും പഠിപ്പിക്ക ലുകളും അദ്ദേഹത്തിലെ ആദ്ധ്യാത്മീക തയുടെ പ്രകടഭാവമായിരുന്നു. 'ല ഘുവും ആനന്ദപ്രദവുമായ നിന്റെ നുക ത്തിന്റെ കീഴിൽ...." എന്നു തുടങ്ങുന്ന സെദറാ പ്രാർത്ഥനയ്ക്ക് അദ്ദേഹ ത്തിന്റെ വ്യാഖ്യാനം ശ്രദ്ധേയമായിരു ന്നു. "നുകത്തിന്റെ അടിയിൽപ്പെട്ട് ചാ കുന്ന കാള ഭാഗ്യമുള്ളതാണ്. എപ്പോൾ

>>

## മലങ്കരസഭ

നമ്മുടെ സഭയുടെ പുരോഗമനപരമായ പ്രവർത്തനങ്ങൾക്ക് സഹായകരമായിരിപ്പാൻ 'മലങ്കരസഭ' എന്ന പേരിൽ ഒരു പുതിയ മാസിക പ്രസിദ്ധം ചെയ്യുന്നതിൽ നാം സന്തോഷിക്കുന്നു. നമ്മുടെ അനുമതിയോടുകൂടിയാണ് ഈ മാസിക പുറപ്പെടുന്നത്. ആയതിൽ നിങ്ങൾ എല്ലാവരും നമ്മോടുകൂടി സന്തോഷിക്കുമെന്നു നമുക്ക് ധൈര്യമുണ്ട്. എല്ലാ പള്ളിയോഗങ്ങളിലും, വായനായോഗം, സൺഡേസ്കൂൾ മുതലായ സ്ഥാപനങ്ങളിലും എല്ലാ ഭവനങ്ങളിലും ഈ മാസിക വരുത്തി വായിക്കുന്നത് നമ്മുടെ ആത്മീയ മക്കൾക്ക് സഭയോടുള്ള താല്പര്യത്തിനും വിശ്വാസസ്ഥിരതയ്ക്കും, സഹായകരമായിരിക്കുമെന്നു നാം വിശ്വസിക്കുന്നു. മാസികയ്ക്കു സർവഭാവുങ്ങളും ആശംസിക്കുന്നു.

– പ. ബസേലിയോസ് ഗീവർഗീസ്
ദ്വിതീയൻ ബാവാ

## പവിത്രസ്മൃതി



"പീസ് ലീഗിനോടു കല്ലാച്ചേരി ബാവായ്ക്കു വലിയ പ്രതിപത്തിയില്ലായിരുന്നു. കാര്യങ്ങൾ മനസ്സിലാക്കാതെ സഭാ സമാധാനം എന്നും പറഞ്ഞ് ഓടി നടക്കുന്നവരെപ്പറ്റി ബാവായ്ക്കു വിരോധമായിരുന്നു. അതിന്റെ കൂടെ അമേരിക്കയിൽ നിന്നും പഠിച്ചു വന്നിരിക്കുന്ന പോൾ വർഗീസ് എന്ന ഒരത്മായക്കാരൻ വേദപുസ്തകം പഠിപ്പിക്കുന്നു എന്നു കേട്ടപ്പോൾ അയാളോടും, നേരിട്ടു കണ്ടതായി ഓർമ്മയില്ലെങ്കിലും അല്പം നീരസമായി. അമേരിക്കൻ ബൈബിൾ പഠിപ്പിക്കുന്ന പോൾ വർഗീസിനെ പരാമർശിച്ച് അല്പം പുഛമായി ദേവലോകത്ത് പ്രസംഗിച്ച വിവരം കെ. ഫീലിപ്പോസച്ചൻ (ഇന്നത്തെ ഫീലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി) ആണ് എന്നോടു പറഞ്ഞത്. ഞാൻ ദേവലോകത്തു പോയി ബാവായെ കാണണമെന്നും തെറ്റിദ്ധാരണ നീക്കണമെന്നും എന്നെ ഉപദേശിച്ചു. അച്ചൻ തന്നെ തന്റെ കൊച്ചു ബേബി മോറിസ് കാറിൽ എന്നെ ബാവായുടെ അടുക്കൽ കൊണ്ടുപോയി പരിചയപ്പെടുത്തി.

ഫീലിപ്പോസച്ചനോട് അപ്പുറത്തുപോയി ഇരുന്നുകൊള്ളുവാൻ പറഞ്ഞിട്ട്, അത്മായക്കാരനായ എന്നോട് ശെമ്മാശ്ശനെക്കൊണ്ട് താഴെ ഒരു പായിട്ട് ഇരിക്കുവാൻ കല്പിച്ചു. രണ്ടു മണിക്കൂർ നീണ്ടുനിന്ന ആ സംഭാഷണം വലിയ ഒരു പരിശോധന തന്നെയായിരുന്നു. വേദപുസ്തക സംബന്ധമായ ഇരുന്നൂറോളം ചോദ്യങ്ങൾ എന്നോടു ചോദിച്ചു. മിനിട്ടുകൾ കടന്നുചെല്ലുന്തോറും പാശ്ചാത്യ രീതിയിലുള്ള ദൈവശാസ്ത്രമോ വേദാപഗ്രഥനമോ അഭ്യസിച്ചിട്ടില്ലാത്ത ഈ ബാവാതിരുമേനിക്ക് ഇത്ര വളരെ നിശതമായ വേദപാണ്ഡിത്യം എങ്ങനെയുണ്ടായി എന്നുള്ള എന്റെ അത്ഭുതവും വളർന്നുവരികയായിരുന്നു.

അവസാനം എന്നോടു ബാവാ തിരുമേനി കല്പിച്ചത് "തന്റെ മറുപടികളിൽ രണ്ടെണ്ണം മാത്രമേ തെറ്റായി നമുക്ക് തോന്നിയുള്ളൂ. ആ രണ്ടു വേദഭാഗങ്ങളെക്കുറിച്ച് ഇങ്ങനെയാണ് പഠിപ്പിക്കേണ്ടത്" എന്ന് എനിക്ക് ഉപദേശവും തന്നു. അതുകഴിഞ്ഞു ഫീലിപ്പോസച്ചനെ വിളിച്ച് "ഇയാൾ അമേരിക്കയിൽ പഠിച്ചതാണെങ്കിലും ഇയാളുടെ വിശ്വാസം ഓർത്തഡോക്സ് വിശ്വാസം തന്നെയാണെന്ന്" എനിക്കു സർട്ടിഫിക്കറ്റും തന്നു. പക്ഷേ അതല്ല ഇവിടെ പ്രധാനം. ആ പിതാവിന്റെ അഗാധമായ വേദവിജ്ഞാനത്തിന്റെ മർമ്മം, ആ വിജ്ഞാനം എന്റേതു പോലെ പുസ്തകം വായിച്ചുണ്ടാക്കിയതല്ല, പ്രത്യുത പരിശുദ്ധാത്മനിവേശിതമായിരുന്നു എന്നതാണ്. അതിന്റെ യഥാർഥ നിദാനം പാശ്ചാത്യരീതിയിലുള്ള പാണ്ഡിത്യമല്ല, പ്രത്യുത പ്രാർത്ഥനാജീവിതത്തിലധിഷ്ഠിതമായ വേദധ്യാനമായിരുന്നു എന്നതാണ്. അതുകൊണ്ടു പാണ്ഡിത്യത്തെക്കുറിച്ച് ആ പിതാവിന് അവമതിപ്പുണ്ടായിരുന്നില്ല.

– ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ്

»

നുകത്തിൽ നിന്ന് മാറ്റുന്നുവോ, അതിനർത്ഥം അതിനെ കൊല്ലാറായി എന്നാണ്. തുടർന്ന് പണി ചെയ്യുവാൻ സാദ്ധ്യമല്ലെന്നർത്ഥം. അതുപോലെ, പ. സഭയുടെ കല്പനകളും നോമ്പനുഷ്ഠാനങ്ങളും ചിലപ്പോൾ നമുക്ക് നുകംപോലെ ഭാരമായി തോന്നും. എന്നാൽ, അത് ലഘുവും ആനന്ദപ്രദവുമാണ്. ഇതിൽ നിന്ന് മാറി വേറെ പോകുവാനും സ്വതന്ത്രമാകുവാനും ആഗ്രഹിച്ചാൽ അറവുകാരനായ സാത്താന്റെ കൈയിൽ അകപ്പെടും. അതിനാൽ പ. സഭയുടെ എല്ലാ ചട്ടങ്ങളും അനുഷ്ഠാനങ്ങളും ലഘുവും ആനന്ദപ്രദവുമായി കണ്ട്, ഉത്തമ ശുശ്രൂഷക്കായി വെമ്പണം. 'പിതാക്കന്മാരുടെപറുദീസ' എന്ന ഹൃദ്യമായ പരിഭാഷയും, യോഹന്നാൻ മാംദാനയെപ്പറ്റിയുള്ള പഠനങ്ങളും, 'രഹസ്യ പ്രാർത്ഥനകളും' അദ്ദേഹത്തിന്റെ ശ്രേഷ്ഠഭാവത്തിന്റെയും ആദ്ധ്യാത്മിക പരിപക്വതയുടെയും പ്രാർത്ഥനാനുഭവത്തിന്റെയും നിദർശനമാണ്. രഹസ്യ പ്രാർത്ഥനകളും ദണ്ഡനമസ്കാരങ്ങളും ഉന്മത്തമാക്കിയ ഉദാത്ത ഭക്തി അദ്ദേഹത്തിന് ആഴമേറിയതും ശ്രേഷ്ഠവുമായ ആവരണമായി വർത്തിച്ചു. ആരാധന അർപ്പിക്കുമ്പോൾ വിശ്വാസികളുടെ മറുപടിയിലും ഉപരിയായിരുന്ന, വർണ്ണനാതീതമല്ലാത്ത ഘോഷസ്വരങ്ങളും പ്രാർത്ഥനകളും കേൾക്കുവാൻ സാധിച്ചതും ഭൗതിക ജനസഞ്ചയത്തിലും കൂടുതലായി അദൃശ്യരായ വിശ്വാസീസമൂഹത്തെ കാണുവാൻ സാധിച്ചതും അദ്ദേഹത്തിന്റെ അദ്ധ്യാത്മീക ദർശനത്തിലായിരുന്നു. ചേർത്തുനിർത്തുക എന്നത് യോഗിഭാവമാണ്. സഭാവ്യത്യാസം കൂടാതെ സമൂഹത്തെ കാണുവാനും പ്രാർത്ഥിക്കുവാനും അനുഗ്രഹിക്കുവാനും അദ്ദേഹത്തിലെ അമൂർത്തമായ ആത്മീകഭാവം പ്രേരണ നൽകി, മന്നത്തു പത്മനാഭൻ ഉൾപ്പെടെയുള്ളവർ, പ. ബാവാ തിരുമേനിയെ ആദരിച്ചതും സ്വീകരിച്ചതുമെല്ലാം ഈ അനുഭവത്തിൽ തന്നെയായിരുന്നു. 'നിന്ദാവാചകങ്ങൾ എഴുതിവെയ്ക്കുവാൻ ലഭ്യമായതിലും വലിയ പലക തേടുന്ന ലോകത്തിൽ, (ക്രിസ്തുവിന്റെ ക്രൂശിന് മീതെയുള്ള പലക സ്മരിക്കുക) മൗനിയുടെ മൗനതയെ വാചാലമാക്കുവാൻ പലകയുമായി (യോഹന്നാൻ സ്നാപകന്റെ പേരിടുന്ന വേള) വരുന്ന ആത്മീക പുണ്യവാന്മാരെയാണ് ഇപ്പോളാവശ്യം.

### ഉപസംഹാരം

ഉദാത്ത ഭക്തന്റെ വഴിത്താരകൾ സഹജമായി നിർമ്മലമായിരിക്കും. അവന്റെ പ്രയാണം മരുഭൂമിയെ ഊഷ്മളവും സസ്യലതാദികളാൽ നിറഞ്ഞിടവും ആക്കും. ഉത്തമഭക്തിയാലും ജീവിതത്താലും പിന്നിട്ട പന്ഥാവുകളെ സുഗന്ധപൂരിതവും ജലാശയ സമൃദ്ധവും തണൽ മരങ്ങളാൽ സമ്പന്നവുമാക്കിയ പുണ്യപിതാവ് ഭാരതീയ ഗുരുപരമ്പരയിലെ ഉത്തമ ശില്പമാണ്. വർഗ്ഗീയതയും ഭിന്നതയും നിറഞ്ഞുനിൽക്കുന്ന ലോകത്ത്, പരിശുദ്ധ ബാവാ  സമാധാനത്തിന്റെ പ്രവാചകനും നന്മയുടെ സുഗന്ധവാഹിയും പ്രതീക്ഷയുടെ ഉത്തമ ദർശനവുമായി നിലകൊള്ളുന്നു.... വറ്റാത്ത ഉറവയായി.... സ്നേഹവാഹിയായി... ദിവ്യപ്രവാഹമായി... ■

# നിർമമതയുടെ പുതുവർഷങ്ങൾ

ഫാ. ബ്രിൻസ് അലക്സ്
മാത്യൂസ്, കോന്നി



യോഗ വാസിഷ്ഠത്തിലെ ഒരു വരി ഇപ്രകാരം ആണ്. "ശരിയായ അനാസക്തി ഒരുവനിൽ ഉണ്ടാവുന്നത് തപശ്ചര്യകളിലൂടെയോ തീർത്ഥാടനങ്ങളിലൂടെയോ അല്ല. അത് സാധിക്കുന്നത് അവനവന്റെ ആത്മാവിനെ, സ്വരൂപത്തെ നേരിട്ടറിയുന്നതിൽകൂടിയാണ്. ഇതിന് വേണ്ടത് ശരിയായ സ്വപരിശ്രമം തന്നെയാണ്. അതിനാൽ സാധകൻ പരിശ്രമത്തിലൂടെ സുഖാസക്തിയെ തരണം ചെയ്യണം. നിർമമത അങ്ങനെ പക്വമാകുമ്പോൾ അയാളിൽ ആത്മാന്വേഷണം താനെ ഉദിച്ചുയരും. ഈ അന്വേഷണത്വര നിർമമത ഊട്ടിയുറിപ്പിക്കുന്നു. കടലും മേഘവും പോലെ അവ പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു. ആത്മസാക്ഷാത്കാരവും നിർമമതയും അന്വേഷണ ത്വരയും മൂന്ന് ഉത്തമ സുഹൃത്തുക്കളാണ്".

പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാഎല്ലാ ജീവിത അനുഭവങ്ങളോടും നിർമമത പുലർത്തി ജീവിച്ചിരുന്ന ഒരു പുണ്യാത്മാവാണ്. വാർദ്ധക്യത്തിൽ എത്തുന്നതിന് മുൻപ് തന്നെ വൃദ്ധൻ പുന്നൂസ് എന്ന് അപഹസിക്കപ്പെട്ട് വിളിക്കപ്പെട്ട് തുടങ്ങി. എന്നാൽ വാർദ്ധക്യത്തിന്റെ നിറവിൽ പരിഹസിച്ചവരാൽ ആദരിക്കപ്പെട്ടവനായി ഭാഗ്യമുള്ള പിതാവായി ദൈവസന്നിധിയിലേക്ക് ചേർക്കപ്പെടുമ്പോൾ അത് നിർമമത ഫലം കായ്ച്ച ഒരു ജീവിതം ആയി വേണം മനസ്സിലാക്കുവാൻ. ഒന്നിനെ ചൊല്ലിയും അമിത താൽപര്യം ഇല്ലാതെ, സന്തോഷങ്ങളിൽ മതി മറക്കാതെ, സന്താപങ്ങളിൽ അമിത നിരാശ ഇല്ലാതെ ആത്മാന്വേഷണത്തിലും ദൈവാന്വേഷണത്തിലും ഉറ്റിരുന്ന ജീവിതം.

പരിശുദ്ധ ബാവാ തിരുമേനിയുടെ ജീവിതത്തിൽ തീർത്തും യാദൃശ്ചികം എന്നു തോന്നുന്ന ചില കാര്യങ്ങളുണ്ട്. പരിശുദ്ധ പിതാവിന് ജീവിതത്തിലെ ഒട്ടുമിക്കവാറും പ്രധാന സംഭവങ്ങൾ ഒക്കെയും വർഷാന്ത്യ സമയങ്ങളിലാണ് നടക്കുന്നത്. വിജയങ്ങളും പരാജയങ്ങളും ഒക്കെയായി സംഭവബഹുലമായിരുന്നു അദ്ദേഹത്തിന്റെ പല വർഷാന്ത്യങ്ങളും വർഷാരംഭങ്ങളും. അത്തരം സാഹചര്യങ്ങളിൽ നിർമ്മമതയോടെ ഉള്ള പിതാവിന്റെ പ്രതികരണമാണ് ഈ ലേഖനത്തിലെ പ്രധാന പ്രതിപാദ്യം.

1928-ൽ പൗരസ്ത്യ കാതോലിക്കായായി സ്ഥാനമേറ്റ അദ്ദേഹത്തിന്റെ ജീവതത്തിൽ 1934 സംഭവബഹുലമായി ഒരു വർഷമായിരുന്നു. തന്റെ ഗുരുവും മലങ്കര മെത്രാപ്പോലീത്തായും ആയിരുന്ന വട്ടശ്ശേരിൽ തിരുമേനിയുടെ വേർപാടും, സഭാ സമാധാനത്തിനായി ഹോംസിൽ എത്തി അന്ത്യോഖ്യായുടെ പരിശുദ്ധ അപ്രേം ഒന്നാമൻ പാത്രിയർക്കീസ് ബാവായും ആയി നടത്തിയ ചർച്ചകളും ഒക്കെ 1934-ലാണ് നടക്കുന്നത്. എന്നാൽ 1934-ലെ വർഷാന്ത്യം മലങ്കര സഭയെ സംബന്ധിച്ചിടത്തോളം സുവർണ്ണ നിമിഷങ്ങളായിരുന്നു. 1934 ഡിസംബർ 28-ന് കൂടിയ എം.ഡി. സെമിനാരി അസോസിയേഷൻ പരിശുദ്ധ ബാവായെ മലങ്കര മെത്രാപ്പോലീത്താ ആയി കൂടി തെരഞ്ഞെടുത്തു. മലങ്കര സഭയുടെ നട്ടെല്ലായ 1934-ലെ ഭരണഘടന പാസാക്കി.

1935-ലെ പുതുവർഷം പരിശുദ്ധ ബാവാ തിരുമേനി സംബന്ധിച്ചിടത്തോളം പുതിയ നിയോഗങ്ങളുടേത് ആയിരുന്നു. നസ്രാണി ബോധത്തിന്റെ പൂർണ്ണതയുടെ പ്രതീകമായ മലങ്കര മെത്രാപ്പോലീത്ത സ്ഥാനവും ആത്മീയ അധികാരത്തിന്റെ പൂർണ്ണത ആയ കാതോലിക്കാ സ്ഥാനവും ഒരാളിൽ എന്ന ചരിത്രത്തിലെ ഇദംപ്രഥമമായ ഈ സംഭവത്തിലും തികഞ്ഞ നിർമമത കാത്തുസൂക്ഷിച്ച മഹിതാചാര്യനാണ് പ. പിതാവ്.

തുടർന്നുള്ള വർഷങ്ങൾ സംഭവബഹുലമാണ് എങ്കിലും 1951-ലെ വർഷാന്ത്യം വീണ്ടും ശ്രദ്ധയോടെ ഓർക്കേണ്ടതാണ്. 1938-ൽ പാത്രിയർക്കീസ് കക്ഷിക്കാർ പരിശുദ്ധ ബാവാ തിരുമേനിയെ പ്രതിയാക്കി നൽകിയ സമുദായ കേസ് 1943 ജനുവരിയിൽ തിരുമേനിക്ക് അനുകൂലമായി വിധിച്ചിരുന്നു. എന്നാൽ 1951 ഡിസംബർ 21-ന് പരിശുദ്ധ ബാവാ തിരുമേനിക്ക് എതിരായി തിരുക്കൊച്ചി ഹൈക്കോടതിയുടെ വിധിയുണ്ടായി. കോടതിവിധി ഉണ്ടാകുമ്പോൾ പരിശുദ്ധ ബാവാ തിരുമേനി കൽക്കട്ട സന്ദർശനത്തിലാണ്. എക്കാലത്തും നീതിന്യായകോടതിയുടെ വിധികൾക്ക് വില കൽപ്പിച്ചിരുന്ന മലങ്കരസഭയ്ക്ക് തങ്ങളുടെ വലിയ ഇടയൻ പാർക്കുവാൻ ഇടം ഇല്ലാത്തവനായി പഴയ സെമിനാരിയിൽ നിന്നും ഇറങ്ങേണ്ടി വരും എന്ന ബോധ്യത്തിൽ നിന്നും ഉയിർക്കൊണ്ടതാണ് ദേവലോകം കാതോലിക്കേറ്റ് അരമന. പരാജയത്തിന്റെ കൈപ്പുനീർ കുടിച്ചിരുന്ന പരിശുദ്ധ പിതാവിന് 1951 ഡിസംബർ 31-ന് മലങ്കരസഭ രാജ തുല്യമായ ഒരു സ്വീകരണം നൽകി. അക്കാലത്ത് ഏതാണ്ട് ആയിരം കാറുകളുടെ അകമ്പടിയോടെ തങ്ങളുടെ തലവനെ മലങ്കര മക്കൾ ആനയിച്ചു. "രണ്ടാം കൂനൻകുരിശുസത്യം നടന്നത് 1951 ഡിസംബർ 31-ന് ആയിരുന്നു. "... മാർത്തോമ്മാശ്ലീഹായുടെ പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തിന് കീഴിൽ ഞങ്ങളും ഞങ്ങളുടെ സന്തതി പരമ്പരകളും ലോകാവസാന കാലത്തോളം നിലകൊള്ളുന്നതാണ്. ദൈവ തിരുമുമ്പാകെ പ്രതിജ്ഞ ചെയ്തുകൊള്ളുന്നു എന്ന ജനലക്ഷങ്ങൾ ഏറ്റു പറഞ്ഞു. നിർമമതയുടെ ആ വലിയ പ്രവാചകന്റെ 1951-ലെ പ്രസംഗം പ്രസിദ്ധമാണല്ലോ. ആധുനികകാലത്ത് പരാജയങ്ങളെ അക്രമത്തിലൂടെ അതിജീവിക്കുവാൻ ശ്രമിക്കുന്നവർക്കും പിതാവിന്റെ വാക്കുകൾ പ്രചോദനമാകണം. പിതാവ് ഓർമിപ്പിക്കുകയാണ് "നിങ്ങൾ സമാധാനത്തോടെ മുൻപോട്ടു പോകണം നമ്മുടെ പള്ളികളിൽ ഒരു വഴക്കും ഉണ്ടാകരുത്. എപ്പോഴും ധൈര്യമായിരിക്കണം". 1952-ലെ പുതുവർഷം ദേവലോകം കാതോലിക്കേറ്റ് അരമനയിൽ പരിശുദ്ധ പിതാവ് താമസം തുടങ്ങി. പരാജയങ്ങളിൽ തളർന്നു പോകാതെയും തനിക്ക് ലഭിക്കുന്നതായ വലിയ ജനപിന്തുണയിൽ മതിമറക്കാതെയും വീണ്ടും പുതുവർഷത്തെ നിർമമതയോടെ നോക്കികാണുന്ന പരിശുദ്ധ പിതാവ്.

ക്രാന്ത-ദർശിയായ പിതാവിന്റെ സത്യം ഉയിർത്തെഴുന്നേൽക്കും എന്ന പ്രവചനത്തിന്റെ പൂർത്തീകരണം 1958-ലെ വർഷാന്ത്യത്തിലായിരുന്നു. മലങ്കര സഭയുടെ ചരിത്രത്തിൽ അതു വരെയുള്ളതിൽ ഏറ്റവും മനോഹാരിതയുള്ള വർഷാന്ത്യം ആയിരുന്നു അത്. 1958 സെപ്റ്റംബർ 12-ന് പ. കാതോലിക്കാ ബാവായ്ക്ക് അനുകൂലമായി സുപ്രീം കോടതി വിധി ഉണ്ടായി. 1958 ഡിസംബർ 16-ന് മലങ്കരയിൽ അത് വരെ ഉണ്ടായ എല്ലാ വിഭാഗീയതകളും അവസാനിപ്പിച്ചുകൊണ്ട് സഭയിൽ സമാധാനം നിലവിൽ വന്നു മലങ്കരസഭാ ഭരണഘടനയ്ക്ക് വിധേയമായി പരിശുദ്ധ കാതോലിക്കാ ബാവായും പരിശുദ്ധ പാത്രിയർക്കീസ് ബാവായും പരസ്പരം സ്വീകരിച്ചു. പരാജയകാലത്ത് തളർന്നു പോകാതെ പ്രത്യാശയോടെ ജീവിച്ച പരിശുദ്ധ പിതാവ് സമ്പൂർണ്ണ വിജയത്തിലും തന്റെ നിർമമത മുറുകെപ്പിടിച്ചു. വിജയം ദൈവത്തിന്റെ ദാനമാണ് എന്നും അത് ആരുടെയും പരാജയം അല്ലെന്നും അദ്ദേഹം ആവർത്തിച്ച് പ്രസംഗിച്ചു. ദാവീദ് രാജാവായി അഭിഷേകം ചെയ്യപ്പെട്ടു എങ്കിലും കാട്ടിൽ അലഞ്ഞു തിരിഞ്ഞു നടക്കേണ്ടി വന്നതുപോലെ കാതോലിക്കാ സ്ഥാനത്തിന് നേരിടേണ്ടി വന്ന അലച്ചിലുകൾ മാത്രമായിരുന്നു മുൻകാലങ്ങളിൽ ഉണ്ടായതെന്ന് അദ്ദേഹം ഉദ്ബോധിപ്പിച്ചു. വിജയം സഭ ഒന്നായുള്ള വിജയമാണെന്നും സഭയുടെ കെട്ടു പണിക്കായി അനുതാപത്തോടും പ്രാർത്ഥനയോടും സഭ ഒരുങ്ങണമെന്നും ഉള്ള ആഹ്വാനങ്ങൾ ദൈവാന്വേഷിയായ ആ പിതാവിനെ കൂടുതൽ ശോഭ ഉള്ളവനാക്കി. 1959-ലെ പുതുവർഷം ഇസ്രായേലിനെ ഒരുമിച്ചു ഭരിച്ച ദാവീദിനെ പോലെ മലങ്കര സഭയെ ഐക്യത്തോടെ നയിക്കുന്ന വലിയ ഇടയൻ എന്ന നിയോഗം പരിശുദ്ധ ബാവായ്ക്ക് നൽകി.

1963-ലെ വർഷാന്ത്യം മടക്കയാത്രയ്ക്കുള്ള ഒരുക്കമായിരുന്നു. ഡിസംബർ 21. പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ രക്തസാക്ഷി ദിനത്തിൽ തന്റെ അന്ത്യകല്പന പൂർത്തിയാക്കി അതിൽ ഒപ്പുവച്ചു. ഡിസംബർ 23-ന് കന്തീലാ ശുശ്രൂഷ സ്വീകരിച്ചു. തന്റെ ഗുരുവായ പരിശുദ്ധ പരുമല തിരുമേനി മരണത്തെ പ്രതീക്ഷിച്ചു കഴിഞ്ഞതുപോലെ വർഷാരംഭത്തിൽ പുതിയ നിയോഗത്തിനായി പരിശുദ്ധ പിതാവ് കാത്തിരുന്നു. 1964 ജനുവരി മൂന്നിന് വെളുപ്പിന് 4.30-ന് സ്വർഗീയ മധ്യസ്ഥൻ എന്ന പുതിയ നിയോഗത്തിലേക്ക് ആ പിതാവ് വിളിച്ച് അടുപ്പിക്കപ്പെട്ടു. അർത്ഥപൂർണ്ണനായി ജീവിച്ച ആ പിതാവിന് 1964 ജനുവരി നാലിന് വിശ്വാസ സമൂഹം യാത്രാമൊഴി ചൊല്ലി.

എല്ലാ വർഷവും ആരംഭത്തിൽ ഈ പിതാവിന്റെ ഓർമദിനം കൊണ്ടാടുമ്പോൾ വർഷാരംഭത്തിൽ ധ്യാനിക്കേണ്ടതും നാം അറിഞ്ഞിരിക്കേണ്ടതുമായ ഒരു സ്വഭാവ ഗുണമായി നിർമമത നാം മനസ്സിലാക്കണം. ഉയർച്ചയിലും താഴ്ചയിലും അമിതമായി അഹ്ലാദിക്കുകയും അധികമായി നിരാശപ്പെടാതെയും ആത്മാന്വേഷണത്തിലൂടെയും ദൈവാന്വേഷണത്തിലൂടെയും ജീവിക്കുവാൻ പിതാവിന്റെ പ്രാർത്ഥന നമ്മെ സഹായിക്കട്ടെ. ■

# പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ



## പ്രാർത്ഥനാപൂർവ്വം...

# ബസേലിയോസ് കോളജ്

## കോട്ടയം

ഡോ. സഖറിയാസ് മാർ അപ്രേം

### പോരാട്ടം

അശാന്തമായ വീഥികളിൽ കാലുകൾ ഇടറി!
മോഹനഗന്ധം തുളച്ചു കയറി
അസ്ഥികളുരുകി, മാംസംവലിഞ്ഞുമുറുകി
അകക്കാമ്പിൽ അഗ്നിപടർന്നു
ഇന്ധനം കത്തിത്തുടങ്ങി

### മൗനം

അശാന്തമായ ബോധം വികലമായി
വികല്പങ്ങൾ നുരഞ്ഞുപൊന്തി
പോരാട്ടം തുടങ്ങി
മധുരം കയ്പും, കയ്പ് മധുരമായും!
കല്ലുകൾ അപ്പമായും
മലമുകൾ സിംഹാസനം പോലെയും
പത്മവ്യൂഹം!

### തപസ്സ്

ശരശയ്യതീർത്തു, കണ്ണുകൾ സാന്ദ്രമായി
സന്ധികൾ അയഞ്ഞു
മൃദുമന്ത്രണം ഉയർന്നു.
കൃപതരികദേവാ, കരുണ ചെയ്ക
പാപിയാമെന്നോടു ദയ ചെയ്ക ദേവാ
കൃപതരിക കർത്താ, പാപിയാമെന്നോടു
ദയചെയ്ക ദേവാ

### മനനം

ബാല്യം കൗമാരയൗവ്വനം
ചിന്തകൾ കർമ്മങ്ങൾ അരിച്ചുനോക്കി
അവിടെവിടെയോ കണ്ടു ചിലകറുത്ത പാടുകൾ
പറന്നുയർന്നുമനം
മൃദുമന്ത്രണം പോലെ തേങ്ങി വീണ്ടും
കൃപചൊരിയുനാഥാ, കരുണതോന്നു ദേവാ

### കണ്ണീർ

ചുട്ടുപൊള്ളിഹൃദയം നുറുങ്ങി
തപ്തഹൃദയം അലിഞ്ഞുരുകി
തുള്ളിയായ് പൊഴിഞ്ഞു, പിന്നെ ധാരയായ്!
കൺതടങ്ങൾ ഗർത്തമായ്
അന്നംവെടിഞ്ഞു ഹൃദയമന്ത്രങ്ങൾ തുണച്ചു
സാഷ്ടാംഗപ്രണാമം, ക്ഷമാപണം.

### ഉയർച്ച

രാവുകൾ സാന്ദ്രമായി
നിദ്രയൊഴിഞ്ഞു, യാമങ്ങൾ വന്നുപോയി
ദൂതസംഘം സഖികളായി
അഗ്നിമയ പരിമളം
അന്തരംഗത്തിൽ സൗരഭ്യമായി
പരിസരം പരിശുദ്ധമായി
ബോധം വെളിച്ചമായി, വെളിച്ചം വലയംതീർത്തു
ഇരുളകന്നു, വെളിച്ചംവസ്ത്രമായ്
തേജസ്സിൻ വസ്ത്രം!
അകലെയാകാശത്തിൽ
ഉദിച്ചുയർന്നൊരു നക്ഷത്രം!
തിളങ്ങി വെള്ളിനക്ഷത്രം പോലെ
ഋഷി



# സമാനതകളില്ലാത്ത പിതാവ്




**അഡ്വ. ബിജു ഉമ്മൻ**
(അസോസിയേഷൻ സെക്രട്ടറി)


സഭയ്ക്ക് നേതൃത്വം നൽകിയ സമാനതകളില്ലാത്ത ഈ പുണ്യപിതാവിനെ സ്മരിക്കുമ്പോൾ, പൗരസ്ത്യ ദേശത്തെ അത്യുന്നത മഹാപുരോഹിതനായി മേല്പട്ട വാഴ്ചകളും വി. മൂറോൻ കൂദാശകളും നടത്തി. *വൃദ്ധൻ പുന്നൂസ്* എന്നു അധിക്ഷേപിച്ച നാവുകൾ *പ. ബാവാ തിരുമേനി* എന്ന് അഭിസംബോധന ചെയ്യുന്നത് സ്വന്ത ചെവിയാൽ കേട്ടു. ലോകത്തുള്ള ഇതര ഓർത്തഡോക്സ് പാത്രിയർക്കീസുമാർ ജേഷ്ഠ സഹോദരനായി അംഗീകരിച്ച് ബഹുമാനിച്ചു. അവിഭക്ത മലങ്കര സഭയുടെ ചോദ്യം ചെയ്യപ്പെടാത്ത അദ്ധ്യക്ഷനായി മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ അമർന്നിരുന്നു ഭരിച്ചു.

### സഭാ ഭരണഘടന

മലങ്കര നസ്രാണികളുടെ ജാതിക്കു തലവനായ മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്ത് ആരൂഢനാകുന്നതിനു മുമ്പുതന്നെ ഒരർത്ഥത്തിൽ ഗീവർഗീസ് ദ്വിതീയൻ ബാവാതിരുമേനി തന്റെ ആദ്യത്തെ നിർണ്ണായകവിജയം നേടി എന്നു പറയാം. അത് സഭാഭരണഘടന പാസാക്കാൻ സാധിച്ചു എന്നതാണ്. പ. വട്ടശ്ശേരിൽ തിരുമേനി ഭരണഘടനാ നിർമ്മാണത്തിന് ഒരു കമ്മിറ്റിയെ നിയോഗിച്ചെങ്കിലും 1930-ൽ തന്നെ അതിന്റെ പ്രവർത്തനം സന്നിഗ്ധാവസ്ഥയിൽ സ്തംഭിച്ചു. കമ്മിറ്റിയിലെ മെത്രാധിപത്യ - ജനാധിപത്യ വാദികൾ വിട്ടുവീഴ്ചയ്ക്കു തയാറാകാഞ്ഞതാണ് ഇത്തരമൊരവസ്ഥയ്ക്ക് ഹേതുവായത്. മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്ത് എത്തുന്നതിനു മുമ്പുതന്നെ ഫലത്തിൽ സഭാനേതൃത്വം കൈയാളേണ്ടി വന്ന ഗീവർഗീസ് ദ്വിതീയൻ ബാവാതിരുമേനി വിട്ടുവീഴ്ചകൾക്ക് തയ്യാറായതോടെ സഭാഭരണഘടന യാഥാർത്ഥ്യമായി. ചെറിയമഠത്തിൽ സ്കറിയാ മൽപ്പാന്റെ കാഴ്ചപ്പാടിൽ, 1934-ലെ ഹോംസ്-യറുശലേം യാത്ര പ്രദാനം ചെയ്ത *ചിത്തസംസ്കാരമാണ്* ഇതിനു ഹേതുവായത്. കീറാമുട്ടിയായി നിന്ന മെത്രാധിപത്യ-ജനാധിപത്യ അധികാര വിഭജന പ്രശ്നത്തിൽ ... *സ്ഥിതിഗതികൾക്കുണ്ടായ മാറ്റത്തെക്കാൾ അധികം ആ മാറ്റത്തിന് സ്വാധീനം ചെലുത്തിയത് അദ്ധ്യക്ഷസ്ഥാനത്തുവന്ന മാറ്റമാണെന്നുള്ളതിൽ സംശയമില്ല. ഭരണകാര്യങ്ങളിൽ അയ്മേനികൾക്കു കൂടുതൽ പങ്കു കൊടുക്കണമെന്നുള്ള ബോധം മേല്പട്ടക്കാരുടെ സുന്നഹദോസിന് ഉണ്ടായി. അവർ സമ്മതിച്ചതുകൊണ്ടോ, ജനപ്രതിനിധികൾ കൈ കേറ്റിക്കുത്തിയതുകൊണ്ടോ എന്തുമാവട്ടെ, അതു മാനേജിങ്ങ് കമ്മറ്റിയിൽ പ്രകടമായി. ധനപരമായ സംഗതികളിൽ സുന്നഹദോസും മാനേജിങ്ങ് കമ്മറ്റിയും രണ്ടു ഘടകങ്ങളായി ഗണിക്കപ്പെടുക. പണക്കാര്യത്തിൽ അവ രണ്ടും യോജിച്ചു ചെയ്യുന്ന തീരുമാനങ്ങൾ മാത്രം നടപ്പിൽ വരുത്തുക എന്നൊരു ധാരണയിൽ എത്തിച്ചേർന്നു.* ... എന്ന് ഇസ്സഡ്. എം. പാറേട്ടും രേഖപ്പെടുത്തുന്നു.

### വ്യവഹാരങ്ങൾ

മുൻഗാമികളായ പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസ്യോസ് ആറാമൻ, പുലിക്കോട്ടിൽ മാർ ജോസഫ് ദിവന്നാസ്യോസ് അഞ്ചാമൻ എന്നിവരെപ്പോലെ വ്യത്യസ്തങ്ങളായ കേസുകളുടെ പരമ്പരയല്ല ഗീവർഗീസ് ദ്വിതീയൻ ബാവാതിരുമേനിക്ക് അഭിമുഖീകരിക്കേണ്ടി വന്നത്. കോട്ടയം ജില്ലാ കോടതിയിൽ ആരംഭിച്ച് ഇന്ത്യയുടെ അത്യുന്നത നീതിപീഠമായ സുപ്രീംകോടതിയുടെ കോൺസ്റ്റിറ്റ്യൂഷൻ ബഞ്ചു വരെ ഇരുപതു വർഷം നീണ്ട *സമുദായകേസ്* എന്നറിയപ്പെടുന്ന ഒരൊറ്റ വ്യവഹാരമാണ് അദ്ദേഹം പടവെട്ടി ജയിച്ചത്. അതിനിടയിൽ തിരുവിതാംകൂർ തിരു-കൊച്ചിയായും, തിരുകൊച്ചി കേരളമായും ബ്രിട്ടീഷ് ഇന്ത്യ, ഇന്ത്യൻ റിപ്പബ്ലിക്കായും മാറി എന്നു മാത്രം.

### അനുരഞ്ജനശ്രമങ്ങൾ

1934-ൽ മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തേയ്ക്കു തിരഞ്ഞെടുക്കപ്പെടുന്നതിനു മുമ്പുതന്നെ ഗീവർഗീസ് ദ്വിതീയൻ ബാവാതിരുമേനി അനുരഞ്ജനശ്രമങ്ങൾ ആരംഭിച്ചിരുന്നു. ആ വർഷം അദ്ദേഹം സിറിയയിലെ ഹോംസിലെത്തി അന്ത്യോഖ്യാ പാത്രിയർക്കീസ് പ. ഇഗ്നാത്തിയോസ് അപ്രേം പ്രഥമൻ ബർസോമിനെ സന്ദർശിച്ചു. പക്ഷേ സമഗ്രാധിപത്യ അവകാശവാദത്തിൽ നിന്നും പിന്നോട്ടു പോകാൻ പാത്രിയർക്കീസോ, മലങ്കരയുടെ സ്വാതന്ത്ര നിലപാടിൽ വിട്ടുവീഴ്ച ചെയ്യാൻ ഗീവർഗീസ് ദ്വിതീയനോ തയ്യാറാകാതിരുന്നതിനാൽ ആ യാത്ര വിഫലമായി. തികഞ്ഞ ജാത്യാഭിമാനിയായിരുന്നു അദ്ദേഹം.

വ്യവഹാരം ആരംഭിച്ച 1934 മുതൽ നടന്ന വിവിധ അനുരഞ്ജനശ്രമങ്ങൾ പരാജയപ്പെട്ടതിന് പല കാരണങ്ങളുണ്ട്. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കൊളോണിയൽ മനോഭാവം, അദ്ദേഹത്തിന്റെ പ്രതിനിധി എന്നു ഭാവിച്ചിരുന്ന യുലിയോസ് മെത്രാന്റെ അധികാരപ്രമത്തത ഇവ ഒരു വശത്തും, മാർ ഇഗ്

ക്കുന്ന സിംഹാസനത്തോടും അണിഞ്ഞിരിക്കുന്ന മഹാപുരോഹിതന്റെ മേലങ്കിയോടുമുള്ള ഗീവർഗീസ് ദ്വിതീയൻ ബാവാതിരുമേനിയുടെ കടുകിട മാറാത്ത വിശ്വസ്തതയും ജാത്യാഭിമാനവും മറുവശത്തു മായി എറ്റുമുട്ടിയതിന്റെ ചരിത്രം പലരും രേഖപ്പെടുത്തിയി ട്ടുണ്ട്. രേഖപ്പെടുത്താൻ മടിച്ച ഒരു തലവും സമാധാന ശ്രമങ്ങളുടെ പരാജയത്തിനു പിന്നിലുണ്ട്. അത് ഒരു *ഈഗോയുടെ* ബാക്കിപത്രമാണ്.

ഗീവർഗീസ് ദ്വിതീയൻ ബാവാതിരുമേനിയോടൊപ്പം പരുമല സെമിനാരി യിൽ വൈദികാഭ്യസനം നടത്തുകയും ഒരുമിച്ച് കത്തനാരു പട്ടവും റമ്പാൻ സ്ഥാനവും ഏല്ക്കു കയും ചെയ്ത കുറ്റിക്കാട്ടിൽ പൗലൂസ് മാർ അത്താനാ സ്യോസ് അദ്ദേഹത്തേക്കാൾ മുമ്പേ മെത്രാനായി. കൊച്ചുപറ മ്പിൽ പൗലൂസ് മാർ കൂറിലോസിന്റെ കാല ശേഷം ഇദ്ദേഹത്തെയാണ് ബദൽ മലങ്കരമെത്രാനായി പാത്രിയ ർക്കീസ് ഭാഗത്തു നിന്നും അവതരിപ്പിച്ചത്. സഹപാഠി കാതോലിക്കായും മലങ്കരമെത്രാനുമായി പിന്നീട് മറുഭാഗ ത്തിന്റെ നേതാവുമായി. കാതോലിക്കാ സ്ഥാനം ഒഴിവാക്കി യാതൊരു അനു രഞ്ജനത്തിനും തയാറല്ല എന്ന ഔദ്യോഗിക പക്ഷത്തിന്റെ നിലപാടും, പാത്രിയർ ക്കീസ് ഭാഗത്തിനു മഫ്രിയാ നായെ നൽകുന്നതിനു പാത്രിയർ ക്കീസിന്റെ വിസമ്മതവും മൂലം സഭയിൽ സമാധാനമുണ്ടായാൽ താൻ സഹപാ ഠിയുടെ കീഴ്സ്ഥാനി ആകുമെന്നു മാർ അത്താനാസ്യോസിനു വ്യക്ത മായിരുന്നു. അതിനാൽ സമാ ധാനം ഉണ്ടാകാതിരിക്കുക, അഥവാ ഉണ്ടാ യാലും ഒരു നിമിഷമെങ്കിലും ഗീവർഗീസ് ദ്വിതീയൻ ബാവാതിരു മേനിയെ കീഴ്പ്പെടുത്തുക എന്നൊരു ഈഗോ അദ്ദേഹം വെച്ചു പുലർത്തി യിരുന്നുവെന്ന് പല സംഭവങ്ങളിൽ നിന്നും സംഭാ ഷണങ്ങളിൽ നിന്നും വ്യക്തമാണ്.

**... നാം ഒരു കാര്യം തുറന്നു പറയുന്നു. സമാ ധാനത്തിനു വേണ്ടി എന്തു ത്യാഗവും സഹി ക്കാൻ മാത്രമല്ല, സ്ഥാനം പോലും ഒഴിയാൻ നാം തയ്യാറാണ്... ഒരു സംഗതി കൂടി നിങ്ങ ളുടെ എല്ലാവരുടെയും അറിവിലേക്കായി നാം പ്രസ്താവിച്ചുകൊള്ളുന്നു. പാത്രി യർക്കീസിന്റെ കീഴിൽ ഒരു ഉമ്മാക്കി യാണു കാതോലിക്കാ എന്നു പലരും തെറ്റി ദ്ധരിക്കുന്നു. കിഴക്കിനടുത്ത കാതോലിക്കാ സിംഹാസനം പാത്രിയർക്കീസു സിംഹാസന ത്തിനു തുല്യമാണ്. ഒന്ന് ഒന്നിനു മീതെയോ താഴെയോ അല്ല. ഇതാണു സത്യം. കാതോലി ക്കാ സിംഹാസനം സ്വതന്ത്രമാണ്. ഇടക്കാ ലത്ത് നമുക്കുണ്ടായ ചില ബലഹീനതകൾ മൂലം അന്ത്യോഖ്യാ പാത്രിയർക്കീസുമായി ചില കരാറുകൾ ഉണ്ടാക്കിയെന്നു മാത്രം. പട്ടത്വം ഇല്ല എന്ന വാദം തികച്ചും അസംബ ന്ധമാണ്. സത്യം ഇന്നതെന്ന ബോദ്ധ്യം നമു ക്കുണ്ട്. അതിനു വേണ്ടി നാം നിൽക്കുകയും ചെയ്യും...**

### ഒരു യഥാർത്ഥ മനുഷ്യസ്നേഹി

ചെറുപ്രായത്തിൽ അന്തരിച്ച ഒരു വൈദികന്റെ ഭാര്യയും പിഞ്ചു കുഞ്ഞുങ്ങളും ഗീവർഗീസ് ദ്വിതീയൻ ബാവാതിരുമേനിയെ കാണാനെത്തി. അവരെ കൈമുത്തിച്ചിട്ട് ഒന്നും മിണ്ടാതെ മുറിക്കകത്തേക്കു കയറിപ്പോയ അദ്ദേഹത്തെ ദീർഘനേരമാ യിട്ടും പുറ ത്തേക്കു കണ്ടില്ല. തിരക്കി ചെന്നപ്പോൾ ജനലിൽ പിടിച്ചു കൊണ്ട് നില്പുണ്ട്. രണ്ടു കണ്ണിൽക്കൂടിയും കണ്ണുനീർ ധാര ധാരയായി ഒഴുകുന്നു. *നീയെന്തിനാ അവരെ ഇങ്ങോട്ടു വിളി ച്ചുകൊണ്ടു വന്നത്* എന്നൊരു ചോദ്യവും... കുഞ്ഞിനെ നഷ്ടപ്പെട്ട ഒരു മാതാവിന്റെ വേദന. അതായിരുന്നു ഗീവർ ഗീസ് ദ്വിതീയൻ ബാവാതിരുമേനി.

ഇന്ത്യൻ സംസ്കാരമനുസരിച്ചായാലും സുറിയാനി പാരമ്പര്യമനുസരിച്ചായാലും ഒരു തികഞ്ഞ സന്യാസി യായിരുന്നു അദ്ദേഹം. എങ്കിലും യാത്രാ വേളകളിൽ കാഴ്ചകൾ കാണാനും 1937-ൽ വിമാനത്തിൽ ഒരു ഉല്ലാസയാത്ര നടത്തുന്നതിനും അദ്ദേഹത്തിനു വിരോധമുണ്ടായിരുന്നില്ല. പാരീസിലെ ഏഫൽ ഗോപുരം സന്ദർശിക്കുന്നതു മൂലം തന്റെ സന്യാസത്തിനു കോട്ടം വരുമെന്നു അദ്ദേഹം കണക്കാക്കി യില്ല. ഉറക്കെ ചിരിക്കുന്നതോ, ഫലിതം പറയുന്നതോ, അത് ആസ്വദിക്കുന്നതോ തനിക്കു *വ്രതഭംഗം* വരുത്തുമെന്നു വിശ്വസിക്കാൻ മാത്രം സങ്കുചിത മനസ്കനല്ലായിരുന്നു അദ്ദേഹം. *തിരുവിതാം കോട്ട് റമ്പാൻ* എന്നു പ്രസിദ്ധനായ കുട്ടുങ്കൽ കെ. വി. ഗീവറുഗീസ് റമ്പാന് പ്രതിവർഷം നാല്പത് ദിവസം ജലപാനം മാത്രം കഴിച്ച് ഉപവസിക്കുന്ന പതിവുണ്ടാ യിരുന്നു. സ്വതേ ദുർബലനായ റമ്പാ ച്ചന്റെ ജീവന് ഇത് ഭീഷണി യാണെന്നു പലരും ഭയപ്പെട്ടു. വിവരം ഗീവർഗീസ് ദ്വിതീയൻ ബാവാതിരുമേനി അറിഞ്ഞു. റമ്പാച്ചനോട് ഉച്ചവരെ, അങ്ങേയറ്റം മൂന്നു മണി വരെ, ഉപവസിച്ചാൽ മതിയെന്ന് അദ്ദേഹം കല്പിച്ചു. ആവർത്തിച്ചു പറഞ്ഞിട്ടും റമ്പാച്ചൻ സമ്മതിച്ചില്ല. അവസാനം ഗീവർഗീസ് ദ്വിതീയൻ *... സഭാദ്ധ്യക്ഷനായ നാം കല്പിക്കുന്നു. റമ്പാച്ചൻ മൂന്നു മണി വരെ ഉപവസിച്ചാൽ മതി. അതു കഴിഞ്ഞ് കഞ്ഞി കുടിച്ചുകൊള്ളണം.* ... എന്നു ഗർജ്ജിച്ചു. അനുസരിക്കുകയ ല്ലാതെ മറ്റു മാർഗ്ഗമൊന്നും റമ്പാച്ചന്റെ മുമ്പിൽ പിന്നെ ശേഷിച്ചില്ല.

### വീര നസ്രാണി

ശിഷ്യനെന്നതിലുപരി, സ്ഥാനനാമത്തിലും ഭരണസീമ യിലും പ. പരുമല തിരുമേനി യുടേയും, കാതോലിക്കാ എന്ന നിലയിൽ പ. വാകത്താ നത്തു ബാവായുടേയും, മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ പ. വട്ടശ്ശേരിൽ തിരുമേനിയുടേയും പിൻ ഗാമിത്വം ലഭിച്ച ഗീവർഗീസ് ദ്വിതീയൻ ബാവാതിരുമേനി ആത്യന്തികമായി ഒരു വീര നസ്രാണി ആയിരുന്നു. പ്രാർ ത്ഥനാ ജീവിതം, വി. കൂദാശ കൾ, സന്യാസ നിഷ്ഠ ഇവ യിൽ തന്റെ മഹാഗുരുക്കന്മാ രുടെ പാത അണു വിട ഭേദം വരുത്താതെ പിന്തു ടർന്നു.

താൻ അഭിഷിക്തനായിരി ക്കുന്നതു *രാജകീയ മഹാപു രോഹിതൻ* ആയിട്ടാണെന്നു ഉറച്ചു വിശ്വസിച്ചിരുന്ന വ്യക്തി യായിരുന്നു ഗീവർഗീസ് ദ്വിതീയൻ ബാവാതിരുമേനി. സ്ഥാനമഹിമയ്ക്കനു സരിച്ച വസ്ത്രവും ചിഹ്നങ്ങളും ധരിക്കുന്നത് തന്റെ സന്യാസ ത്തെയോ ഓർത്തഡോക്സി യേയോ ഭംഗപ്പെടുത്തുമെന്ന് അദ്ദേഹം തരിമ്പും വിശ്വസിച്ചിരുന്നില്ല. എന്നു മാത്രമല്ല അവ അത്യന്താപേക്ഷി തമാണെന്നും അദ്ദേഹം കണക്കാക്കി യിരുന്നു. *അതി ഭക്തിപ്രകടനം എറ്റവും വലിയ കപടഭക്തി യാണ്* എന്ന ഗുരുവും മുൻഗാമിയുമായ പ. വട്ടശ്ശേരിൽ തിരുമേനിയുടെ സിദ്ധാന്തം തന്നെയാണ് അദ്ദേഹം പിന്തുടർന്നിരുന്നത്.

താൻ ജാതിക്കുതലവനായിരിക്കുന്ന സമൂഹത്തിന്റെ സംസ്കൃതി തികച്ചും ക്രിസ്തീയമാണെന്നും അതു സംരക്ഷിക്കുകയും അനുവർത്തിക്കുകയും ചെയ്യുക എന്നത് തന്റെ ബാദ്ധ്യതയാണെന്നും ഉറച്ചുവിശ്വസിച്ച സാക്ഷാൽ നസ്രാണി ആയിരുന്നു ഗീവർഗീസ് ദ്വിതീയൻ ബാവാതിരു മേനി. അവിഭക്ത മലങ്കരസഭയുടെ അത്യുന്നത മഹാപു രോഹിതനായി അദ്ദേഹം..... *മരിച്ച് തന്റെ ജനത്തോടു ചേർന്നു.*

■



# നവോത്ഥാനവും സ്ത്രീപക്ഷ വിചാരവും

**ഡോ. എം. കുര്യൻ തോമസ്**

പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യപാദം കേരള നവോത്ഥാനത്തിന്റെ ശംഖൊലി മുഴങ്ങിയ കാലമായിരുന്നു. വിദ്യകൊണ്ട് ശക്തരാകാൻ ആരംഭിച്ച ഒരു ജനസമൂഹത്തിലെ മുൻപേ പറന്ന പക്ഷികളായിരുന്നു മലങ്കര നസ്രാണികൾ. അവർക്ക് നടുനായകത്വം വഹിച്ചതാകട്ടെ അവരുടെ ജാതിക്കു തലവനും മലങ്കര മെത്രാപ്പോലീത്തായുമായ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമനും.

*ഇടവകതോറും, കരതോറും, മുറിതോറും* പള്ളിക്കൂടങ്ങൾ സ്ഥാപിച്ച് വിദ്യാഭ്യാസത്തെ വീട്ടുമുറ്റത്തെത്തിച്ച മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ ക്രാന്തദർശിത്വമാണ് കേരളത്തിലെ വിദ്യാഭ്യാസ വിപ്ലവത്തിന് അടിസ്ഥാനമിട്ടത് എന്നത് ഇന്നു പലരും മറക്കാനും മറയ്ക്കാനുമാഗ്രഹിക്കുന്ന യാഥാർത്ഥ്യമാണ്. കോട്ടയം മുതൽ കൊട്ടാരക്കര വരയുള്ള മദ്ധ്യ തിരുവിതാംകൂറിലെ അദ്ദേഹത്തിന്റെ സ്കൂൾസ്ഥാപന യജ്ഞമാണ് ആ നാടുകളെ കേരളത്തിലെ ഏറ്റവും വിദ്യാഭ്യാസ സാന്ദ്രതയുള്ള പ്രദേശമാക്കി മാറ്റിയത്. തീർച്ചയായും മാർ ദീവന്നാസ്യോസിന്റെ സ്വന്തജനവും ഈ പ്രബുദ്ധതയുടെ ഗുണഭോക്താക്കളായി.

കേവലം അടിസ്ഥാന വിദ്യാഭ്യാസം നൽകുന്നതിൽ മാത്രം അധിഷ്ഠിതമല്ല മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ നവോത്ഥാന നായകത്വം. മറിച്ച് നിരന്തരമായ വിജ്ഞാന വിതരണത്തിലൂടെ തന്റെ ജനത്തെ അദ്ദേഹം വൈജ്ഞാനിക മണ്ഡലത്തിൽ വളർത്തിക്കൊണ്ടു വന്നു. നവോത്ഥാനത്തിൽ അക്ഷരങ്ങളുടേയും അച്ചടിയുടേയും വില അദ്ദേഹത്തിനറിയാമായിരുന്നു. അതു മുൻകൂട്ടിക്കണ്ട് അദ്ദേഹം അച്ചടിശാല ആരംഭിച്ചു. ആനുകാലിക പ്രസിദ്ധീകരണങ്ങൾ ആരംഭിച്ചു. ഇതേകാലത്ത് കടവിൽ മാർ അത്താനാസ്യോസ്, കാരുചിറ ഗീവർഗീസ് റമ്പാൻ, കോനാട്ട് മാത്തൻ മല്പാൻ മുതലായവർ വേദം മലയാളത്തിലേക്ക് മൊഴിമാറ്റി. വട്ടശ്ശേരിൽ ഗീവർഗീസ് മല്പാനും കോനാട്ടു മാത്തൻ മല്പാനും ആരാധനാ സാഹിത്യം മലയാളത്തിലാക്കി. വട്ടശ്ശേരിൽ മല്പാന്റെ *മതോപദേശസാരങ്ങൾ*, ഇടവഴിയ്ക്കൽ ഇ. എം. പീലിപ്പോസിന്റെ *മതോപദേശപാലനം* എന്നീ മതബോധനകൃതികൾ മുദ്രണം ചെയ്യപ്പെട്ടതും ഇക്കാലത്താണ്. മലയാളഭാഷയിലെ ലക്ഷണമൊത്ത ആദ്യ യാത്രാ വിവരണം ഇക്കാലത്തു രചിക്കപ്പെട്ട പ. പരുമല തിരുമേനിയുടെ *ഊർശ്ലേം യാത്രാ വിവരണം* ആണ്. മലങ്കര നസ്രാണികളുടെ നവോത്ഥാന പ്രക്രിയയിൽ ഇതിന്റെയൊന്നും പ്രസക്തി കുറച്ചുകാണാനാവില്ല.

ഈ നവോത്ഥാനത്തിന്റെ തീച്ചൂളയിലേക്കാണ് കുറിച്ചി കല്ലാച്ചേരിൽ പുന്നൂസ് റമ്പാൻ രംഗപ്രവേശനം ചെയ്യുന്നത്. പ. പരുമല തിരുമേനിയുടേയും വട്ടശ്ശേരിൽ മല്പാന്റെയും ശിഷ്യനായിരുന്ന പുന്നൂസ് റമ്പാൻ സുറിയാനി

ഭാഷയും സാഹിത്യവും മാതൃഭാഷപോലെ പരിചിതമായിരുന്നു. മലയാള ഭാഷയിൽ ശ്ലാഘനീയമായ ഒരു ശൈലി അദ്ദേഹത്തിനുണ്ടായിരുന്നുവെന്ന് 1908-ൽ *മലയാള മനോരമയിൽ* പ്രസിദ്ധീകരിച്ച *ഊർശ്ലേം കത്തുകൾ* വ്യക്തമാക്കുന്നുണ്ട്.

മലങ്കരസഭയുടെ നവോത്ഥാന പ്രക്രിയയിൽ പുന്നൂസ് റമ്പാൻ ഭാഗഭാക്കാകുന്നത് പരിഭാഷകളിലൂടെയാണ്. പരിശുദ്ധന്മാരുടെ ജീവചരിത്രങ്ങളാണ് അവയിൽ പ്രധാനം. ഏതു മാനദണ്ഡത്തിലാണ് അവ അദ്ദേഹം തിരഞ്ഞെടുത്തതെന്നോ, മൂലകൃതി ഏതാണെന്നോ വ്യക്തമല്ല. പക്ഷേ വായനാസജ്ജമായ ഒരു സമൂഹത്തിന്റെ ധൈഷണികതൃഷ്ണയ്ക്ക് ആവശ്യമായ പ്രാഥമിക വസ്തുതകൾ പകർന്നുകൊടുക്കാനുള്ള ശ്രമമായിരുന്നു ഈ പരിഭാഷകൾ എന്നു വ്യക്തം. ആദിമ സഭയിലെ പരിശുദ്ധന്മാരുടെ ജീവിതവും പീഡകളും സന്ദേശങ്ങളും വർത്തമാനകാലത്തെ വിശ്വാസികളിൽ ചലനം സൃഷ്ടിക്കുമെന്ന് അദ്ദേഹം കരുതി എങ്കിൽ അതിൽ തെറ്റില്ല. പ്രത്യേകിച്ചും പ്രൊട്ടസ്റ്റന്റ് ആശയഗതിയുള്ള പ്രസിദ്ധീകരണങ്ങൾ പ്രചരിച്ചുകൊണ്ടിരുന്ന ഒരു കാലഘട്ടത്തിൽ.

ഈ ലേഖകന്റെ കാഴ്ച്ചപ്പാടിൽ പുന്നൂസ് റമ്പാന്റെ പരിഭാഷാ കൃതികളിൽ ഏറ്റവും ശ്രദ്ധേയം *പരിശുദ്ധ സ്ത്രീകളുടെ ചരിത്രം* എന്ന കൃതിയാണ്. മലങ്കര സഭയിൽ പാത്താമുട്ടം എം. സി. കുറിയാക്കോസ് റമ്പാൻ, പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ തുടങ്ങി പലരും അനേകം പരിശുദ്ധന്മാരുടെ ജീവചരിത്രം മലയാളത്തിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. പക്ഷേ അവരൊക്കെ *പുണ്യവാന്മാരുടെ* അല്ലാതെ *പുണ്യവതികളുടെ* ജീവചരിത്രം പ്രസിദ്ധീകരിച്ചു കണ്ടിട്ടില്ല. ഈ കാഴ്ച്ചപ്പാടിൽ അവരെക്കാൾ കുറഞ്ഞത് കാൽ നൂറ്റാണ്ടു മുമ്പെങ്കിലും പുന്നൂസ് റമ്പാൻ പ്രസിദ്ധീകരിച്ച *പരിശുദ്ധ സ്ത്രീകളുടെ ചരിത്രത്തിന്* സവിശേഷ പ്രാധാന്യമുണ്ട്.

പൊതുവേ തന്നെ മലങ്കരസഭയിൽ പുണ്യവതികളുടെ സ്ഥിതി വളരെ പിന്നോക്കമാണ്. തമ്പുരാനെപ്പെറ്റമ്മ ഒഴികെ പ. മർത്ത് ശ്മൂനിയുടെ നാമത്തിൽ മാത്രമാണ് പള്ളിയുള്ളത്. കുന്നംകുളം അടപ്പൂട്ടി പ. മഗ്ദലന മറിയം കോൺവെന്റാണ് ഇതിന് ഏക അപവാദം. മാർ കുറിയാക്കോസ് സഹദായോടൊപ്പം മാതാവ് മർത്ത് യൂലീത്തിയെ ഓർത്തെങ്കിലായി. മാർ ബഹനാം സഹദായുടെ പെരുന്നാൾ ഗംഭീരമായ കൊണ്ടാടുമ്പോൾ സഹോദരിയായ മർത്ത് സാറായെ തീർച്ചയായും വിസ്മരിക്കും. അതാണ് മലങ്കരയിൽ നിലവിലിരിക്കുന്ന സ്ത്രീപക്ഷ സമീപനം!

യാഥാസ്ഥിതിക പശ്ചാത്തലത്തിൽ പരിശീലിപ്പിക്കപ്പെട്ട്, യാഥാസ്ഥിതികനെന്നു പേരെടുത്ത പുന്നൂസ് റമ്പാന് പക്ഷേ തികച്ചും വ്യത്യസ്തമായ സ്ത്രീപക്ഷ നിലപാടുണ്ടായിരുന്നു. *പരിശുദ്ധ സ്ത്രീകളുടെ ചരിത്രം* എന്ന കൃതിയുടെ ആമുഖത്തിൽ അദ്ദേഹം അതു വ്യക്തമാക്കുന്നുണ്ട്. 1903-ൽ പ. പരുമല തിരുമേനി കാലം ചെയ്തതിന്റെ പിറ്റെ വർഷം പ്രസിദ്ധീകരിച്ച ആ കൃതിയിൽ തന്റെ ഗുരുനാഥന്റെ കബറിടത്തിലെ അത്ഭുതങ്ങൾ വിവരിച്ചശേഷം അദ്ദേഹം എഴുതുന്നു:

> ...പരിശുദ്ധന്മാരേയും സഹദേന്മാരേയും പോലെ പരിശുദ്ധസ്ത്രീകളും സഹദാസ്ത്രീകളും ഉണ്ടെന്നു അറിയുന്നതു സ്ത്രീകൾക്കും ദൈവികത്തിൽ നിരാശ കൂടാതെ നടക്കുന്നതിനും തന്നിമിത്തം തങ്ങളുടെ സമസൃഷ്ടികളായ ശുദ്ധിമതികളെപ്പോലെ സ്വർഗ്ഗരാജ്യം അനുഭവിക്കുന്നതിനും ഇടവരുത്തുന്നതും, *പുരുഷന്മാർ, അവർ തങ്ങളെപ്പോലെതന്നെ സ്വർഗ്ഗരാജ്യത്തിനു അർഹതയുള്ളവരാകയാൽ അവരെ മാനിക്കുന്നതിനും ജംഗമധനങ്ങളായ കാള, കന്ന് ഇത്യാദികളെപ്പോലെ ദൈവമക്കളെ വിചാരിക്കുന്നതു അബദ്ധമാണെന്നു മനസ്സിലാക്കുന്നതിനും സംഗതി ആക്കുന്നതിനും ഇടയാകയാലും* അത്രെ മുമ്പിലത്തെ ചരിത്രങ്ങൾക്കു പുറമെ ഇതും തർജ്ജമ ചെയ്വാൻ ഇടയായത്...

സ്ത്രീകൾ പുരുഷതുല്യരെന്നും, അവർ ആടുമാടുകൾ പോലെയുള്ള ഒരു ഉപഭോഗ വസ്തുവോ പുരുഷന്റെ സ്വകാര്യ സ്വത്തോ അല്ലെന്ന് മലങ്കരസഭയിലെ ഒരാൾ - അതും ഒരു സന്യാസി - തുറന്നുപറയുന്നത് ഇന്നുപോലും അചിന്ത്യമാണ്. അതു സംഭവിക്കുന്നതാകട്ടെ ഇരുപതാം നൂറ്റാണ്ടിന്റെ പ്രാരംഭത്തിലും! അവിടെയാണ് പുന്നൂസ് റമ്പാന്റെ മാഹാത്മ്യം.

പുന്നൂസ് റമ്പാൻ പിൽക്കാലത്ത് പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ എന്നപേരിൽ പൗരസ്ത്യ കാതോലിക്കാ ആയി. അപ്പോഴും അദ്ദേഹത്തിന്റെ സ്ത്രീപക്ഷചിന്തയിൽ മാറ്റമൊന്നും ഉണ്ടായില്ല. ഒരു വിധത്തിൽ അത് കൂടുതൽ വിശാലമായി എന്നുതന്നെ പറയാം. തന്റെ ആസ്ഥാനമായ ദേവലോകം അരമന ചാപ്പൽ നിർമ്മാണവുമായി ബന്ധപ്പെട്ട് അയച്ച ആദ്യകൽപ്പനയിൽത്തന്നെ ഇതു വ്യക്തമാകുന്നുണ്ട്. അരമന ചാപ്പൽ മലങ്കരസഭയിലെ സ്ത്രീകളുടേയും കുഞ്ഞുങ്ങളുടേയും വകയായിരിക്കണമെന്ന് അദ്ദേഹം നിശ്ചയിച്ചു. 1952 ഡിസംബർ 8-ലെ 211-ാം നമ്പർ കൽപ്പനയിലെ പ്രസക്ത ഭാഗം:

> ...ആ ഇടവകയിലെ സ്ത്രീകളും കുഞ്ഞുങ്ങളും ചേർന്ന് അവരുടെ ശക്തിക്കും ഭക്തിക്കും മനസ്സിനും തക്കവണ്ണം ഒരു പിരിവെടുത്ത് നമുക്ക് അയച്ചുതരണം. ആ പിരിവ് കോഴിയോ താറാവോ മുട്ടയോ എന്തുതന്നെ ആയാലും തങ്ങളുടെ ശക്തിക്കു തക്കവണ്ണം ഇടവകയിൽപ്പെട്ട എല്ലാ സ്ത്രീകളും അതിൽ ഹൃദയപൂർവ്വം പങ്കുകൊള്ളണം. *ഈ പിരിവിൽ സ്ത്രീകൾ പുരുഷന്മാരെ ബദ്ധപ്പെടുത്തരുത്. പിരിയുന്ന പണം സ്ത്രീകൾ തന്നെ മണിആർഡർ ആയോ ചെക്കായോ എത്രയും വേഗം നമ്മുടെ പേർക്കയച്ചുതരണം...*

സ്ത്രീകളുടെ സ്വകാര്യസമ്പാദ്യമായ *കോഴി, താറാവ്, മുട്ട* മുതലായ പിരിവിനത്തിൽ ചേർക്കുന്നതും, പണം അയക്കാനുള്ള ചുമതലകൂടി അവരെ ഏല്പിക്കുന്നതും അന്നത്തെ നിലയിൽ വിപ്ലവകരമായ ഒരു നടപടി ആയിരുന്നു. ഒരു പരിധിവരെ ഇന്നും.

വീണ്ടും 1953 ഡിസംബർ 1-നു 210-ാം നമ്പറായി അയച്ച കല്പനയിൽ ... *നാം ഇവിടെ പണികഴിപ്പിച്ചിട്ടുള്ള ചാപ്പലിന്റെ മദ്ബഹാ പണി ആരംഭിച്ചിരിക്കുന്നു. ചാപ്പൽ പണി വകയ്ക്ക് സ്ത്രീകളും കുഞ്ഞുങ്ങളും സഹായിച്ചിട്ടുണ്ട്. ... സ്ത്രീകളുടെ സഹായത്താൽ മേലാലുള്ള പണിയും നടത്തണമെന്നു നാം ആഗ്രഹിക്കുന്നതുകൊണ്ട് എല്ലാ സ്ത്രീകളും ആത്മാർത്ഥമായി അതിൽ പങ്കു കൊള്ളണം...* എന്നും അദ്ദേഹം വ്യക്തമാക്കുന്നുണ്ട്.

അര നൂറ്റാണ്ടിനു മുമ്പ് കാലംചെയ്ത പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ഒരു നൂറ്റാണ്ടിനു മുമ്പുമുതൽ വച്ചു പുലർത്തിയിരുന്ന സ്ത്രീപക്ഷ ചിന്താഗതിയ്ക്ക് ഇന്ന് കാലിക പ്രസക്തിയുണ്ട്. സ്ത്രീകൾക്ക് പൊതുയോഗത്തിൽ വോട്ടവകാശവും പള്ളിഭരണത്തിൽ പങ്കാളിത്വും നൽകിയിട്ട് ഏതാണ്ട് ഒരു ദശാബ്ദമാകുന്നു. പക്ഷേ ഇന്നും ആ കാലികമായ പുരോഗമന കാൽവെപ്പിനെ പുച്ഛിക്കുന്ന വൈദീക സ്ഥാനികളും, അവരെ പള്ളി ഓഫീസിൽനിന്നും ഒഴിച്ചു നിർത്താൻ ജന്മമെടുക്കുന്ന അവിശുദ്ധ കൂട്ടുകെട്ടുകളും പഠിക്കേണ്ടത് യാഥാസ്ഥിതികനായ കുറിച്ചി ബാവായിൽനിന്നാണ്. ■

# കുണ്ടറ തിരുമേനി

■ ഫാ. ജോൺ ഗീവർഗീസ് തേവലക്കര

പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ മെത്രാഭിഷേക നവതി ആഘോഷം മലങ്കരയുടെ വിശ്വാസി മക്കൾ കൊണ്ടാടുമ്പോൾ ആ ജീവിതം ഇന്നിന്റെ കാല ഘട്ടത്തിന് ചില പാഠവും പ്രചോദനവും ആത്മ ബലവും ദിശാബോധവും പകരുന്നുണ്ട്.

വിഷമമേറിയ പ്രതിസന്ധികളും പ്രതികൂലത കളും തന്നെ അലട്ടിയപ്പോഴും ആ പിതാവ് ഉറ ച്ചുനിന്നത് തന്റെ പ്രാർത്ഥനാശക്തിയിലാണ്. ഒരി ക്കൽ അദ്ദേഹം പറയുകയുണ്ടായി താൻ മതകാ ര്യങ്ങളെ നേടിയിരുന്നത് മൂന്ന് പവ്വർസ്റ്റേഷനുകൾ ഉപയോഗിച്ചായിരുന്നു എന്ന്. 1. വി. ദൈവമാതാ വിനോടുള്ള മദ്ധ്യസ്ഥത. 2. തന്റെ ഗുരുവായ പ. പരുമല തിരുമേനിയുടെ കബറിനു മുമ്പിലെ പ്രാർത്ഥന. 3. മാർ കുറിയാക്കോസ് സഹദായുടെ മദ്ധ്യസ്ഥത. പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത അദ്ദേ ഹത്തിന് വലിയ ശക്തികേന്ദ്രമായിരുന്നു. വന്ദ്യ പിതാവിനാൽ സ്ഥാപിതമായ കുണ്ടറ മാർ കുര്യാ ക്കോസ് സെമിനാരിയിലെ പരി. ദൈവമാതാവി ന്റെയും പരി. ഗീവർഗ്ഗീസ് സഹദായുടെയും പരി. കുറിയാക്കോസ് സഹദായുടെയും പരി. ശമൂനി സഹദായുടെയും തിരുശേഷിപ്പുകൾ അതിനു തെളിവാണ്. തിരുമേനിയുടെ ദൈവവിശ്വാസം ഒരു ശിശുവിന്റെ വിശ്വാസംപോലെ ദൈവത്തെ അള്ളിപ്പിടിക്കുകയും യാക്കോബിനെപ്പോലെ മൽപ്പിടുത്തം നടത്തി അനുഗ്രഹങ്ങൾ വാങ്ങു കയും ചെയ്തിരുന്നു. പൂർവ്വപിതാക്കന്മാരായ അബ്രഹാം, ഇസഹാക്ക്, യാക്കോബ് എന്നീ ഗോത്രപിതാക്കന്മാരെപ്പോലെ ദൈവത്തോടൊത്ത് നടക്കുകയും ദൈവത്തോട് സംസാരിക്കുകയും ചെയ്തുകൊണ്ടിരുന്ന ഒരു സഭാ പിതാവായിരുന്നു അദ്ദേഹം.

### കുണ്ടറ തിരുമേനിയും കുണ്ടറ ദേശവും

1912 ൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് എന്ന പേരിൽ മെത്രാപ്പോലീത്തയായി വാഴിക്ക പ്പെട്ട പിതാവ്, കൊല്ലം നിരണം മെത്രാസനങ്ങ ളുടെ ചുമതലയേറ്റു. ഏതു സ്ഥലം ആസ്ഥാന മാക്കണമെന്ന ചിന്തയോടും പ്രാർത്ഥനയോടും ഒരു രാത്രി ഉറങ്ങികിടക്കവേ 'തെക്കൻദിക്ക്' എന്ന ഒരു ദർശനം അദ്ദേഹത്തിന് ലഭിച്ചു. തന്റെ ഗുരു പരുമല തിരുമേനിയുടെ ആഗ്രഹവും ഈ ദർശനവും തന്റെ ലക്ഷ്യങ്ങൾക്ക് ശക്തി പകരു ന്നതായിരുന്നു. അങ്ങനെ പരുമല തിരുമേനിയുടെ പാദസ്പർശനത്താൽ അനുഗ്രഹീതവും മതസൗഹാർദ്ദത്തിന്റെ കേദാരഭൂമിയും ചരിത്രപ്ര സിദ്ധമായ വിളംബരത്തിന്റെ നാടുമായ കുണ്ടറ അദ്ദേഹം അതിനായി തിരഞ്ഞെടുത്തു.

അങ്ങനെ അദ്ദേഹം കൊല്ലവർഷം 10-ാം ആണ്ടിൽ എ.ഡി 835 ൽ കുണ്ടറയിലെ മാർത്തോ മ്മൻ ക്രിസ്ത്യാനികൾക്കായി കൊല്ലം തരീസാ പ ള്ളിയുടെ കുരിശ് പള്ളിയായി കർത്തൃശിഷ്യനായ മാർത്തോമ്മാ ശ്ലീഹായുടെ നാമത്തിൽ സ്ഥാപിത മായ കുണ്ടറ വലിയപള്ളിയിലേക്ക് എഴുന്നള്ളി. പരിശുദ്ധ അന്ത്രയോസ് ബാവായും പരിശുദ്ധ പരുമല തിരുമേനിയും പ്രാർത്ഥിച്ച് വിശ്രമിച്ചിരുന്ന ചരിത്രപുരാതനമായ കുണ്ടറ പള്ളി 'പള്ളി മേട യിൽ' താമസിച്ചുകൊണ്ട് അന്നത്തെ വൈദീ കരെയും , ഇടവക പ്രമുഖൻമാരെയും ദേശപ്രമു ഖൻമാരെയും ക്ഷണിച്ചുവരുത്തി കുണ്ടറയിൽ തന്നെ സെമിനാരി സ്ഥാപിച്ച് ആസ്ഥാനം ഉണ്ടാ ക്കുവാൻ ആലോചന കഴിക്കുകയും തീരുമാനി ക്കുകയും ചെയ്തു. അഷ്ടമുടിക്കായലിലെ സുഖ ശീതളമായ തരംഗപരമ്പരയിൽ തത്തിക്കളിച്ചു കട ന്നെത്തുന്ന കുളിർക്കാറ്റിൽ കുളിച്ചുനിൽക്കുന്ന പ്രകൃതിരമണീയവും സമുന്നതവുമായ ഉരിയരി ക്കുന്നിന്റെ ശീർഷകത്തിൽ മൂന്നര ഏക്കർ സ്ഥലം 1914 ൽ വിലയ്ക്കു വാങ്ങി. ആ പുരയിടത്തിന്റെ കിഴക്കേ അരികിൽ താല്ക്കാലികമായ ഒരു കെട്ടി ടവും അതിന്റെ വടക്കേ വരാന്തയിൽ ചാപ്പലും പണികഴിപ്പിച്ചു താമസമുറപ്പിച്ചു. ധനവും ഗതാ ഗത സൗകര്യങ്ങളും നന്നേ കുറവായിരുന്ന അക്കാ ലത്ത് കുണ്ടറപ്രദേശത്തും പരിസരത്തിലുമുള്ള ഇട വകമക്കളിൽ നിന്നും പണം സ്വരൂപിച്ച് ഒരാണ്ടി നകം പ്രത്യേകം ചാപ്പൽ പണികഴിപ്പിക്കുകയും താമസംവിന സെമിനാരി പറമ്പിനോട് ചേർന്ന് കിടന്ന മറ്റൊരു പുരയിടംകൂടി വാങ്ങിചേർത്ത് ഉറപ്പും ഭംഗിയുമുള്ള ഒരു അരമന കെട്ടിടവും പണികഴിപ്പിച്ചു. കൊല്ലം-തേനി റെയിൽപാത യിൽ കുണ്ടറ റെയിവേസ്റ്റേഷന് സമീപം പഴമ യുടെ ഗരിമയും ചാതുര്യവും തിങ്ങി ആത്മീയ തേജസിന്റെ പ്രസരണ കേന്ദ്രമായി ഇന്നും ഇവ നിലനിൽക്കുന്നു. അതോടൊപ്പം ഒരിക്കലും വറ്റാത്ത ഊറ്റ് ഉറവയെന്ന് നാമവിശേഷണമുള്ള ഉരിയരിക്കുന്ന് ഊറ്റുകുഴിക്ക് സമീപം കിടന്നിരുന്ന സ്ഥലം പതിച്ചെടുത്ത് ഉപയുക്തമായ ഒരു കുളം കുഴിക്കുന്നതിനും തിരുമേനി ശ്രദ്ധിച്ചിരുന്നു. ഇപ്പോഴും ആ സ്ഥലം ഏറെ പ്രസിദ്ധമാണ്. നാല് പരിശുദ്ധന്മാരുടെ തിരുശേഷിപ്പുകൾ ഭക്തിപൂർവ്വം സ്ഥാപിച്ചിരിക്കുന്ന സെമിനാരി ചാപ്പൽ ഇന്നും അനേകർക്ക് ആശ്വാസത്തിന്റെയും അനുഗ്രഹ ത്തിന്റെയും ഇടമാണ്.

ഇന്ന് കാണുന്ന കുണ്ടറ ദേശത്തിന്റെ ആത്മീ യവും ഭൗതീകവുമായ വളർച്ചയ്ക്ക് ഈ പുണ്യ പിതാവിന്റെ ജീവിതവും പ്രവർത്തനവും ഏറെ സഹായകമായി എന്ന് ദേശനിവാസികളുടെ വാമൊഴിയായും ചരിത്ര രേഖകളിലെ സാക്ഷ്യങ്ങ ളായും നമുക്ക് മനസിലാക്കാം.

■

# അപരാജിതം

ഡോ. ജോസഫ് സാമുവേൽ കറുകയിൽ കോർഎപ്പിസ്ക്കോപ്പാ

**1951** ഡിസംബർ 31-ാം തീയതി കോട്ടയം എം.ഡി. സെമിനാരി മൈതാനിയിൽ നിന്നുകൊണ്ട് സഭാംഗങ്ങൾ നടത്തിയ ദൃഢപ്രതിജ്ഞ പ്രസിദ്ധമാണ്. മലങ്കരസഭയുടെ നിലനിൽപിനെ ചോദ്യം ചെയ്ത തിരുകൊച്ചി ഹൈക്കോടതി വിധിയുടെ പശ്ചാത്തലത്തിൽ നടത്തിയ സമ്മേളനവും തിരുവനന്തപുരത്തു നിന്ന് കോട്ടയം വരെ വിശ്വാസ സമൂഹം നൽകിയ സ്വീകരണഘോഷയാത്രയും മറക്കാവുന്നതല്ല. 'സത്യം ജയിക്കും' എന്ന പരിശുദ്ധ പിതാവിന്റെ വാക്കുകൾ ദൈവാശ്രയത്തിന്റെയും പരാജയ നടുവിൽ വിജയം ദർശനം കണ്ടതിന്റെയും അടയാളങ്ങളാണ്.

**1. മോശയുടെ കൈ ഉയർത്തിപ്പിച്ച ആധുനിക അഹറോൻ :** പ്രതിസന്ധിയിലൂടെ കടന്നുപോയ യിസ്രായേൽ ജനം മോശയുടെ നേതൃത്വത്തിൽ മുന്നേറുമ്പോൾ മോശയുടെ കൈ ഉയർത്തിപ്പിടിക്കുമ്പോൾ ജയവും കൈതാഴ്ന്നു പോകുമ്പോൾ പരാജയവും കാണുന്നു. അപ്പോൾ അഹറോനും മോശയുടെ കൈതാങ്ങിപ്പിടിച്ച് ഉയിർത്തിനിർത്തുന്നു. അപ്പോൾ ജയം ഉറപ്പായി. 1910-ൽ മലങ്കരയിൽ എത്തിയ അബ്ദുള്ള പാത്രിയർക്കീസ് മലങ്കരസഭയുടെ മേൽ ആത്മീയവും ലൗകികവുമായ അധികാരത്തിനു വേണ്ടി ശ്രമങ്ങൾ ആരംഭിക്കുകയും അതിനെ എതിർത്ത വട്ടശ്ശേരിൽ തിരുമേനിയെ മുടക്കുകയും ചെയ്തു. പാത്രിയർക്കീസിന്റെ ഉടമ്പടിയിൽ ഒപ്പിട്ടാൽ അന്നത്തെ പുന്നൂസ് റമ്പാനെ മലങ്കര മെത്രാപ്പോലീത്തായാക്കാം എന്ന് പാത്രിയർക്കീസ് ബാവാ വാഗ്ദാനം ചെയ്തു. എന്നാൽ തന്റെ ഗുരുവായ വട്ടശ്ശേരിൽ തിരുമേനിയെ വഞ്ചിച്ചുകൊണ്ടു തനിക്ക് ഒരു സ്ഥാനവും ആവശ്യമില്ല എന്ന് ഉറക്കെ പ്രഖ്യാപിച്ചുകൊണ്ട് മോശയുടെ കൈ ഉയർത്തിപ്പിടിച്ച അഹറോനെപ്പോലെ പ്രവർത്തിച്ചു. സ്ഥാനമാനങ്ങൾ നേടാൻ ഗുരുവിനെ വഞ്ചിക്കാതെ നിന്ന പുണ്യപിതാവ്.

**2. തെക്കൻ ഭദ്രാസനങ്ങളുടെ ശക്തീകരണം:** 1912-ൽ കൊല്ലം നിരണം ഭദ്രാസനങ്ങളുടെ അമരക്കാരനായ തിരുമേനി തെക്കൻ ഭദ്രാസനങ്ങളെ ശക്തിപ്പെടുത്തുവാൻ ആഗ്രഹിക്കയും അനേക നാളത്തെ പ്രാർത്ഥനയുടെയും പരിശ്രമത്തിന്റെയും ഫലമായി കുണ്ടറയിൽ ആസ്ഥാനം സ്ഥാപിക്കുകയും ചെയ്തു. തെക്കൻ പ്രദേശങ്ങളിൽ പലയിടങ്ങളിലും പള്ളികളും പട്ടക്കാരും ഇല്ലാതിരുന്ന അക്കാലത്ത് പല സ്ഥലങ്ങളിലും പുതിയ പള്ളികൾ സ്ഥാപിക്കുകയും പട്ടക്കാരെ വാഴിക്കുകയും ചെയ്തു. സഭാംഗങ്ങളുടെ ആത്മീയാഭിവൃദ്ധിക്കും വിശ്വാസ സ്ഥിരതയ്ക്കും വേണ്ടി സുവിശേഷ യോഗങ്ങൾ, ആത്മീയ സംഘടനാ പ്രവർത്തനങ്ങൾ, വിദ്യാഭ്യാസ സ്ഥാപനങ്ങൾ, ആതുരസഹായങ്ങൾ, നിർദ്ധനർക്കു പഠന സഹായം എന്നിവയിൽ ഉത്സാഹിച്ചു.

**3. തിരുവനന്തപുരം പള്ളിയിൽ 1929-ൽ അർപ്പിച്ച വി. കുർബ്ബാന :** തിരുവിതാംകൂർ സന്ദർശിച്ച ഇന്ത്യാ വൈസ്രോയി ഇർവിൻ പ്രഭുവിനെയും പത്നിയെയും 1929 ഡിസംബർ മാസത്തിൽ ബാവാ തിരുമേനി വട്ടശ്ശേരിൽ തിരുമേനിയോടൊത്ത് സന്ദർശിച്ച് സംഭാഷണം നടത്തി. ഡിസംബർ 8-ാം തീയതി ബാവാ തിരുമേനി തിരുവനന്തപുരം സെ. ജോർജ് പള്ളിയിൽ വി. കുർബാന അർപ്പിക്കുകയും വൈസ്രോയിയും കുടുംബവും പരിവാര സമേതം വി. കുർബാനയിൽ സംബന്ധിക്കുകയും ചെയ്തു.

**4. അകവും പുറവും ഒരുപോലെ സൗന്ദര്യം നിറഞ്ഞ വ്യക്തിത്വം :** അകവും പുറവും ഒന്നുപോലെ സൗന്ദര്യം നിറഞ്ഞ വിശുദ്ധനായിരുന്നു. കപടഭക്തിയോ, ഭക്തിയുടെ വേഷമോ ആയിരുന്നില്ല തിരുമേനിയുടേത്. ചിന്തയിലും പ്രവർത്തനങ്ങളിലും, കർമ്മാനുഷ്ഠാനങ്ങളിലും, വിശുദ്ധിയുടെ വിമല കിരണങ്ങൾ പ്രസരിപ്പിച്ച പുണ്യവാൻ ദേഹവിശുദ്ധിയിലും മനശുദ്ധിയിലും അത്യന്തം ജാഗ്രതപുലർത്തിയിരുന്നു.

**5. പ്രാർത്ഥനയും ഭരണ നൈപുണ്യവും:** പ. പരുമല തിരുമേനിയുടെ പ്രാർത്ഥനാനുഭവങ്ങളും പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ ഭരണ നൈപുണ്യവും ഒന്നിച്ച് സമന്വയിപ്പിച്ച പിതാവായിരുന്നു തിരുമേനി. ആരാധനയിൽ ദൈവമഹത്വം ദർശിക്കയും ദൈവദൂതന്മാരുടെ സാന്നിദ്ധ്യം അനുഭവിച്ചറികയും ചെയ്ത പിതാവായിരുന്നു.

**6. വേദപുസ്തകങ്ങളുടെ വ്യാഖ്യാനം:** പടിഞ്ഞാറൻ തിയോളജിയുടെ കടന്നു കയറ്റത്തിന്റെ നടുവിൽ പൗരസ്ത്യ ആരാധനയുടെ പവിത്രതയും ശ്രേഷ്ഠതയും തിരുവചനത്തിന്റെ വെളിച്ചത്തിൽ സാധാരണക്കാർക്കും സമർത്ഥന്മാർക്കും മനസ്സിലാകും വിധം വ്യാഖ്യാനിച്ചു ജനത്തെ വിശ്വാസത്തിൽ ഉറപ്പിച്ച പുണ്യപിതാവ്.

**7. ആഭ്യന്തരവും ബാഹ്യവുമായ മിഷൻ പ്രവർത്തനങ്ങൾ :** സഭയുടെ ശക്തീകരണത്തിന് ആഭ്യന്തരവും ബാഹ്യവുമായ മിഷൻ പ്രവർത്തനങ്ങൾ ശക്തീകരിക്കയും അവക്കെല്ലാം ഒരു പൊതുപ്രവർത്തന ശൈലിയും കെട്ടുറപ്പും, നിയമാവലിയും ഉണ്ടാക്കിയ പുണ്യപിതാവ്.

**8. സഭയിൽ ശാശ്വത സമാധാനം സ്വപ്നം കണ്ട പിതാവ് :** പരാജിതരെ രണ്ടു കൈയ്യും നീട്ടി സ്വീകരിച്ച പുണ്യ പിതാവിന്റെ ലക്ഷ്യം ശാശ്വത സമാധാനമായിരുന്നു. കാലങ്ങൾക്കു ശേഷം സ്ഥാനമോഹികളും വൈദേശിക നേതാക്കളും ചേർന്ന് പരിശുദ്ധ പിതാവിന്റെ സ്വപ്നം തല്ലിക്കെടുത്തി എന്നത് ചരിത്രം നൽകിയ പാഠമായി ഓർമ്മയിലിരിക്കാൻ പുണ്യപിതാവിന്റെ സ്മരണ നമ്മെ സഹായിക്കട്ടെ. ■



# സെന്റ് തോമസ് ക്രൈസ്തവ യുവജന പ്രസ്ഥാനം
# സെന്റ് തോമസ് ഇന്ത്യൻ ഓർത്തഡോക്സ് പഴയ പള്ളി




അഹമ്മദി, കുവൈറ്റ്

# HEALING HANDS - 2019

**A CANCER CARE PROJECT**

(തിരുവനന്തപുരം RCC ചികിത്സയിൽ ഉള്ളവർക്ക്)



**സഹകരണം - MGOCMF**

**ഓർത്തഡോക്സ് സ്റ്റുഡന്റ്സ് സെന്റർ, തിരുവനന്തപുരം**

അപേക്ഷകന്റെ/യുടെ പേര് .................................................. വയസ്സ്..................

മേൽവിലാസം ..............................................................................................

തൊഴിൽ ................................................ വാർഷിക വരുമാനം..........................

ചികിത്സയുടെ വിവരങ്ങൾ

(ചികിത്സിക്കുന്ന ഡോക്ടറിന്റെ ശുപാർശ)

സ്ഥലം ഓർത്തഡോക്സ് വൈദികന്റെ ശുപാർശ

Parish...................................... Name & Ph: ........................................................Seal

( ഹാജരാകേണ്ട രേഖകൾ - ചികിത്സാ രേഖകൾ, തിരിച്ചറിയൽ രേഖ )

മുകളിൽ നൽകിയിരിക്കുന്ന വിവരങ്ങൾ സത്യസന്ധമാകുന്നു.

അപേക്ഷകന്റെ ഒപ്പ് ......................... സ്ഥലം ............................... തീയതി...............................

| | | |
|---|---|---|
| അപേക്ഷ അയക്കേണ്ട വിലാസം | : | ഡയറക്ടർ ഓർത്തഡോക്സ് സ്റ്റുഡന്റ്സെന്റർ, AKG സെന്ററിന് എതിർവശം, പാളയം, തിരുവനന്തപുരം - 1 |
| അപേക്ഷ ലഭിക്കേണ്ട അവസാന തിയതി | : | 15 . 01 . 2020 |


Fr. Saji Mekkattu : +91 9496800217
Dn. Nithin Mathew Thomas : +91 9947183182
Bibin Kuttikandathil : +965 97113213

# ജ്ഞാപകം

ഫാ. ഏബ്രഹാം ജോർജ്, പാറമ്പുഴ



അന്ന് പ. ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനിക്കു 90 വയസ്സ്. എനിക്ക് 9 വയസ്സ്. 5-ാം ക്ലാസ്സിലേക്കു പ്രവേശിച്ചു. 1963 ജൂൺ 4-ന് ശനിയാഴ്ച വൈകിട്ട് 5 മണിയോടുകൂടി എന്നെയും കൂട്ടി എന്റെ ഫാദറും എന്റെ ഗ്രാന്റ് ഫാദറും (അമ്മയുടെ അപ്പൻ) രണ്ടാമത്തെ അമ്മാച്ചനും, പ. ബാവാ തിരുമേനിയുടെ മുൻ സെക്രട്ടറിയും മണലേൽ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയുടെ വികാരിയുമായിരുന്ന കൊടുകുളഞ്ഞി സി.ജെ. ഉമ്മനച്ചനും കൂടി ദേവലോകം അരമനയിലേക്കു ചെന്നു.

ഇപ്പോൾ കബർ സ്ഥിതി ചെയ്യുന്ന സ്ഥലത്തു നിന്നും അല്പം പടിഞ്ഞാറോട്ടു മാറി രണ്ട് വലിയ മാവ് നില്പുണ്ടായിരുന്നു. താഴെ നിന്നു കൊണ്ടു തന്നെ കൈകൊണ്ടു മാങ്ങാ പറിക്കുന്ന രീതിയിലുള്ള ഒരു മാവായിരുന്നു അത്. ആ മാവിന്റെ അടിയിൽ ഇരുന്നു കാറ്റു കൊള്ളുകയും തിരുമനസ്സിന്റെ അടുത്ത പരിവാരങ്ങളോടു സംസാരിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്ന സമയത്താണ്, ഞങ്ങൾ ചെല്ലുന്നത്. എല്ലാവരും കൈമുത്തിയതിനു ശേഷം സി.ജെ. ഉമ്മനച്ചൻ, ചെന്ന കാര്യം തിരുമനസ്സിനോടു ഇപ്രകാരം അറിയിച്ചു.

എന്റെ ഗ്രാന്റ് ഫാദറിന്റെ അമ്മ ഇരിപ്പുണ്ടെന്നും 90 വയസ്സായി എന്നും അമ്മച്ചിക്കു ഒരു നേർച്ച ഉണ്ടായിരുന്നുവെന്നും എന്റെ ഫാദറിനെ ദൈവവേലയ്ക്കു വിടണമെന്നുമായിരുന്നു നേർച്ചയെന്നും എന്നാൽ എന്റെ പിതാവ് ചെറുപ്പത്തിലെ കുടുംബഭാരം ഏല്ക്കേണ്ടി വന്നുവെന്നും അന്ന് അത് സാധിച്ചില്ലെന്നും ഈ തലമുറയിലെ മക്കളിൽ നാലാമത്തേതായ ഈ മകനെ പട്ടംകൊടുത്തു കാണണമെന്ന് ആഗ്രഹമുണ്ടെന്നും പ. ബാവാ തിരുമേനിയെ അറിയിച്ചു. കുറച്ചു നേരം പ. ബാവാ തിരുമേനി ആലോചിച്ച ശേഷം എന്റെ പേര് എന്താണെന്നു ചോദിച്ചു. ഞാൻ ഏബ്രഹാം എന്നു പറഞ്ഞു. ഏബ്രഹാമല്ല അബ്രഹാമാണ്. വിശ്വാസികളുടെ പിതാവിന്റെ പേരാണ് എന്നും പറഞ്ഞു.

അതിനു ശേഷം "നാളെ പെന്തിക്കോസ്തി ഞായറാഴ്ച ആണ്. എനിക്കു ശെമ്മാശുപട്ടം കിട്ടിയ ദിവസമാണ്, കൊച്ചിനെ നാളെ രാവിലെ കൊണ്ടു വരണം. ഞാൻ പട്ടം കൊടുക്കുകയാണെന്നും പറഞ്ഞു.

സമയം 5.30 ആയി. ദേവലോകം അരമന ചാപ്പലിലെ മണി മുഴങ്ങി. സന്ധ്യാനമസ്ക്കാരത്തിനു വേണ്ടി തിരുമനസ്സിനോടുകൂടി ഞങ്ങളെല്ലാവരും ചാപ്പലിൽ പ്രവേശിച്ച് സന്ധ്യാനമസ്ക്കാരം ആരംഭിച്ചു. നമസ്ക്കാരം അവസാനിച്ചപ്പോൾ എന്നെ വിളിച്ചു തലയിൽ കൈവച്ചു പ്രാർത്ഥിച്ചു. നാളെ പെന്തിക്കോസ്തി ഞായറാഴ്ച ആയതിനാൽ ദീർഘമായ ശുശ്രൂഷയാണ് കൊച്ചിനെ രാവിലെ പള്ളിയിൽ കൊണ്ടുവരണമെന്ന് കല്പിച്ചു.

പിറ്റേ ദിവസം രാവിലെ അരമന ചാപ്പലിൽ എത്തുകയും സമ്റോനോപട്ടം നൽകുകയും ചെയ്തു. പള്ളിയിൽ വരുമ്പോൾ മാത്രം കുപ്പായവും തൊപ്പിയും ധരിച്ചാൽ മതിയെന്നും കല്പിച്ചു. മിക്ക ഞായറാഴ്ചകളിലും ദേവലോകം അരമന ചാപ്പലിലും, മാർ ഏലിയാ കത്തീഡ്രലിലുമാണ് ഞാൻ ആരാധനയിൽ സംബന്ധിച്ചിരുന്നത്.

ആദ്യത്തെ ഒരു വർഷം എന്റെ മൂത്ത സഹോദരൻ പള്ളിയിൽ കൊണ്ടു പോകുവാൻ സഹായിച്ചിരുന്നു. ചിലപ്പോൾ ശനിയാഴ്ച വൈകിട്ടു അരമനയിൽ എത്തും. 5.30-ന് സന്ധ്യാനമസ്ക്കാരത്തോടുകൂടി സൂത്താറാ നമസ്ക്കാരം നടത്തും. എല്ലാ ദിവസവും വൈകിട്ട് 9 മണിക്കാണ് ശയനനമസ്ക്കാരം. എല്ലാവരും പ. ബാവാ തിരുമേനി താമസിച്ചിരുന്ന പുതിയ അരമനയുടെ താഴത്തെ മുറിയിൽ എത്തും. അരമനയിൽ താമസിക്കുന്ന എല്ലാവരും ശയന നമസ്ക്കാരത്തിൽ വരണമെന്ന് നിർബന്ധമാണ്.

ആദ്യം സങ്കീർത്തന ഭാഗം നെടുമാവ് ജോർജ് (പിന്നീട് നെടുമാവ് ജോർജ് അച്ചൻ) അക്ഷരസ്ഫുടതയോടുകൂടി വായിക്കും. പ. ബാവാ തിരുമനസ്സിന് അദ്ദേഹം വായിക്കുന്നത് ഇഷ്ടമാണ്. ഓരോ വാക്യവും നിർത്തി നിർത്തി വായിക്കുമ്പോൾ അതിന്റെ അർത്ഥമെന്ത് എന്നു ചോദിക്കും. എന്നിട്ടു അർത്ഥം പറഞ്ഞുതരും. തുടർന്നു പ്രാർത്ഥനയുമാണ്. ■





# ചരിത്രം രചിച്ച ആത്മമിത്രങ്ങൾ

■ ജേക്കബ് കൊച്ചേരി
കാതോലിക്കാ സ്ഥാനാരോഹണ നവതി പബ്ലിസിറ്റി കൺവീനർ

**1890** ജൂൺ ഒന്ന്, മലങ്കരസഭയുടെ ചരിത്രത്തിൽ എക്കാലവും സ്മരിക്കപ്പെടുന്ന രണ്ടു പിതാക്കന്മാർ ദൈവനിയോഗമായി വൈദിക പദവിയുടെ ആദ്യപടികൾ കയറി. ഇടവക സന്ദർശനാർത്ഥം കുറിച്ചി വലിയ പള്ളിയിലെത്തിയ കടവിൽ അത്താനാസിയോസ് തിരുമേനിയായിരുന്നു കാർമ്മികൻ. തിരുമനസ്സിലെ സെക്രട്ടറിയായിരുന്ന കാരുചിറ ഗീവർഗീസ് ശെമ്മാശന് യൗഫ്പദിയോക്കിനോ പട്ടവും കല്ലാശ്ശേരിൽ പുന്നൂസ് എന്ന ബാലന് ആദ്യപടിയായ കോറൂയോ പട്ടവും അന്ന് നൽകപ്പെട്ടു.

കടവിൽ അത്താനാസിയോസ് തിരുമേനിയുടെ ദൈവിക കരങ്ങളിൽ നിന്ന് പരിശുദ്ധാത്മ നൽവരങ്ങൾ ഏറ്റുവാങ്ങിയ ബാലന്മാർ പിൽക്കാലത്ത് മലങ്കരസഭയെ നയിക്കുവാനുള്ള രണ്ടാമത്തെയും മൂന്നാമത്തെയും കാതോലിക്കാമാരാകുമെന്നു അന്ന് പള്ളിയിൽ കൂടിയിരുന്നവരും കരുതിയിരിക്കുകയില്ല. ആരാധനയ്ക്കു ശേഷം ശെമ്മാശന്മാർ പരസ്പരം ആശ്ലേഷണത്തോടെ പിരിഞ്ഞു. ആ അവിസ്മരണീയ മുഹൂർത്തത്തിലാരംഭിച്ച സൗഹൃദം ജീവിതാവസാനം വരെ ഇരുവരും കാത്തു സൂക്ഷിച്ചു. കല്ലാശ്ശേരിൽ തിരുമേനിക്കെന്നും വള്ളിക്കാട്ട് ബാവാ സുഹൃത്തും വഴികാട്ടിയുമായിരുന്നു. ബാവായുടെ ഡയറിക്കുറിപ്പുകളിൽ കല്ലാശ്ശേരിൽ തിരുമേനിയോടുള്ള സ്നേഹത്തിന്റെ ആഴം പ്രതിഫലിക്കുന്ന സന്ദർഭങ്ങൾ ഏറെയുണ്ട്.

1896 ആഗസ്റ്റ് 27-ന് അങ്കമാലി അകപ്പറമ്പ് പള്ളിയിൽ റമ്പാൻ ലബ്ധിയ്ക്കു ശേഷം കാരുചിറ ഗീവറുഗീസ് റമ്പാൻ അർപ്പിച്ച ആദ്യബലിയിൽ കല്ലാശ്ശേരിൽ പുന്നൂസ് ശെമ്മാശൻ പങ്കെടുത്തിരുന്നു. അന്ന് ധൂപക്കുറ്റി വീശിയതും ശെമ്മാശനായിരുന്നു. അങ്ങനെ ദൂരത്തുള്ള പള്ളികളിൽ പോകുമ്പോൾ പലപ്പോഴും സുഹൃത്തുക്കൾ ഒരുമിച്ചായിരുന്നു യാത്ര. റമ്പാന്മാരായശേഷം വടക്കും തെക്കുമായി രണ്ടുപേരും പ്രവർത്തിച്ചിരുന്നെങ്കിലും ഒന്നിച്ചുകൂടുന്ന സന്ദർഭങ്ങൾ അനേകമുണ്ടായിരുന്നു. പരുമല തിരുമേനിയോടുള്ള ഭക്തിയും ഹൃദയബന്ധവും രണ്ടുപേരുടെയും സ്നേഹബന്ധത്തെ കൂടുതൽ ദൃഢപ്പെടുത്തി.

പ. അബ്ദേദ് മശിഹാ പാത്രിയർക്കീസ് ബാവാ രണ്ടുപേർക്കും മെത്രാൻ സ്ഥാനം നൽകുവാൻ ആലോചിച്ചെങ്കിലും ഗീവർഗീസ് റമ്പാൻ ഒഴിഞ്ഞുമാറി നിന്നതിനാൽ പുന്നൂസ് റമ്പാൻ ആദ്യം മെത്രാപ്പോലീത്തായായി. 1912 സെപ്റ്റംബർ 8-ന് പരുമലപ്പള്ളിയിൽ വച്ച് പുന്നൂസ് റമ്പാൻ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് എന്ന നാമധേയത്തിൽ മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ട ശുശ്രൂഷയിൽ കാരുചിറ ഗീവർഗീസ് റമ്പാൻ പങ്കെടുത്തിരുന്നു. അതുപോലെ 1913 ഫെബ്രുവരി 9-ാം തീയതി ഞായറാഴ്ച പ. അബ്ദേദ് മശിഹാ പാത്രിയർക്കീസിന്റെയും, ഒന്നാമത്തെ കാതോലിക്കാ പ. പൗലോസ് പ്രഥമൻ ബാവായുടെയും വട്ടശ്ശേരിൽ തിരുമേനിയുടെയും നേതൃത്വത്തിൽ കാരുചിറ ഗീവറുഗീസ് മാർ പീലക്സീനോസിനെയും കരോട്ട് വീട്ടിൽ യുയാക്കീം മാർ ഈവാനിയോസിനെയും മെത്രാപ്പോലീത്താമാരായി വാഴിച്ചപ്പോൾ ഗീവറുഗീസ് മാർ ഗ്രിഗോറിയോസ് തിരുമേനി സഹകാർമ്മികനായിരുന്നു.

മലങ്കരസഭയുടെ ഒന്നാമത്തെ കാതോലിക്കാബാവാ കാലം ചെയ്ത ശേഷം മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ തിരുമേനി യുയാക്കിം മാർ ഈവാനിയോസ് മെത്രാപ്പോലീത്താ കിടപ്പിലായിരുന്നതുകൊണ്ട് മറ്റ് രണ്ടുപേരോടും കാതോലിക്കായുടെ പിൻഗാമിയെപ്പറ്റിയുള്ള ആഗ്രഹം അറിയിച്ചു. വാകത്താനത്തെ ഗീവർഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ തന്റെ അനാരോഗ്യവും പ്രായക്കൂടുതലും പറഞ്ഞ് കുറിച്ചിയിലെ ഗീവറുഗീസ് മാർ ഗ്രിഗോറിയോസ് മെത്രാച്ചന്റെ പേര് നിർദ്ദേശിച്ചു. ആദിമസഭയിലെ പാരമ്പര്യമനുസരിച്ച് രണ്ടുപേരുടെയും പേര് എഴുതി വട്ടശ്ശേരിൽ തിരുമേനി ചീട്ടിട്ടു. ചീട്ട് വാകത്താനത്തെ മെത്രാച്ചന്റെ പേരിൽ വീണു. കാതോലിക്കാ സ്ഥാന നിർദേശത്തിലും ഇരുവരും പരസ്പര ബഹുമാനവും ദൈവിക സ്നേഹവും പുലർത്തിയെന്ന് ചരിത്രം സാക്ഷിക്കുന്നു.

പ. ഗീവർഗീസ് പ്രഥമൻ ബാവാ കാതോലിക്കാ സ്ഥാനമേറ്റ ശേഷവും സഭാ കാര്യങ്ങളിലെല്ലാം ഗ്രീഗോറിയോസ് മെത്രാച്ചന്റെ അഭിപ്രായങ്ങൾ ആരാഞ്ഞിരുന്നു. ഗീവറുഗീസ് പ്രഥമൻ ബാവാ രോഗചികിത്സയ്ക്കായി നെയ്യൂർ

ആശുപത്രിയിലേക്ക് പോയപ്പോഴും ഗ്രീഗോറിയോസ് തിരുമേനി കൂടെയുണ്ടായിരുന്നു. ഓപ്പറേഷൻ കഴിഞ്ഞപ്പോൾ ശുശ്രൂഷകനായി തിരുമേനി കൂടെനിന്നു. തന്റെ ഉറ്റ സ്നേഹിതൻ കൂടിയായ ഗീവറുഗീസ് പ്രഥമൻ ബാവായുടെ വിയോഗവാർത്തയറിഞ്ഞ തിരുമേനി ദുഃഖം അടക്കാനാകാതെ പൊട്ടിക്കരഞ്ഞുപോയി. നന്നേ ചെറുപ്പം മുതൽ ആരംഭിച്ച ആ സ്നേഹബന്ധത്തിലെ ശക്തമായ കണ്ണി യോജിപ്പിക്കാൻ കഴിയാത്ത വിധം വേർപെട്ടുപോയത് തിരുമേനിക്ക് താങ്ങാവുന്നതിലധികമായിരുന്നു.

പ. ഗീവർഗീസ് പ്രഥമൻ ബാവാ കാലം ചെയ്തപ്പോൾ തിരുവിതാംകോട് പള്ളിയിലായിരുന്ന തിരുമേനി തീവ്രദുഃഖത്തോടെ ആശുപത്രിയിലെത്തി അന്ത്യകർമ്മങ്ങൾക്ക് നേതൃത്വം കൊടുത്തതും ഒരു നിയോഗമായി കാണാൻ കഴിയും. വള്ളിക്കാട്ട് ദയറായിലേക്ക് കൊണ്ടുവന്ന ഭൗതികശരീരത്തോടൊപ്പം ദുഃഖം ഉള്ളിലൊതുക്കി കല്ലാശ്ശേരിൽ തിരുമേനി ഇരുന്നു. കബറടക്കദിവസം തിരുമേനി വള്ളിക്കാട്ട് ദയറായിൽ വി. കുർബ്ബാന അർപ്പിച്ചു. തുടർന്നു നടന്ന കബറടക്ക ശുശ്രൂഷയ്ക്ക് വട്ടശ്ശേരിൽ തിരുമേനിയോടൊപ്പം ഗ്രീഗോറിയോസ് തിരുമേനി സഹകാർമ്മികനായി. പ. ബാവായ്ക്കു വേണ്ടി നടന്ന യാത്ര ചോദിക്കൽ സമയത്ത് അനിയന്ത്രിതമായ ദുഃഖത്താൽ ആ കണ്ഠങ്ങളിലെ ശബ്ദം പതറിപ്പോയിരുന്നു.

നാല്പതാം അടിയന്തിരം വരെ എല്ലാ കാര്യങ്ങൾക്കും ഗ്രീഗോറിയോസ് തിരുമേനി വള്ളിക്കാട്ട് ദയറായിൽ തന്നെയുണ്ടായിരുന്നു. മുടങ്ങാതെ വിശുദ്ധ ബലിയർപ്പിച്ചു. അന്ന് നിരണം ഭദ്രാസന മെത്രാപ്പോലീത്തായായിരുന്ന തിരുമേനിയുടെ അടിയന്തിരത്തെക്കുറിച്ചുള്ള കല്പനയിലെ ഹൃദയഭേദകമായ വരികൾ ആ സ്നേഹത്തിന്റെ ആഴവും ഹൃദയത്തിലെ അഗാധമായ ദുഃഖവും വെളിവാക്കുന്നതായിരുന്നു. പിന്നീട് കാതോലിക്കാ ആയ ശേഷവും കുറിച്ചി ബാവാ തന്റെ മുൻഗാമിയുടെ കബറിടത്തിലെത്തി മുടങ്ങാതെ പ്രാർത്ഥന നടത്തിയിരുന്നു. ആത്മബന്ധത്തിന്റെ ആത്മീയ തുടർച്ചയായിരുന്നു പ. ഗീവർഗീസ് പ്രഥമനുശേഷം മാർ ത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക സിംഹാസനത്തിലേക്കുള്ള പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ സ്ഥാനാരോഹണവും സുദീർഘമായ അജപാലനവും. ■

# പാവനചരിതൻ

■ എം. കെ. കോര മുട്ടത്തുകര

നാസീർ വ്രതം സ്നാപക യൂഹാനോനുയിരാൽ
മരുഭൂവിൽ ശബ്ദിച്ചതു പാത നിരപ്പാൻ
ഏശായ ദർശന പ്രേഷിത പ്രേരണയാം
ഗീവർഗ്ഗീസ് ദ്വിതീയൻ പരുമലയുയിരിൽ

ഉന്നത കോടതിവിധിയെ വെല്ലുന്നതാ-
പരമോന്നത പീഠമാം പാത തെളിച്ചു
വാഴിച്ച പിതാക്കന്മാരെത്ര മഹിതന്മാർ
പരിശുദ്ധ സഭയ്ക്കെന്നാളും സാരഥികൾ

പട്ടണ പരിധിയിലരമന വാസം
പരിശുദ്ധ പിതാവിനു, മാമ്മൻ മാപ്പിള
പരിസേവകരും കൂടിയതമ്പേ ഭാഗ്യം
പാവനതയോടു തീർന്നതു ദേവലോകം

കർത്താവു താൻ നിയമ നിഷേധിയേയല്ല
കൈസർക്കുള്ളത് കൈസർക്കേകു വിഘ്നമെന്യേ
അമ്പത്തെട്ടിലെ വിധിയോടു യോജിപ്പായി
ഇന്നു നിയമം ഇനി പുതിയതു വേണോ?

അമ്പത്തെട്ടിൽ വിധിക്കു സമാധാനവാഞ്ഛ
അതു ബാവാ റൂഹാ സമന്വയ ചിന്തയിൽ
അത്ര തീഷ്ണത ആത്മാർത്ഥതയിൽ മയങ്ങി
ആത്മ വഞ്ചനയെന്നറിയായ് വന്നു

ബാവ വാഴിച്ച കുറിയാക്കോസ് ഗ്രീഗോറിയോസ്
ബലിഷ്ഠമാക്കിയ കർത്തൃ ധർശന ധാര
ബഹുമുഖ വരദായകമിന്നേവർക്കും
ബഹുത്വവശങ്ങൾ സന്ദേശകർക്കാശ്വാസം

യോഹന്നാൻ ശിഷ്യരൊടു കർത്താവു കല്പിച്ചു
യേശുവിന്നടയാളങ്ങളവയോരോന്നും
യോഹന്നാനെ ചെന്നൊന്നായി അറിയിക്കുക
യേശുവാക്യമാ ബാവാ ഉരുവിട്ടതെന്നും

"വെള്ളിയാഴ്ച ദുഃഖം ഞായറാഴ്ച സന്തോഷം"
പ്രവചന വാക്കായതു നിവൃത്തിയായി
നിവൃത്തിയായിലന്ത്യ കല്പന സഭയിൽ
പ്രവചന പ്രവാചക പ്രവൃത്തിപോലെ

ഇടവക പള്ളിയിൽ ബാവായ്ക്കുണ്ടൊരു സ്മാരകം
പിതാവിൻ ബലിദർശന ഭാഗ്യം ലഭിച്ചോർ
മുഴങ്ങിയ ശബ്ദം കൊണ്ടീശ്വര ചൈതന്യം
പിതാവിൻ മനം പരുമലയിലുയിരോ?



റിപ്പബ്ലിക് ദിനം.

## ശബോത്ത് – ഫെബ്രുവരി

2. *മായൽത്തോ പെരുനാൾ (കർത്താവിന്റെ ദേവാലയപ്രവേശനം). സകല വിശുദ്ധ പിതാക്കന്മാരുടെയും മൽപാന്മാരുടെയും ഓർമ്മ. **മൂന്നു നോമ്പിന്റെ പേത്തുർത്താ ഞായറാഴ്ച.** (നിറം 6). വൃദ്ധനായ ശെമവോന്റെയും, ഹന്നായുടേയും ഓർമ്മ (വയോധിക ദിനം). പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 52-ാം ഓർമ്മ (കണ്ടനാട് കർമ്മേൽ ദയറാ).
3. നിനുവ നോമ്പ് (മൂന്ന് നോമ്പ്) ആരംഭം വിലാപക്കാരിൽ പ്രധാനിയായ മാർ ബർസൗമായുടെ ഓർമ്മ, താപസനും വിലാപക്കാരനുമായ മാർ കൗമായുടെ ഓർമ്മ.
6. മൂന്നു നോമ്പ് വീടൽ-യോനാ ദീർഘദർശിയുടെ ഓർമ്മ. മാർ സേവേറിയോസ് പാത്രിയർക്കീസിന്റെ ഓർമ്മ.
9. **പട്ടക്കാരുടെ പൊതുവായ ഓർമ്മ കഴിക്കുന്ന ഞായറാഴ്ച** (കോഹനേ ഞായർ) (നിറം 7). മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്തായുടെ 11-ാം ഓർമ്മ (കൊല്ലം സെന്റ് തോമസ് കത്തീഡ്രൽ).
13. മാർ ഇഗ്നാത്തിയോസ് ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ 88-ാം ഓർമ്മ (മഞ്ഞിനിക്കര ദയറാ).
16. **സകല വാങ്ങിപ്പോയവരുടെയും പൊതുവായ ഓർമ്മ കഴിക്കുന്ന ഞായറാഴ്ച (ആനീദേ)** (നിറം 8). സഭാരത്നം ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 8-ാം ഓർമ്മ (മാവേലിക്കര സെന്റ് പോൾസ് ചാപ്പൽ).
23. **കൊത്തിനേ ഞായറാഴ്ച (പേത്തുർത്താ ഞായർ)** (നിറം 1). മലങ്കരസഭാ ഭാസുരൻ പരിശുദ്ധ ഗീവർഗീസ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ (വട്ടശ്ശേരിൽ തിരുമേനി) 86-ാം ഓർമ്മ (കോട്ടയം പഴയ സെമിനാരി ചാപ്പൽ). തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായുടെ 12-ാം ഓർമ്മ (ദേവലോകം കാതോലിക്കേറ്റ് അരമന). സ്മിർന്നായിലെ പോളിക്കർപ്പോസിന്റെ ഓർമ്മ.
24. **വലിയ നോമ്പ് (50 നോമ്പ്) ആരംഭം; ശുബ്ക്കോനോ ശുശ്രൂഷ** ഏവൻഗേലിസ്ഥനായ മാർ മത്തായി ശ്ലീഹായുടെ ഓർമ്മ.
29. മാർ അപ്രേം മൽപാന്റെയും തേവോദോറോസ് സഹദായുടെയും ഓർമ്മ (വലിയ നോമ്പിലെ ആദ്യ ശനി).

## ഓദോർ – മാർച്ച്

1. **വലിയ നോമ്പിലെ രണ്ടാം ഞായറാഴ്ച** (ഗർബോ ഞായർ) (നിറം 2).
8. **വലിയ നോമ്പിലെ മൂന്നാം ഞായറാഴ്ച** (ക്ശീറോ) (നിറം 3).
9. സെബസ്ത്യായിലെ നാല്പതു സഹദേന്മാരുടെ ഓർമ്മ. അമ്പാട്ട് ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ 129-ാം ഓർമ്മ (അങ്കമാലി ചെറിയ പള്ളി).
15. **വലിയ നോമ്പിലെ നാലാം ഞായറാഴ്ച** (കനാനൈത്തോ) (നിറം 4)
18. പാതി നോമ്പ് - ഊറഹായിലെ അബ്ഗാർ രാജാവിന്റെ ഓർമ്മ. പൗലോസ് മാർ സേവേറിയോസ് മെത്രാ

മുതൽ രാത്രി ഒന്നാം കൗമാ വരെ, നിറം 8, തുടർന്ന് 1). ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 6-ാം ഓർമ്മ (ഞാലിയാകുഴി മാർ ബസേലിയോസ് ദയറാ).

13-18. ഹേവോറോ ദിനങ്ങൾ.
13. എട്ടാം മാർത്തോമ്മായുടെ 204-ാം ഓർമ്മ (പുത്തൻകാവ് കത്തീഡ്രൽ)
14. രണ്ടാം മാർത്തോമ്മായുടെ 324-ാം ഓർമ്മ (നിരണം വലിയപള്ളി). നാലാം മാർത്തോമ്മായുടെ 292-ാം ഓർമ്മ (കണ്ടനാട് പള്ളി)
17. കാതോലിക്കേറ്റ് മർത്തദീപം ഗീവർഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ 69-ാം ഓർമ്മ (പുത്തൻകാവ് കത്തീഡ്രൽ). ഹേവോറോ വെള്ളി, മൗദ്യാനന്മാരുടെ ഓർമ്മ
18. ഹേവോറോ ശനി
19. **പുതുഞായറാഴ്ച. (കൃതാ പെരുന്നാളിനു ശേഷം ഒന്നാം ഞായറാഴ്ച)** മാർത്തോമ്മായുടെ ഓർമ്മ (സന്ധ്യ മുതൽ രാത്രി ഒന്നാം കൗമാ വരെ നിറം 8, തുടർന്ന് 1).
21. യൂഹാനോൻ മാർ ഈവാനിയോസ് എപ്പിസ്കോപ്പായുടെ 226-ാം ഓർമ്മ (ചെങ്ങന്നൂർ പഴയ സുറിയാനി പള്ളി).
22. മൂന്നാം മാർത്തോമ്മായുടെ 332-ാം ഓർമ്മ (കടമ്പനാട് കത്തീഡ്രൽ).
23. മാർ ഗീവർഗീസ് സഹദായുടെ ഓർമ്മ
25. ഒന്നാം മാർത്തോമ്മായുടെ 350-ാം ഓർമ്മ. (അങ്കമാലി ചെറിയപള്ളി) ഏവൻഗേലിസ്ഥനായ മാർ മർക്കോസ് മ്സ്ബ്രോനോയുടെ ഓർമ്മ
26. **പുതുഞായറാഴ്ചയ്ക്കു ശേഷം ഒന്നാം ഞായറാഴ്ച.** (നിറം 2). (കൃതാ പെരുന്നാളിനുശേഷം രണ്ടാം ഞായറാഴ്ച).
27. മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീൽ ബാവായുടെ 349-ാം ഓർമ്മ (വടക്കൻ പറവൂർ പള്ളി)
29. മാർ ശാബോർ, മാർ അഫ്രോത്ത് പിതാക്കന്മാരുടെ (കാദീശന്മാരുടെ) ഓർമ്മ.

## ഈയോർ – മേയ്

1. സെബദി പുത്രനായ മാർ യാക്കോബ് ശ്ലീഹായുടെ ഓർമ്മ, മെയ് ദിനം.
3. **പുതുഞായറാഴ്ചയ്ക്കു ശേഷം രണ്ടാം ഞായറാഴ്ച.** (നിറം 3). (കൃതാ പെരുന്നാളിനുശേഷം മൂന്നാം ഞായറാഴ്ച). പ. ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാബാവായുടെ 107-ാം ഓർമ്മ (പാമ്പാക്കുട ചെറിയ പള്ളി).
8. ഏവൻഗേലിസ്ഥനായ മാർ യോഹന്നാൻ ശ്ലീഹായുടെ ഓർമ്മ. അഞ്ചാം മാർത്തോമ്മായുടെ 255-ാം ഓർമ്മ (നിരണം വലിയപള്ളി).
10. **പുതുഞായറാഴ്ചയ്ക്കു ശേഷം മൂന്നാം ഞായറാഴ്ച.** (നിറം 4). (കൃതാ പെരുന്നാളിനുശേഷം നാലാം ഞായറാഴ്ച) തീക്ഷ്ണവാനായ മാർ ശെമവൂൻ ശ്ലീഹായുടെ ഓർമ്മ.
15. X കതിരുകൾക്കുവേണ്ടി വി. ദൈവമാതാവിന്റെ പെരുനാൾ. മാർ ഇസഹാക്കിന്റെ ഓർമ്മ.
16. യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ 30-ാം ഓർമ്മ (കൊരട്ടി സീയോൻ സെമിനാരി).
17. **പുതുഞായറാഴ്ചയ്ക്കു ശേഷം നാലാം ഞായറാഴ്ച.** (കൃതാ പെരുന്നാളിനു ശേഷം അഞ്ചാം ഞായറാഴ്ച) (നിറം 5).
19. മാർ ദിവന്നാസ്യോസ് III (പുന്നത്ര) മെത്രാപ്പോലീത്തായുടെ 195-ാം ഓർമ്മ (കോട്ടയം ചെറിയപള്ളി).
20. നാല് ഏവൻഗേലിസ്ഥന്മാരുടെയും മൂന്നു

## ഹസീറോൻ – ജൂൺ

5. സ്വർഗ്ഗ വെള്ളിയാഴ്ച. ലോക പരിസ്ഥിതി ദിനം.
6. കരോട്ടുവീട്ടിൽ യുയാക്കിം മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 95-ാം ഓർമ്മ. (പരുമല സെമിനാരി) ഔഗേൻ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 13-ാം ഓർമ്മ. (വള്ളിക്കാട്ട് ദയറ).
7. **പെന്തിക്കോസ്തിക്കു ശേഷം ഒന്നാം ഞായറാഴ്ച.** (നിറം 8).
11. മാർ ബർത്തുൽമായി ശ്ലീഹായുടെ ഓർമ്മ, ശെമവൂൻ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ 131-ാം ഓർമ്മ (കോട്ടയം പുത്തൻ പള്ളി)
14. **പെന്തിക്കോസ്തിക്കു ശേഷം രണ്ടാം ഞായറാഴ്ച.** (നിറം 1).
16. ശ്ലീഹാ (13 നോമ്പ്) നോമ്പാരംഭം.
19. കർത്താവിന്റെ സഹോദരനും ഊർശ്ലേമിന്റെ ഒന്നാമത്തെ എപ്പിസ്കോപ്പായും ശ്ലീഹായും സഹദായും ആദ്യം വിശുദ്ധ കുർബ്ബാന അനുഷ്ഠിച്ചയാളുമായ മാർ യാക്കോബിന്റെ ഓർമ്മ.
21. **പെന്തിക്കോസ്തിക്കുശേഷം മൂന്നാം ഞായറാഴ്ച.** (നിറം 2).
24. മാർ യോഹന്നാൻ മാംദാനായുടെ ജനനത്തിന്റെ ഓർമ്മ.
28. **പെന്തിക്കോസ്തിക്കു ശേഷം നാലാം ഞായറാഴ്ച** (നിറം 3)
29. ***മാർ പത്രോസ് - മാർ പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മ, ശ്ലീഹാ നോമ്പ് വീടൽ.** (നിറം 5)
30. പന്ത്രണ്ടു ശ്ലീഹന്മാരുടെ ഓർമ്മ.

## തോമുസ് – ജൂലൈ

3. **വി. *മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ.**
5. **പെന്തിക്കോസ്തിക്കു ശേഷം അഞ്ചാം ഞായറാഴ്ച** (നിറം 4). മിഷൻ സൺഡേ; എഴുപത്തിരണ്ട് അറിയിപ്പുകാരുടെ ഓർമ്മ. ഏഴാം മാർത്തോമ്മായുടെ 211-ാം ഓർമ്മ (കോലഞ്ചേരി പള്ളി).
7. സഖറിയാ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 23-ാം ഓർമ്മ. (പത്തനാപുരം മൗണ്ട് താബോർ ദയറാ).
10. യൂഹാനോൻ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 247-ാം ഓർമ്മ (മുളന്തുരുത്തി പള്ളി).
12. **പെന്തിക്കോസ്തിക്കു ശേഷം ആറാം ഞായറാഴ്ച** (നിറം 5). കോട്ടയം എം.ഡി. സെമിനാരി സ്ഥാപകൻ മലങ്കരസഭാ തേജസ്സ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് V മെത്രാപ്പോലീത്തായുടെ 111-ാം ഓർമ്മ (കോട്ടയം പഴയസെമിനാരി).
15. മാർ കുറിയാക്കോസ് സഹദായുടെയും മാതാവ് മർത്ത് യൂലീത്തിയുടെയും നിഖ്യായിലെ മാർ അബ്രഹാമിയുടെയും ഓർമ്മ.
19. **പെന്തിക്കോസ്തിക്കു ശേഷം ഏഴാം ഞായറാഴ്ച** (നിറം 6).
20. മാർ ഏലിയാ ദീർഘദർശിയുടെ ഓർമ്മ.
22. മഗ്ദലന മറിയാമിന്റെ ഓർമ്മ.
23. ഗീവർഗീസ് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്തായുടെ 21-ാം ഓർമ്മ (റാന്നി ഹോളി ട്രിനിറ്റി ആശ്രമം).
25. കുപ്രൊസിലെ മാർ എപ്പിഫാനിയോസിന്റെ ഓർമ്മ.
26. **പെന്തിക്കോസ്തിക്കു ശേഷം എട്ടാം ഞായറാഴ്ച** (നിറം 7).
27. മാർ ശെമവൂൻ ദെസ്തൂനോയോയുടെ ഓർമ്മ.
31. മാർ ഗ്രീഗോറിയോസ് ബാർ എബ്രായയുടെ 734-ാം ഓർമ്മ.

കർമ്മേൽകുന്ന് പള്ളി)
20. മാർ ശമുവേൽ നിബിയുടെ ഓർമ്മ
23. **വാങ്ങിപ്പിനു ശേഷം രണ്ടാം ഞായറാഴ്ച**(നിറം 2).
24. മാർ മത്തിനോസ് ശ്ലീഹായുടെ ഓർമ്മ.

തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ 2-ാം ഓർമ്മ (ഓതറ സെന്റ് ജോർജ് ദയറാ)

29. മാർ യൂഹാനോൻ മാംദാനയുടെ ശിരഃഛേദത്തിന്റെ ഓർമ്മ.
30. **വാങ്ങിപ്പിനുശേഷം മൂന്നാം ഞായറാഴ്ച.** (നിറം 3).
31. മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 40-ാം ഓർമ്മ (പാമ്പാടി മാർ കുറിയാക്കോസ് ദയറാ).

## ഈലൂൽ – സെപ്റ്റംബർ

2. യുയാക്കിം മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ 146-ാം ഓർമ്മ (മുളന്തുരുത്തി പള്ളി).
6. **വാങ്ങിപ്പിനുശേഷം നാലാം ഞായറാഴ്ച.** (നിറം 4).
8. വി. ദൈവമാതാവിന്റെ ജനനപ്പെരുന്നാൾ.
9. വി. ദൈവമാതാവിന്റെ മാതാപിതാക്കളായ യുയാക്കീമിന്റെയും ഹന്നായുടെയും ഓർമ്മ.
13. **വാങ്ങിപ്പിനുശേഷം അഞ്ചാം ഞായറാഴ്ച** (നിറം 5).
14. ***സ്ലീബാ പെരുനാൾ** (നിറം 8).
15. മലങ്കരയിലെ കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ 108-ാം വാർഷികം.
20. **സ്ലീബാ പെരുനാളിനുശേഷം ഒന്നാം ഞായറാഴ്ച** (നിറം 1).
23. അൽവാറിസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ 97-ാം ഓർമ്മ. (പഞ്ചിം സെ. മേരീസ് പള്ളി, ഗോവ).
24. പേർഷ്യാക്കാരനായ മാർ ദീമത്തിന്റെ ഓർമ്മ.
25. അന്ത്യോഖ്യയുടെ മാർ ഇഗ്നാത്തിയോസ് പത്രോസ് III പാത്രിയർക്കീസ് ബാവായുടെ 126-ാം ഓർമ്മ.
27. **സ്ലീബാ പെരുനാളിനു ശേഷം രണ്ടാം ഞായറാഴ്ച** (നിറം 2).
28. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ 23-ാം ഓർമ്മ (ആലുവാ തൃക്കുന്നത്തു സെമിനാരി).

## തെശ്രീൻക്ദീം – ഒക്ടോബർ

1. അറിയിപ്പുകാരനായ മാർ ആദായി ശ്ലീഹായുടെയും മാർ അബഹായി സഹദായുടെയും മാർ മൽക്കേയുടെയും ഓർമ്മ.
2. കരവട്ടു വീട്ടിൽ ശെമവൂൻ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 132-ാം ഓർമ്മ (കുന്നംകുളം പള്ളി). ഗാന്ധിജയന്തി.
3. പരിശുദ്ധ ബസേലിയോസ് യൽദോ ബാവായുടെ 335-ാം ഓർമ്മ (കോതമംഗലം ചെറിയപള്ളി).
4. **സ്ലീബാ പെരുനാളിനു ശേഷം മൂന്നാം ഞായറാഴ്ച** (നിറം 3). വൈദിക സെമിനാരി ദിനം.
7. മാർ സർഗീസ്, മാർ ബാക്കോസ് സഹദേന്മാരുടെ ഓർമ്മ.
11. **സ്ലീബാ പെരുനാളിനുശേഷം നാലാം ഞായറാഴ്ച** (നിറം 4);
12. ഫീലിപ്പോസ് മാർ ദിവന്നാസ്യോസ് IV മെത്രാപ്പോലീത്തായുടെ 165-ാം ഓർമ്മ (ചെപ്പാട് പള്ളി); യൂഹാനോൻ മാർ അത്താനാസിയോസ് എപ്പിസ്കോപ്പായുടെ 40-ാം ഓർമ്മ (പെരുനാട് ബഥനി ആശ്രമം).
14. അലക്സാന്ത്രിയായിലെ മാർ അത്താനാസിയോസിന്റെ ഓർമ്മ.
15. താപസനായ മാർ ഓസിയോയുടെ ഓർമ്മ.
18. **സ്ലീബാ പെരുനാളിനു ശേഷം അഞ്ചാം ഞായറാഴ്ച** (നിറം 5). മാർ ലൂക്കോസ് ഏവൻഗേലിസ്ഥായുടെ ഓർമ്മ.

ശന പെരുനാൾ.

22. **ദൈവമാതാവിനോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച** (നിറം 4).
24. പഴയസെമിനാരി സ്ഥാപകൻ സഭാജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് II മെത്രാപ്പോലീത്തായുടെ 204-ാം ഓർമ്മയും, പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 24-ാം ഓർമ്മയും (കോട്ടയം പഴയസെമിനാരി).
28. മാർ യാക്കോബ് ബുർദ്ദാന, മാർ ദിവന്നാസ്യോസ് ബർസ്ലീബി എന്നിവരുടെ ഓർമ്മ.
29. **ഏലിശുബായുടെ അടുക്കലേക്കുള്ള മറിയാമിന്റെ യാത്രയുടെ ഞായറാഴ്ച** (വനിതാദിനം). (നിറം 5), സ്രൂഗിലെ മാർ യാക്കോബിന്റെ ഓർമ്മ.
30. മാർ അന്ത്രയോസ് ശ്ലീഹായുടെ ഓർമ്മ.

## കോനൂൻക്ദീം – ഡിസംബർ

1. യൽദോ (ഇരുപത്തഞ്ചു) നോമ്പാരംഭം.
3. തോമ്മാ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 49-ാം ഓർമ്മ (പത്തനാപുരം താബോർ ദയറാ).
4. സഹദാ സ്ത്രീകളായ മർത്ത് ബർബാറായുടെയും, മർത്ത് യൂലിയാനയുടേയും ഓർമ്മ.
6. **മാർ യൂഹാനോൻ മാംദാനയുടെ ജനനത്തിന്റെ ഞായറാഴ്ച,** ബാലദിനം (നിറം 6). മദ്ധ്യസ്ഥപ്രാർത്ഥനാ ദിനം, മൂറായുടെ എപ്പിസ്ക്കോപ്പായായ നിക്കലാവോസ് എന്ന മാർ സോഖെയുടെ ഓർമ്മ.
8. പ. ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ 45-ാം ഓർമ്മ (ദേവലോകം അരമന).
9. മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്തായുടെ 8-ാം ഓർമ്മ. (വളയംചിറങ്ങര സെ.പീറ്റേഴ്സ്& സെ.പോൾസ് പള്ളി.)
10. മാർ ബഹനാം സഹദായുടെയും, സഹോദരി സാറായുടെയും കൂട്ടു സഹദേന്മാരുടെയും മാബൂഗിലെ മാർ പീലക്സീനോസിന്റെയും ഓർമ്മ.
13. **മാർ യൗസേഫിനുണ്ടായ വെളിപാടിന്റെ ഞായറാഴ്ച** (നിറം 7). ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ 30-ാം ഓർമ്മ (പത്തനംതിട്ട ബേസിൽ ദയറ).
17. പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 92-ാം ഓർമ്മ (വാകത്താനം വള്ളിക്കാട്ടുദയറാ).
18. വി. മാർത്തോമ്മാ ശ്ലീഹാ കൂദാശമറ്റത്തിന്റെ ഓർമ്മ.
20. **ജനനപ്പെരുന്നാളിന് മുമ്പുള്ള ഞായറാഴ്ച.** (വംശാവലി ഞായർ) (നിറം 8). മാർ ഇഗ്നാത്തിയോസ് നൂറോനോയുടെ ഓർമ്മ.
21. വി. മാർത്തോമ്മാ ശ്ലീഹാ രക്തസാക്ഷി മരണം പ്രാപിച്ചതിന്റെ ഓർമ്മ.
25. ***യെൽദോ-ക്രിസ്തുമസ് (നമ്മുടെ കർത്താവിന്റെ ജനനപ്പെരുനാൾ)** ഇരുപത്തഞ്ചു നോമ്പു വീടൽ. (നിറം 1)
26. X വി. ദൈവമാതാവിന്റെ പുകഴ്ചപെരുനാൾ. യാക്കോബ് മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്തായുടെ 34-ാം ഓർമ്മ (കൊരട്ടി സീയോൻ സെമിനാരി).
27. **ജനനപ്പെരുന്നാളിന് ശേഷം ഒന്നാം ഞായറാഴ്ച** (നിറം 1). ശിശുവധപ്പെരുനാൾ, (ശിശു സഹദേന്മാരുടെ ഓർമ്മ.)

# സ്നേഹരൂപൻ

**വി. വർഗീസ് തിരുവല്ല**

തിരുവല്ലാ ബഥനി അരമനയ്ക്ക് സമീപമാണ് ഞാൻ ജനിച്ചു വളർന്ന വീട്. അന്ന് അരമനയ്ക്ക് ചുറ്റു മതിലോ, ഗേറ്റോ ഇല്ലായിരുന്നു. ബഥനി അരമനയിൽ സ്ഥിരമായി ആരും താമസിച്ചിരുന്നില്ല. പ. ബാവാ തിരുമേനി കൂടെക്കൂടെ പരുമലയിൽ പോയിരുന്നു. അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾക്ക് വേണ്ട ഊർജ്ജം സംഭരിച്ചിരുന്നത് പരുമലയിൽ നിന്നായിരുന്നു. (ഒരു ബാറ്ററി ചാർജ്ജിംഗു പോലെ)! ഈ യാത്രയിലെല്ലാം ബഥനി അരമനയിൽ കയറും. ചുറ്റുപാടുമുള്ളവരെല്ലാം തിരുമേനിയെ കാണാനും കൈമുത്താനും വന്നു ചേരും. തിരുമേനിക്ക് എല്ലാവരെയും നന്നായി അറിയാം. ഇത്തരം സന്ദർശനങ്ങൾക്കിടയിൽ എനിക്ക് അനുഭവപ്പെട്ട ചില കാര്യങ്ങൾ ഇവിടെ രേഖപ്പെടുത്താനാഗ്രഹിക്കുന്നു.

**ഒരു കടംവീട്ടിയ സംഭവം**

ബഥനി അരമന കെട്ടിടത്തിൽ കോൺക്രീറ്റു ചെയ്ത ഭാഗം ഓടിട്ട് ചോർച്ച ഒഴിവാക്കാനുള്ള ശ്രമത്തിന്റെ ഭാഗമായി ഒരു 'ഉത്തരം വെയ്പ്' ആണ് നിർദ്ദേശിച്ചത്. ഉത്തരങ്ങൾ യോജിക്കുന്ന ഭാഗത്ത് സ്വർണ്ണമോ വെള്ളിയോ വെയ്ക്കണമെന്ന് ആശാരി പറഞ്ഞു. തിരുമേനിയുടെ കൈവശം അത്തരം ഒന്നും ഉണ്ടായിരുന്നില്ല. എന്റെ കൈവശം ഉണ്ടായിരുന്ന ഒരു 'പണം' (ഒരു ചെറിയ വെള്ളിനാണയം) അതിനായി ഉപയോഗിച്ചു. അടുത്ത സന്ദർശന വേളയിൽ പതിവുപോലെ സമീപവാസികളൊക്കെ കൂടിയിട്ടുണ്ട്. പ. ബാവാ തിരുമേനി അരമന മുറ്റത്ത് ഒരു കസേരയിലിരുന്നു. സ്കൂളിൽ നിന്നു വന്ന ഞാൻ ഓടി ചെന്നു കൈമുത്തി. തിരുമേനി എല്ലാവരോടുമായി പറഞ്ഞു. 'ഇവന് ഒരു കടം വീട്ടാനു



ണ്ട്- ശെമ്മാശാ അത് ഇങ്ങെടുത്തു കൊണ്ടു വാ'. ശെമ്മാശൻ തിരുമേനിയുടെ പെട്ടിയിൽ നിന്നും ഒരു പണം കൊണ്ടു വന്നു കൊടുത്തു-എന്നെ വിളിച്ചു. ഞാൻ കൈ നീട്ടി-എന്റെ കയ്യിൽ അത് തന്നു. ഞാൻ പുറകോട്ടു നടന്ന് മാറി. കൂടി നിന്ന പ്രമാണിമാരിൽ ഒരാൾ എന്നെ ശകാരിച്ചു-തിരുമേനിയെ പ്രീതിപ്പെടുത്താനായിരിക്കണം-തിരുമേനിയുടെ കയ്യിൽ നിന്നും എന്തെങ്കിലും വാങ്ങുന്നത് ഇങ്ങനെയാണോ? രണ്ടു കയ്യും ചേർത്തു പിടിച്ചു വേണ്ടേ വാങ്ങുവാൻ? ഇതു കേട്ട ഞാൻ തിരുമേനിയുടെ മുഖത്തേക്ക് നോക്കി-അദ്ദേഹം ചെറുതായി ചിരിച്ച് എന്നെ കണ്ണിറുക്കി കാണിച്ചു- 'സാരമില്ലെടാ' എന്ന സന്ദേശമാണ് അദ്ദേഹം കൈമാറിയത്.

സീനായ് മേഘേ
ഗംഭീര മുഴക്കം
തങ്കലെഴും താതാ
ഓഫീർ തങ്ക മനോഹരനേ
ശാരോൻ പനിമലർ സുന്ദരനേ
ഹെർമ്മോനിൻ
പനിമലർ നിർമ്മലനേ
കർമ്മേൽ മല പോലുന്നതനേ
വന്നാലും നീണാളതി മോദം.

(സി.പി. ചാണ്ടിസാർ രചിച്ച
മംഗള ഗാനത്തിന്റെ ഈരടികൾ)

### ഒരു കാൽകഴുകൽ ശുശ്രൂഷ

തിരുവല്ലാ കാവുംഭാഗം തെക്കേപുത്തൻപള്ളിയിൽ ബാവാ തിരുമേനി ഒരു ഹാശാ ശുശ്രൂഷയ്ക്ക് നേതൃത്വം നൽകിയിരുന്നു. തിരുമേനി ഓശാന മുതൽ ഉയിർപ്പു വരെ ഒരു പള്ളിയിൽ തന്നെ താമസിക്കുകയായിരുന്നു പതിവ്. പള്ളിയിൽ സൗകര്യപ്രദമായ ഒരു മുറി അന്ന് ഇല്ലായിരുന്നു. തൊട്ടടുത്തുള്ള ഒരു വീടിന്റെ ഔട്ട്ഹൗസ് പോലെയുള്ള ഒരു ചാവടി സൗകര്യപ്പെടുത്തിയിരുന്നു. അദ്ദേഹത്തിന് അത് സ്വീകാര്യമല്ലായിരുന്നു. ഭാരവാഹികൾ പ്രധാന പന്തലിനോട് ചേർന്ന് ഒരു ചെറുപന്തൽ സജ്ജമാക്കി. ഒരു പർണ്ണശാലപോലെ ഓശാനയുടെ സന്ധ്യാനമസ്ക്കാരം മുതൽ ഉയിർപ്പ് ശുശ്രൂഷ വരെ അദ്ദേഹം അവിടെ താമസിച്ചു-ഒരു പരാതിയുമില്ലാതെ. വ്യാഴാഴ്ചത്തെ കാൽകഴുകൽ ശുശ്രൂഷയിൽ പങ്കെടുക്കാൻ എനിക്കും ഭാഗ്യമുണ്ടായി. ഒരു വൈദികനും 11 ബാലന്മാരുമാണ് വേദിയിൽ. പിൽക്കാലത്ത് എം.ജി.എം. ഹൈസ്ക്കൂളിൽ ഹെഡ്മാസ്റ്റർമാരായ കെ.പി. ബേബി, കെ.എം. മാത്യു, വി. വർഗീസ് എന്ന ഞാനും അതിൽ ഉൾപ്പെട്ടിരുന്നു. കൂടാതെ എം.ടി. പോൾ. പിന്നീട് സഭാ അസോസിയേഷൻ സെക്രട്ടറി. ശുശ്രൂഷ കഴിഞ്ഞപ്പോൾ അതിലെ ഏറ്റവും പ്രായം കുറഞ്ഞ എന്നോട് 'നീയാണ് എന്റെ യോഹന്നാൻ' എന്ന് പറഞ്ഞത് ഞാൻ എന്റ ഓർമ്മയിൽ സൂക്ഷിക്കുന്നു.

### ബഥനി അരമനയിൽ ഒരു കോടതി വിസ്താരം

പാലിയേക്കര പള്ളിയെ സംബന്ധിച്ചുള്ള ഒരു കേസിൽ തിരുമേനിയെ വിസ്തരിക്കേണ്ട സന്ദർഭമുണ്ടായി. അരമനയിലെ ഒരു മുറി കോടതിക്കായി സജ്ജമാക്കി. 4 മണിക്ക് ആരംഭിച്ച നടപടികൾ നീണ്ടുപോയി. സന്ധ്യാനമസ്ക്കാരത്തിന് പള്ളിയിൽ കൃത്യസമയത്ത് തന്നെ മണിയടിച്ചു. അത് കേട്ട മാത്രയിൽ തിരുമേനി ജഡ്ജിയെ നോക്കി കൈകൂപ്പി. തിരുമേനിക്ക് സന്ധ്യാനമസ്ക്കാരത്തിന് പോകേണ്ടതുണ്ടെന്ന് വക്കീൽ ജഡ്ജിയെ അറിയിച്ചു. കോടതി നടപടികൾ തൽക്കാലത്തേക്ക് നിർത്തി. തിരുമേനി നേരെ പള്ളിയിലേക്ക് - നമസ്ക്കാരത്തിന് ശേഷം നടപടികൾ തുടർന്നു. എല്ലാം പൂർത്തിയായി എതിർകക്ഷികളും ജഡ്ജിയും ഉദ്യോഗസ്ഥരും പോയി കഴിഞ്ഞ് തിരുമേനി വക്കീലിനെ സമീപത്തേക്ക് വിളിച്ച് ചോദിക്കുന്നത് കേട്ടു. എടോ, എന്റെ മൊഴിയിൽ എന്തെങ്കിലും അപാകതകൾ ഉണ്ടായോ? ഇല്ല എന്ന് വക്കീൽ മറുപടി പറഞ്ഞു. ഞാൻ സർവ്വജ്ഞനാണ് എന്ന ഭാവം തിരുമേനിക്ക് അശേഷം ഇല്ലായിരുന്നു.

### ഒരു സമ്മാന ദാനം

പ. ബാവാ തിരുമേനി കയ്യൊപ്പിട്ട് എന്റെ മൂത്ത പെങ്ങൾക്ക് സമ്മാനിച്ച ഒരു പുതിയ നിയമം ഞങ്ങൾ ഇവിടെ സൂക്ഷിക്കുന്നു. മലങ്കര മല്പാൻ കോനാട്ട് മാത്തൻ മല്പാൻ കോറെപ്പിസ്ക്കോപ്പാ പരിഭാഷപ്പെടുത്തിയത് Presented to our little daughter miss Aleyamma Varghese ഒപ്പിന് അടിയിൽ His Holiness Moran Mar Baselios Catholicos of the East, Tiruvalla. 3-9-1111. ഇംഗ്ലീഷിൽ എഴുതിയിരിക്കുന്നത് ജോസഫ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ. അന്നത്തെ നിരണം ഭദ്രാസനാധിപൻ - പിന്നീട് റീത്തിൽ ചേർന്നു-പെങ്ങൾക്ക് അന്ന് 5 വയസ്സ്. എനിക്കു 1 വയസ്.

### മൂറോൻ കൂദാശയ്ക്ക് മുൻപുള്ള ഒരുക്കം

1951-ൽ പ. ബാവാ തിരുമേനി നടത്തിയ മൂറോൻ കൂദാശ. വലിയ നോമ്പിനെ തുടർന്ന് മറ്റൊരു നോമ്പ് - മൂറോൻ കൂദാശയ്ക്ക് വേണ്ട തയ്യാറെടുപ്പ് പഴയ സെമിനാരിയിൽ. നോമ്പും ഉപവാസവും പ്രാർത്ഥനയും മാത്രം. ഒരിടത്തേക്കും യാത്രയില്ല. ഈ കാലത്താണ് പുത്തൻകാവ് പീലക്സീനോസ് തിരുമേനി കാലം ചെയ്യുന്നത്. കുന്നംകുളത്ത് നിന്നും കൊണ്ടുവന്ന വഴി ഭൗതിക ശരീരം പഴയ സെമിനാരിയിൽ കൊണ്ട് ചെന്നു പ. ബാവാ തിരുമേനിയെ കാണിക്കുകയായിരുന്നു.

### സഹോദര മെത്രാപ്പോലീത്താമാരോടുള്ള കരുതൽ

ഇവിടെയും പശ്ചാത്തലം ബഥനി അരമന തന്നെ. തോമാ മാർ ദീവന്നാസ്യോസ് തിരുമേനി പത്തനാപുരം താബോർ ദയറായിലെ ചില അംഗങ്ങൾക്ക് പട്ടം കൊടുക്കുന്നതിനേപ്പറ്റി പ. ബാവാ തിരുമേനിയോട് അപേക്ഷിച്ചു. പ. ബാവാ തിരുമേനി മറുപടിയിൽ പറഞ്ഞത് മെത്രാച്ചൻ തന്നെ പട്ടം കൊടുക്കണം. ഒരു സ്ഥാനത്ത് ആയിരിക്കുന്നവർക്ക് അനുവദിക്കപ്പെട്ട കർമ്മങ്ങൾ എല്ലാം ചെയ്താൽ മാത്രമേ പൂർണ്ണത ഉണ്ടാവുകയുള്ളു. പുത്തൻകാവ് മെത്രാച്ചനെപ്പറ്റി പ. ബാവാ തിരുമേനിക്ക് ഇക്കാര്യത്തിൽ ദുഃഖമുണ്ട്, എന്നും പറയുന്നത് കേട്ടു.

### ഒരു ശവസംസ്കാര ശുശ്രൂഷ:

കണ്ടത്തിൽ കെ.സി. ചാക്കോയുടെ ശവസംസ്കാര ശുശ്രൂഷ തിരുമൂലപുരം പള്ളിയിൽ പ. ബാവാ തിരുമേനിയുടെ പ്രധാനകാർമ്മികത്വത്തിൽ നടത്തപ്പെട്ടു. അത് പ്രമാണിച്ച് എം.ജി.എം. സ്ക്കൂളിന് ഉച്ചക്ക് ശേഷം അവധിയായിരുന്നു. അതു കൊണ്ട് ഞാനും അതിൽ സംബന്ധിച്ചിരുന്നു. പ. ബാവാ തിരുമേനിയുടെ പ്രസംഗത്തിൽ സഭയിലെ ഭിന്നതയേ പറ്റി ദുഃഖത്തോടെ പറയുന്നത് കേട്ടു. ഒരു അൽമായ പ്രമുഖന്റെ വേർപാടിൽ ദുഃഖിതനായ പ. ബാവാ തിരുമേനിയെയാണ് അവിടെ കാണാനിടയായത്. അദ്ദേഹത്തേ പറ്റി ഒരു ബാലന്റെ മനസ്സിൽ മായാതെ നിലനിന്നിരുന്ന വികാരങ്ങൾ ഓർക്കാനും ചിന്തിക്കാനും ഇങ്ങനെ എഴുതിയതു കൊണ്ട് എനിക്ക് അവസരമുണ്ടായി. അക്കാലത്ത് ആണ്ടുതോറും കാതോലിക്കാ ദിനാഘോഷത്തിന്റെ ഭാഗമായി ഞങ്ങൾ പാടിയിരുന്ന കാതോലിക്കാ മംഗള ഗാനത്തിന്റെ ഈരടികൾ മനസ്സിൽ ഇന്നും തിരതല്ലുന്നു.

(റിട്ട. ഹെഡ്മാസ്റ്റർ,
എം.ജി.എം. ഹൈസ്ക്കൂൾ, തിരുവല്ല)

■



# 1964 ജനുവരി 3

**ഡോ. എം.എസ്. അലക്സാണ്ടർ U.K.** (F.R.C. Psych.)

നമ്മുടെ രക്ഷിതാവായ യേശു മശിഹായുടെ അരുമ ശിഷ്യനായ വി. മാർതോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായിരുന്ന പരിശുദ്ധ മോറാൻ മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ മൃതശരീരം കബറടക്ക ശുശ്രൂഷകൾക്കു മുൻപ് ഒരുക്കുന്നതിൽ പങ്കെടുക്കാൻ ദൈവം എനിക്കു അവസരം തന്നിരുന്നു. 1964 ജനുവരി മാസം 3-ാം തീയതി വെളുപ്പിനു 4 മണിക്കു കോട്ടയം മെഡിക്കൽ കോളജിലെ അനാട്ടമി പ്രൊഫസർ ആയിരുന്ന ഒറീസക്കാരൻ മഹന്തി അന്നു ഞാൻ താമസിച്ചിരുന്ന മെഡിക്കൽ കോളജിലെ മെൻസ് ഹോസ്റ്റലിൽ വന്നു പറഞ്ഞു, അദ്ദേഹത്തിനു ഉടനടി കോട്ടയത്തിനുപോയി അവിടെ ഒരു ബിഷപ്പിന്റെ മൃതശരീരം എംബാം ചെയ്യാനുണ്ടെന്നും അദ്ദേഹത്തെ സഹായിക്കാൻ രണ്ടു മെഡിക്കൽ സ്റ്റുഡന്റ്സിന്റെ ആവശ്യം ഉണ്ടെന്നും അതുകേട്ടതോടെ അന്നു അവിടെയുണ്ടായിരുന്ന റോയി തോമസും ഞാനും കൂടി പ്രൊഫസറിന്റെ കൂടെ പോകാമെന്നു പറഞ്ഞു. ഞങ്ങൾ മൂന്നുപേരും കൂടി അനാട്ടമി ഡിപ്പാർട്ട്മെന്റിൽ ചെന്നിട്ടു ആവശ്യത്തിനു Glycerine, spririt, formalin, Cotton, Syringes, Needles, towels, Sauspan എന്നിവ ശേഖരിച്ചിട്ടു ഒരു Taxi കാറിൽ കോട്ടയത്തിനു തിരിച്ചു. ഞങ്ങൾ എത്തേണ്ടടത്തു എത്തിയപ്പോളാണ് മനസിലായതു സ്ഥലം ദേവലോകം അരമനയാണെന്നും ബിഷപ്പ് എന്നു മഹന്തി പറഞ്ഞ ആൾ മലങ്കര മെത്രാപ്പോലീത്തായും കിഴക്കിന്റെ കാതോലിക്കായുമായിരുന്ന പരിശുദ്ധ ബാവാ തിരുമേനിയാണെന്നും. അദ്ദേഹത്തിന്റെ ദേഹം അരമന ചാപ്പലിനുള്ളിൽ ഒരു കസേരയിലായിരുന്നു. ഞങ്ങളുടെ ജോലി ചെയ്യാനായി ചാപ്പലിനുള്ളിൽ നിന്നും എല്ലാവരും വെളിയിൽ പോകണമെന്നും എല്ലാ വാതിലുകളും ജനലുകളും പൂട്ടണമെന്നും പറഞ്ഞു. അഭിവന്ദ്യ കൂറിലോസ് തിരുമേനി (പിന്നീട് പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ)ക്കു മാത്രം ചാപ്പലിനുള്ളിൽ കഴിയാൻ അവസരം കൊടുത്തു. ഞങ്ങൾ ജോലി ചെയ്തു കൊണ്ടിരുന്നപ്പോൾ അദ്ദേഹം പ്രാർത്ഥനാമേശയുടെ മുന്നിൽ മുട്ടു കുത്തി നിന്നു ഏങ്ങലടിച്ചു കരയുകയായിരുന്നു.

പരിശുദ്ധ ബാവായുടെ എല്ലാ കുപ്പായങ്ങളും മാറ്റി സ്പിരിറ്റും ചൂടുവെള്ളവും കൊണ്ട് ദേഹം മുഴുവനും കഴുകി തുടച്ചെടുത്തു. പിന്നീട് സ്പിരിറ്റും ഫോർമാലിനും, ഗ്ലിസറിനും കൂടി രണ്ടു സോസ്പാനിലാക്കി മിക്സ് ചെയ്തു. മൃതദേഹത്തിനുള്ളിലേക്കു പോകേണ്ടതു മൂന്നു സിറിഞ്ചുകളിലാക്കി. ഞങ്ങൾ ഓരോരുത്തർക്കും ഓരോ സിറിഞ്ച് നിറയെ ഈ സൊലൂഷൻ ഉണ്ടായിരുന്നു. പ്രൊഫസർ മഹന്തിയുടെ നിർദ്ദേശപ്രകാരം എംബാമിംഗ് കാൽ പാദത്തിൽ തുടങ്ങി ഓരോരോ അവയവങ്ങളിലായി അവസാനം മേൽപ്പോട്ടു മുഖം ഉൾപ്പെടെ ചെയ്യാനായിരുന്നു പ്ലാൻ. ഭയത്തോടും ഭക്തിയോടും വിറയലോടും കൂടിയാണു ഞങ്ങൾ എംബാം ചെയ്തു കൊണ്ടിരുന്നത്.

ദേഹം കഴിഞ്ഞിട്ടു കഴുത്തും മുഖവും എംബാം ചെയ്യേണ്ട സമയമായി. അപ്പോൾ പരിശുദ്ധ ബാവാ തിരുമേനിയുടെ മുഖത്തിനു ചുറ്റും ഒരു വലിയ ശോഭ (Halo) ഞാൻ കണ്ടു. മുഖത്തു ഒരു വലിയ പ്രസരിപ്പുണ്ടായിരുന്നു. ഞാൻ പ്രൊഫസറോടു പറഞ്ഞു. "സാറെ ഈ മുഖം നമ്മൾ എംബാം ചെയ്യണ്ട, അതു അങ്ങനെ തന്നെ നിൽക്കട്ടെ". അദ്ദേഹം പറഞ്ഞു, "ഈ cadaver ന്റെ ദേഹം മുഴുവനും എംബാം ചെയ്യണമെന്നാണു" അദ്ദേഹത്തോടു ഇതിന്റെ ചുമതലക്കാർ പറഞ്ഞിരിക്കുന്നത്. ഞാൻ പ്രൊഫസറിനോടു പറഞ്ഞു. "സാറെ ഇതു വെറും cadaver അല്ല. പിന്നെയോ ഇതു അതിപരിശുദ്ധനായ ഒരു Holy Spirit ന്റെ ബോഡി ആണ്. അദ്ദേഹം മുഖത്തേക്ക് വിസ്മയനീയനായി നോക്കി കുറച്ചു നേരം കഴിഞ്ഞപ്പോൾ എന്നോടു പറഞ്ഞു. OK, എന്നാൽ ഞാനിപ്പോൾ മുഖം എംബാം ചെയ്യുന്നില്ല. പക്ഷെ എംബാം ചെയ്യാനുള്ള സൊലൂഷനും സിറിഞ്ചും തന്നേ ഏൽപ്പിച്ചേക്കാം. കബറടക്കം വരെ താൻ ബോഡിയുടെ കൂടെ കാണണം. മുഖത്തിനു ഭാവവ്യത്യാസം വരുകയാണെങ്കിൽ മുഖവും എംബാം ചെയ്തുകൊള്ളണം. അതിനുള്ള ഉത്തരവാദിത്തം ഞാൻ ഏറ്റെടുത്തു. പ്രൊഫസർ റോയി തോമസ് ജോലി കഴിഞ്ഞു മെഡിക്കൽ കോളജിലേക്ക് പോയി. ഞാൻ തിരുമേനിയോടു കൂടി കബറടക്കം വരെ ഉണ്ടായിരുന്നു.

പ്രൊഫസർ ചാപ്പലിൽ നിന്നും പുറത്തു പോയതോടെ ഒരു വാതിൽ മാത്രം തുറന്നു. നിയുക്ത ബാവാ ആയ അഭിവന്ദ്യ തിമോത്തിയോസ്, പാറേട്ടു മാർ ഈവാനിയോസ്, മാത്യൂസ് മാർ അത്താനാസിയോസ്, ദാനിയേൽ മാർ പീലക്സീനോസ് എന്നിവരും കൂടെ എട്ടുപത്ത് അച്ചന്മാരും വന്നു. അവർ ബാവായുടെ അംശ വസ്ത്രങ്ങൾ അദ്ദേഹത്തിന്റെ ശരീരത്തിൽ അണിയിച്ചു. ബാവായുടെ ശരീരം പൊതു ദർശനത്തിനു ഒരുക്കി. അതിനു ശേഷം ചാപ്പലിന്റെ വാതിലുകൾ തുറന്നു. ജന പ്രവാഹം തുടങ്ങി.

പരിശുദ്ധ ബാവായുടെ മുഖം ഞാനിടയ്ക്കിടെ നോക്കുന്നുണ്ടായിരുന്നു. അതിന്റെ ശോഭ ഒന്നിനൊന്നു കൂടി കൂടി വന്നതേയുള്ളൂ. ഒരു നിമിഷം പോലും അതിന്റെ ശോഭ മങ്ങിപ്പോയിരുന്നില്ല. അതു എങ്ങനെ സംഭവിച്ചു എന്നു എനിക്കു ഇപ്പോഴും അറിയില്ല. മൃതദേഹത്തിനു ചുറ്റും ഒരു പരിമള വാസന ഉണ്ടായിരുന്നു. അതു കുന്തിരിക്കത്തിന്റേതായിരുന്നില്ല. ■

കുഞ്ഞുമോൻ വാരിക്കാട്

# വലിയ മാർ ബസേലിയോസ് ബാവാ

പ. പരുമല തിരുമേനിയുടെ വാത്സല്യ ശിഷ്യൻ എന്ന നിലയിൽ ആ ഗുരുവിന്റെ ആദ്ധ്യാത്മികതയും നിഷ്ഠയുള്ള ജീവിതവും ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായെ ഏറെ സ്വാധീനിച്ചിരുന്നു. പരുമല തിരുമേനിയോടുള്ള അഭേദ്യമായ ഭക്തിയും സ്നേഹവും ജീവിതകാലം മുഴുവൻ നിലനിർത്തിയിരുന്നു. സഭാ സംബന്ധമായ പ്രശ്നങ്ങളും പ്രയാസങ്ങളും നേരിടുമ്പോൾ ആശ്രയം തേടിയിരുന്നത് ഗുരുവിന്റെ കബറിടത്തിൽ ആയിരുന്നു. പരുമല തിരുമേനിയുടെ പ്രാർത്ഥനയിലും അനുഗ്രഹത്തിലും വലിയ വിശ്വാസം അർപ്പിച്ചിരുന്നു.



പ്രാർത്ഥന, നോമ്പ്, ഉപവാസം മുതലായ ആത്മീയ ജീവിതത്തിൽക്കൂടി ആർജ്ജിച്ച ആത്മീയ ശക്തി അനാദൃശ്യമായിരുന്നു. രോഗത്തിലായിരുന്ന അവസരത്തിലും നോമ്പിലും ഉപവാസത്തിലും യാമ പ്രാർത്ഥനകൾക്കും കുറവ് വരുത്തിയിരുന്നില്ല. പ്രാർത്ഥന എന്ന വാക്കിനേക്കാൾ അദ്ദേഹം ഇഷ്ടപ്പെട്ടിരുന്നത് 'നമസ്ക്കാരം' എന്നതായിരുന്നു. പ്രാർത്ഥന എന്നാൽ അപേക്ഷ എന്നു മാത്രമെ അർത്ഥമാകുന്നുള്ളെന്നും നമസ്ക്കാരം എന്നത് ദൈവമുമ്പാകെ അർപ്പിക്കുന്ന ആരാധനയെ മുഴുവൻ ഉൾക്കൊള്ളുന്നെന്നും അഭിപ്രായപ്പെട്ടിരുന്നു. തിരുമേനിയുടെ ആരാധന സ്വർഗ്ഗീയ പരിവേഷം ചാർത്തുന്നതും ആത്മ ചൈതന്യം ഉളവാക്കുന്നതുമായിരുന്നു.

ഘനഗംഭീരമായ ശബ്ദത്തിലുള്ള വചന ഘോഷണം പരിശുദ്ധാത്മ പ്രചോദിതമായിരുന്നതിനാൽ കേൾവിക്കാരെ സ്പർശിക്കുമായിരുന്നു. ചിന്തകൾ വേദപുസ്തക സമ്പുഷ്ടവും വേദശാസ്ത്ര സമ്പന്നവുമായിരുന്നു. പരാജയത്തിൽ നിരാശപ്പെടാതെയും വിജയത്തിൽ അഹങ്കരിക്കാതെയും സമചിത്തത പുലർത്താൻ കഴിഞ്ഞുവെന്നത് ഒരു വലിയ ആത്മീയ സിദ്ധതന്നെയാണ്.

വിശ്വാസപരമായ കാര്യങ്ങളിലും അനുഷ്ഠാനപരമായ നിബന്ധനകളിലും അദ്ദേഹം തികഞ്ഞ യാഥാസ്ഥികനായിരുന്നു. പിതാക്കന്മാരിൽ നിന്നും കൈമാറി വന്നിട്ടുള്ള വിശ്വാസ സത്യങ്ങളെ യുക്തിയുടെ പേരിലോ ആധുനികതയുടെ പേരിലോ ഭേദപ്പെടുത്താൻ അദ്ദേഹം അനുവദിച്ചിരുന്നില്ല.

മനുഷ്യബന്ധങ്ങളിൽ അദ്ദേഹം വിശാല ഹൃദയനും സൗഹൃദ സമ്പന്നനുമായിരുന്നു. നായർ സമുദായാചാര്യനായിരുന്ന മന്നത്തുപത്മനാഭനുമായും തിരുവിതാംകൂർ മഹാരാജാവുമായും അടുത്ത സ്നേഹബന്ധം പുലർത്തിയിരുന്നു. വിശ്വാസപരമായ കാര്യങ്ങളിൽ വിട്ടുവീഴ്ചയ്ക്കു തയ്യാറല്ലായിരുന്നുവെങ്കിലും മറ്റു സഭാ മേലദ്ധ്യക്ഷന്മാരുമായി അടുത്ത സൗഹൃദം പുലർത്തി.

അദ്ദേഹത്തിന്റെ എക്യുമെനിക്കൽ ബന്ധങ്ങൾ എടുത്തുപറയത്തക്കതാണ്. ഇതര സഭകളുമായും അതിലെ മേലദ്ധ്യക്ഷന്മാരുമായി സമ്പർക്കം പുലർത്തിയിരുന്നു. ബാവാ തിരുമേനിയുടെ കാലത്ത് അനവധി സൗഹൃദ സന്ദർശനങ്ങൾ ഉണ്ടായിട്ടുണ്ട്. എത്യോപ്യൻ ചക്രവർത്തി, അർമ്മീനിയൻ, റഷ്യൻ, എത്യോപ്യൻ സഭാ മേലദ്ധ്യക്ഷന്മാർ ഇങ്ങനെ അനവധി ഔദ്യോഗിക സന്ദർശനങ്ങൾ ഉണ്ടായി. എല്ലാവരോടും ബാവാ തിരുമേനി പുലർത്തിയ തുറന്ന സമീപനവും സൗഹൃദവും മറ്റുള്ളവരെ ആകർഷിക്കുന്നതായിരുന്നു. ■



# മലങ്കരയുടെ മഹാചാര്യൻ

**സി.റ്റി. ജോൺ ചെന്നൈ**

**1929** ഫെബ്രുവരി 15-നു വട്ടശ്ശേരിൽ മാർ ഗീവർഗീസ് ദിവന്നാസിയോസ്, ബഥനിയുടെ മാർ ഈവാനിയോസ് എന്നിവരുടെ സഹകരണത്തോടെ, കോട്ടയം മാർ ഏലിയാ ചാപ്പലിൽ വച്ച് ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ എന്ന സ്ഥാനനാമത്തിൽ മലങ്കര സഭയുടെ മൂന്നാമത്തെ കാതോലിക്കായായി അവരോധിക്കപ്പെട്ട പ. പിതാവിന്റെ ഭരണകാലത്തെ പ്രധാന സംഭവങ്ങൾ. രണ്ടാം വട്ടിപ്പണക്കേസ്; അന്ത്യോക്യൻ പാത്രിയർക്കീസ് മാർ ഏലിയാസ് തൃതീയൻ 1931-ൽ മലങ്കരയിൽ വന്നു, 1931, 1951 വർഷങ്ങളിൽ മൂറോൻ കൂദാശ ചെയ്തു. മാവേലിക്കര പണിക്കരുവീട്ടിൽ ബഥനിയുടെ മാർ ഈവാനിയോസ് മെത്രാൻ 1930-ൽ റോമാ സഭയെ ആശ്ലേഷിച്ചു. 1929 ഫെബ്രുവരി മുതൽ 1953 മെയ് വരെയുള്ള 24 വർഷത്തിനിടയിൽ പതിനൊന്നു മെത്രാപ്പോലീത്തന്മാരെ വാഴിച്ചു. 1934-ലെ മാർ ദീവന്നാസിയോസിന്റെ ചരമം. 1934-ൽ സമാധാനം കൈവരുത്തുവാൻ വേണ്ടി മാർ അപ്രേം പ്രഥമൻ പാത്രിയർക്കീസിനെ കാണാൻ സിറിയായിലെ ഹോംസിലേക്ക് യാത്ര പോയി. 1938 മുതൽ 1958 സെപ്റ്റംബർ 12-ാം തീയതി വരെ 20 വർഷത്തോളം കോട്ടയം ജില്ലാ കോടതിയിലും തിരുവിതാം കൂർ ഹൈക്കോടതിയിലും സുപ്രീം കോടതിയിലും നടന്ന സമുദായക്കേസ്. 1934-ലെ മലങ്കര അസോസിയേഷൻ മീറ്റിംങ്ങ്. 1951-ൽ ദേവലോകത്തെ അരമനയിലേക്ക് കാതോലിക്കേറ്റ് ആസ്ഥാനം മാറ്റപ്പെട്ടു.

പ്രഗത്ഭരായ മേൽപട്ടക്കാർ കാതോലിക്കേറ്റിന്റെ വളർച്ചയ്ക്ക് താങ്ങും തണലുമായി നിന്നു. തല്ഫലമായി കാതോലിക്കേറ്റു കോളജ് വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ വളർച്ച. എത്യോപ്യൻ ചക്രവർത്തിയുടെ കേരള സന്ദർശനം എഡിൻബറോ സമ്മേളനം.

വ്യക്തി പ്രഭാവവും മഹാസാത്വിക തേജസ്സിയും ആയ മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ 1938-ൽ ആരംഭിച്ച് 1958-ൽ പര്യവസാനിച്ച സമുദായക്കേസിന്റെ 20 വർഷക്കാലത്തെ നീണ്ട ചരിത്രത്തിലെ അവിസ്മണീയനായ സുധീര പടനായകനും സത്യത്തിന്റെയും നീതിയുടെയും പരിപാലകനുമാണെന്നു ചരിത്രം ഉച്ചൈസ്തരം ഘോഷിക്കുന്നു.

കൃത്യനിഷ്ഠ, ശുചിത്വം, സത്യം, വിനയം, ദൈവാശ്രയം, സഭാ സ്നേഹം, സമുദായ സൗഹാർദ്ദം, നിഷ്ക്കളങ്കത, സാധുജനങ്ങളോടുള്ള സഹാനുഭൂതി, ലളിതമായ ജീവിതം, ആജ്ഞാശക്തി, ധൈര്യം എന്നിവയെല്ലാമാണ് അദ്ദേഹത്തിന്റെ ജീവിത-വിജയത്തിന്റെ രഹസ്യം. ശിശു സഹജമായ നിഷ്കളങ്കതയിലൂടെ മാലാഖമാരുടെ വിശുദ്ധിയും ഹൃദയസ്പർശിയായ സ്വർഗ്ഗീയ ആരാധനാ ചാതുര്യവും ഈ മഹാചാര്യന്റെ ജീവിതത്തെ ശോഭിതമാക്കുന്നു.

നിയമക്കോടതികളിലൂടെ സഭയെ ഇല്ലാതാക്കാൻ ശ്രമിച്ചവരോട് ഈ പിതാവിന് യാതൊരുവിധ പകയും ഉണ്ടായിരുന്നില്ലെന്നുള്ളതിന്റെ തെളിവാണ് 1951-ൽ അദ്ദേഹത്തിനു ലഭിച്ച സമുദായ സ്നേഹികളുടെ വരവേല്പ്. ഇതിനെക്കുറിച്ച്, "ഇരുപതാം നൂറ്റാണ്ടിലെ മലങ്കരസഭ" എന്നചരിത്രഭാഗത്തുനിന്നും, "സമുദായക്കേസിൽ കാതോലിക്കോസിന് എതിരായി ഉണ്ടായ തിരുവിതാംകൂർ ഹൈക്കോടതിയുടെ 08-08-1946 ലെ വിധിയിന്മേൽ തിരു-കൊച്ചി ഹൈക്കോടതിയിൽ കാതോലിക്കോസ് ബോധിപ്പിച്ച റിവ്യൂ അപേക്ഷ കേട്ട ശേഷം ഹൈക്കോടതി റിവ്യൂ തള്ളിയത് ഒരു വെള്ളിയാഴ്ചയായ 1951 ഡിസംബർ 21-ാം തീയതിയായിരുന്നു. വിധി സാരം അറിഞ്ഞ് കൽക്കട്ടയിൽ നിന്ന് ബാവാ മലങ്കരയിലേക്ക് അയച്ച സന്ദേശത്തിൽ... 'ചെറിയ ആട്ടിൻ കുട്ടമേ ഭയപ്പെടേണ്ട, വെള്ളിയാഴ്ച അവർ സത്യത്തെ കുരിശിൽ തറച്ചു; ഞായറാഴ്ച ആ സത്യം ഉയർത്തെഴുന്നേൽക്കും' എന്നു പ്രവചിച്ചു. സഭാ വിശ്വാസികൾക്കു ധൈര്യം പകർന്നു. ഡിസംബർ 31-ാം തീയതി കൽക്കട്ടയിൽ നിന്നും ബാവാ തിരിച്ചെത്തുമ്പോൾ; മലങ്കര മഹാജനത-മലയാളക്കര-അന്നേവരേയ്ക്കും ദർശിച്ചിട്ടില്ലാത്തവിധം പരമഗംഭീരമായ ഒരു വരവേല്പാണ് മാർതോമാ സിംഹാസനാരൂഢനായ ആ മഹാചാര്യന് നൽകിയത്. അടൂർ മുതൽ കോട്ടയം വരെ സുമാർ നാല്പത് മൈൽ ദൂരം നീണ്ടു നിന്ന ആ ആർഭാട സമ്പൂർണ്ണമായ വരവേല്പു; മലങ്കര ഓർത്തഡോക്സ് സുറിയാനി സമുദായത്തിന്റെ ധർമ്മയുദ്ധ പ്രതിജ്ഞയെ അഭിവ്യഞ്ജിപ്പിക്കുന്ന അവിസ്മരണീയമായ ഒരു ഘോഷയാത്രയായിരുന്നു.

ഘോഷയാത്രയെത്തുടർന്ന് എം.ഡി. സെമിനാരി അങ്കണത്തിൽ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ തടിച്ചുകൂടിയ ജനലക്ഷങ്ങൾ മലങ്കര നസ്രാണികളുടെ ജന്മസിദ്ധമായ സ്വാതന്ത്ര്യം... ഒരു വിദേശ മേല്ക്കോയ്മയ്ക്കും വഴി തുറന്നു കൊടുത്ത് അടിയറവയ്ക്കില്ലെന്ന് സമുദായ സ്നേഹികളായ വിശ്വാസികൾ 1653-ലെ കൂനൻ കുരിശു സത്യത്തെ പോലെ ഒരു മനസ്സോടെ പ്രഖ്യാപിച്ചു. ■



ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ സഹനസമരം പരിശുദ്ധ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്, ഡോ. യൂഹാനോൻ മാർ മിലിത്തോസ്, ഫാ. എം.ഒ. ജോൺ, അഡ്വ. ബിജു ഉമ്മൻ, ഫാ. അജി കെ. തോമസ്, ഫാ. തോമസ് പോൾ റമ്പാൻ എന്നിവർ പ്രസംഗിച്ചു.



മലങ്കര വർഗീസ് അനുസ്മരണ സമ്മേളനം പരിശുദ്ധ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്, ഫാ. മത്തായി ഇടയനാൽ, ഫാ. തോമസ് പോൾ റമ്പാൻ, അഡ്വ. ബിജു ഉമ്മൻ, ഫാ. ഡോ. വർഗീസ് വർഗീസ്, ഫാ. പി. കെ. കുറിയാക്കോസ്, റ്റിൽസൺ വർഗീസ്, എന്നിവർ പ്രസംഗിച്ചു.



പെരുമ്പാവൂർ ബഥേൽ സൂലോക്കോ പള്ളിയിൽ പരിശുദ്ധ കാതോലിക്കാ ബാവാ വിശുദ്ധ കുർബ്ബാന അർപ്പിച്ചു. യൂഹാനോൻ മാർ പോളികാർപ്പോസ് മെത്രാപ്പോലീത്താ സഹകാർമ്മികത്വം വഹിച്ചു.



ഇടമറുക് സെന്റ് ജോർജ് പള്ളിയിൽ കണ്ടനാട് വെസ്റ്റ് ഭദ്രാസനാധിപൻ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായ്ക്ക് സ്വീകരണം നൽകി. ഫാ. ജോമോൻ, ഫാ. ജിൻസ് എന്നിവർ നേതൃത്വം നൽകി.

## കോർഎപ്പിസ്ക്കോപ്പാ



ഡൽഹി ഭദ്രാസനത്തിലെ സീനിയർ വൈദികൻ ഫാ. ഫിലിപ്പ് എം. സാമുവേലിന് ഡോ. യൂഹാനോൻ മാർ ദിമിത്രിയോസ് മെത്രാപ്പോലീത്താ കോർ എപ്പിസ്ക്കോപ്പാ സ്ഥാനം നൽകി. 33 വർഷക്കാലം വിവിധ ഇടവകകളുടെയും വിദ്യാഭ്യാസ സ്ഥാപനങ്ങളുടെയും പ്രാരംഭത്തിനും പുരോഗതിക്കും സ്തുത്യർഹമായ സേവനം നൽകിയിട്ടുണ്ട്. ഇപ്പോൾ ഹരിയാന ഗുരുഗ്രാം ഇടവക വികാരിയാണ്. തുമ്പമൺ ഏറം സെ. ജോർജ് വലിയ പള്ളി ഇടവകാംഗവും വടുതല കുടുംബാംഗവുമാണ്. സഹധർമ്മിണി: കൂടൽ മുറിഞ്ഞകൽ ചെരിവുകാലായിൽ വൽസമ്മ. മക്കൾ: അഡ്വ. സിസിൽ സാം ഫിലിപ്പ്, സെറിൻ മേരി ഫിലിപ്പ്. മരുമകൾ: സാറാ സിസിൽ ഫിലിപ്പ്.

## ഡോക്ട്രേറ്റ്



അടൂർ കടമ്പനാട് ഭദ്രാസനത്തിലെ വൈദീകൻ റവ. ഫാ. മാത്യു വർഗീസിന് റോമിലെ പൊന്തിഫിക്കൽ ഓറിയന്റൽ ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്ന് പിതൃവിജ്ഞാനീയ ദൈവശാസ്ത്ര ഗവേഷണ പഠനത്തിന് ഡോക്ട്രേറ്റ് ലഭിച്ചു.



സുപ്രീം കോടതി വിധി നടപ്പിലാക്കുന്നതിലുള്ള സംസ്ഥാന സർക്കാർ അനാസ്ഥയ്ക്കെതിരെ സംഘടിപ്പിച്ച തെക്കൻ മേഖല പ്രതിഷേധ മഹാ സമ്മേളനം പരിശുദ്ധ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. അഭിവന്ദ്യരായ മെത്രാപ്പോലീത്തന്മാരും വൈദിക ശ്രേഷ്ഠരും ആയിരക്കണക്കിന് വിശ്വാസികളും സംബന്ധിച്ചു.



നിരണം ഭദ്രാസന പ്രതിഷേധ സമ്മേളനം നിരണം സെ. മേരീസ് ദേവാലയ അങ്കണത്തിൽ നടന്നു. അഭിവന്ദ്യരായ മെത്രാപ്പോലീത്തന്മാരും, സഭാസ്ഥാനികളും, വൈദിക ശ്രേഷ്ഠരും അനേകം വിശ്വാസികളും പങ്കെടുത്തു.



നിലയ്ക്കൽ ഭദ്രാസന പ്രതിഷേധ സമ്മേളനം കുര്യാക്കോസ് മാർ ക്ലീമീസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. ഡോ. ജോഷ്വാ മാർ നിക്കോദിമോസ്, ഫാ. ഡോ. വർഗീസ് വർഗീസ്, ഫാ. തോമസ് പോൾ റമ്പാൻ, ഫാ. എം.ഒ. ജോൺ, അഡ്വ. ബിജു ഉമ്മൻ എന്നിവർ പ്രസംഗിച്ചു.



ചെന്നൈ ഭദ്രാസന പ്രതിഷേധ സമ്മേളനം ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. ഫാ. ജിജി മാത്യു, ഫാ. ഷിനു കെ. തോമസ് എന്നിവർ പ്രസംഗിച്ചു.

## മർത്തമറിയം ഓർത്തഡോക്സ് സിറിയൻ ചർച്ച് & മാർ ആബോ തീർത്ഥാടന കേന്ദ്രം

പേർഷ്യയിൽ നിന്നും മലങ്കരയിലെത്തിയ സന്യാസി ശ്രേഷ്ഠനാണ് പ. മാർ ആബോ . ക്രിസ്തബ്ദം 900നടുത്ത് ഈ പിതാവ് മലയാള ക്കരയിലെത്തി ച്ചേർന്നു. കടമറ്റം എന്ന സ്ഥലത്ത് എത്തിയ മാർ ആബോ അവിടെ സ്ഥാപിച്ച ദേവാലയമാണ് കട മറ്റം പള്ളി. തദ്ദേശവാസിയായ ഒരു ബാലന് ശിഷ്യത്വം നൽകി പുരോഹിത പദവി യിലേക്ക് ഉയർത്തി. അദ്ദേഹമാണ് കടമറ്റത്ത് കത്തനാർ. മാർആബോയുടെ തുടർന്നുള്ള യാത്രയിൽ ദേവലോ കക്കര എന്ന തേവലക്കരയിലെത്തി. അന്ന് നിലനിന്നിരുന്ന ദുരാചാരങ്ങൾ ഉന്മൂലനം ചെയ്യുന്നതിന് ഈ പ്രാർത്ഥനാ മനുഷ്യൻ ശ്രദ്ധാലുവായിരുന്നു. നാട്ടുകാരുടെ സ്നേഹ ഭാജനമായ ഈ ദിവ്യ പുരുഷൻ ഇവിടെ വെച്ച് കാലം ചെയ്യുകയും തേവലക്കര മർത്തമറിയം പള്ളിയിൽ കബറടങ്ങുകയും ചെയ്തു. ഈ വിശുദ്ധനെ വിളിച്ചപേക്ഷി ക്കുന്ന നാനാജാതിമതസ്ഥർക്ക് അത്ഭുതക രമാം വിധം അനുഭവ പ്പെട്ടിട്ടുള്ളതാണ്, അദ്ദേഹത്തിന്റ മദ്ധ്യ സ്ഥതാ ശക്തി. ഏത് വിഷമഘട്ടത്തിലും ഈ പരിശുദ്ധൻ വഴിയുള്ള ദൈവസ ഹായം വളരെ വലുതാണെന്ന് അനുഭവ സ്ഥർ സാക്ഷ്യ പ്പെടുത്തുന്നു. 2009ൽ പരിശുദ്ധ ബാവ തിരുമനസു കൊണ്ട് ഈ ദേവാലയത്തെ തീർത്ഥാടന ഇടവകയായി പ്രഖ്യാപിച്ചു.

തേവലക്കര മർത്തമറിയം ഓർത്തഡോക്സ് ചർച്ച് & മാർ ആബോ തീർത്ഥാടന ഇടവകയിലെ ഈ വർഷത്തെ പെരുന്നാളും തേവലക്കര കൺവൻഷനും 2020 ജനുവരി 30 മുതൽ ഫെബ്രുവരി 8 വരെയുള്ള തീയതികളിൽ നടത്തപ്പെടുന്നു. അഭി. സഖറിയാ മാർ അന്തോണിയോസ്, ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് ഡോ. യൂഹാനോൻ മാർ ദിമിത്രിയോസ്, എന്നീ പിതാക്കന്മാർ നേതൃത്വം നൽകുന്നു. ഏവരെയും പെരുന്നാളിലേക്ക് പ്രാർത്ഥനാപൂർവ്വം സ്വാഗതം ചെയ്യുന്നു.

For Favours Received




HANNA

NINAN EAPEN

## പ. പിതാവിന്റെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ച് തിരുമനസുകൊണ്ട് ആരംഭിച്ച സ്ഥാപനങ്ങൾ



1. Mar Baselios Christian College of Engineering, Peermade
2. Mar Baselios Public School, Kottayam
3. Thapovan English Medium School, Manakala, Adoor.
4. Baselios Mathews II College of Engineering, Sasthamcotta
5. Dr. C.T. Eapen Memorial Higher Secondary School, Sasthamcotta
6. Dr. C.T. Eapen Memorial High School, Sasthamcotta
7. Bishop MMC SPM High School, Sasthamcotta
8. St. Gregorios College, Kottarakkara
9. St. Gregorios Higher Secondary School, Kottarakkara
10. St. Gregorios High School, Kottarakara
11. Baselios Marthoma Mathews II B.Ed & M.Ed College, Kottarakara
12. Mar Baselios U.P. School, Kottappuram, Kottarakkara
13. Baselios English Medium School, Kottappuram, Kottarakkara
14. Mar Augen Memorial HS & HSS, Chengamanad
15. M.P.M. ITI, Chengamanad
16. St. Gregorios U.P. School, Kuttikkonam
17. MT. Carmel ITI & Higher Secondary School, Mathilakam
18. St. George High School, Chayalodu
19. St. George Asram U.P. School, Chayalodu
20. Dr. C. T. Eapen Memorial St. Thomas H.S. & V.H.S.S. Pannivizha, Adoor
21. St. Mary's Girl's High School, Adoor
22. St. Mary's Higher Secondary School, Adoor
23. St. Mary's M.M.U.P. School, Adoor
24. St. George V.H.S.S. Chowalloor
25. St. Mary's English Medium L.P. School, Adoor
26. St. Thomas U.P. School, Sooranad
27. Basalel English Medium School, Sooranad
28. Mar Baselios Marthoma Mathews II CBSE School, Sooranad
29. MTMM Hospital & Nursing School, Sastamcotta
30. St. Cyril's College, Adoor
31. St. George U.P. School, Cheruvakkal
32. St. George High School, Chowalloor
33. St. George T.T.I. Chowalloor
34. Mar Gregorios English Medium U.P. School, Pattazhy

# വിശുദ്ധിയുടെ തേജസ്സ്



■ ഫാ. കെ. റ്റി. വർഗീസ്
(മാനേജർ, മൗണ്ട് ഹോറേബ് മാർ ഏലിയാ ചാപ്പൽ, ശാസ്താംകോട്ട)

പൗരസ്ത്യ സഭയുടെ പരമാദ്ധ്യക്ഷനും, ഭാരത സഭയുടെ 6-ാം കാതോലിക്കായുമായിരുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ 14-ാം ഓർമ്മപെരുന്നാൾ ജനുവരി മാസം 26, 27 തീയതികളിൽ ആ പിതാവ് അന്ത്യ വിശ്രമം കൊള്ളുന്ന ശാസ്താംകോട്ട മാർ ഏലിയാ ചാപ്പലിൽ സമുചിതം ആഘോഷിക്കുകയാണ്.

മലങ്കര സഭയുടെ സൂര്യ തേജസ് എന്നറിയപ്പെട്ട പരിശുദ്ധ പിതാവിന്റെ പ്രവർത്തനം ഒരിക്കലും വിസ്മരിക്കുവാൻ സാധിക്കുകയില്ല. സാമൂഹിക, സാംസ്കാരിക, വിദ്യാഭ്യാസ, ആത്മീയ മണ്ഡലങ്ങളിൽ പിതാവ് നല്കിയ സംഭാവനകൾ നിസ്തുലമാണ്. സന്യാസ ജീവിതത്തിന്റെ പവിത്രത അന്ത്യംവരെ കാത്തു സൂക്ഷിച്ച പുണ്യ പിതാവ്, അനുസരണം, ബ്രഹ്മചര്യം, ദാരിദ്ര്യം എന്നീ വ്രതങ്ങളിൽ കൂടി വിശുദ്ധിയുടെ മഹോന്നതങ്ങളിൽ ഉയർത്തപ്പെട്ടു. സഭാ ജീവിതത്തിന്റെ ഭാരിച്ച തിരക്കുകൾക്കിടയിലും യാമപ്രാർത്ഥനകളും, നോമ്പനുഷ്ഠാനങ്ങളും അണുവിട മാറ്റം വരുത്താതെ ആത്മീയ ശക്തി പ്രാപിച്ചു. അജപാലന ശുശ്രൂഷ ദൈവ മുമ്പാകെ പരിമള ധൂപമായി സമർപ്പിച്ച പിതാവ് എല്ലാ കൂദാശ അനുഷ്ഠാനങ്ങളും ദൈവസാന്നിധ്യ ബോധത്തോടെ കുറ്റമറ്റതായി സമർപ്പിച്ച്, ദൈവാനുഗ്രഹങ്ങൾ അനവരതം പ്രാപിച്ചു. ദൈവം ദാനമായി നല്കിയ താലന്തുകളെല്ലാം വിശ്വസ്തതയോടെ വിനിയോഗിച്ച ആത്മീയാചാര്യൻ, പ്രതിസന്ധികളെ പ്രാർത്ഥനയോടെ തരണം ചെയ്തു.

സാമൂഹിക സേവനരംഗത്ത് ആതുരശുശ്രൂഷാ കേന്ദ്രങ്ങളും, വിദ്യാഭ്യാസ സ്ഥാപനങ്ങളും സ്ഥാപിക്കുക വഴി തന്റെ സാമൂഹിക പ്രതിബദ്ധതയെ താൻ നിറവേറ്റി. ആശ്രമങ്ങളും മഠങ്ങളും സ്ഥാപിച്ച് സഭയുടെ ഭിത്തിയെ ബലവത്താക്കി. ആഗോള ക്രൈസ്തവ സഭയിൽ ഉന്നതസ്ഥാനം നേടിയ പിതാവ് സഭയുടെ കൊമ്പിനെ ആഗോള തലത്തിൽ ഉയർത്തി. മലങ്കര സഭയിൽ അനേക വിദേശസഭാ മേലദ്ധ്യക്ഷന്മാരെ സ്വീകരിക്കുകയും, വിദേശങ്ങളിൽ മലങ്കര സഭയെ പ്രതിനിധീകരിക്കുകയും ചെയ്തു. കേരളത്തിന്റെ മത സൗഹാർദത്തെ തച്ചുടയ്ക്കുമായിരുന്ന നിലയ്ക്കൽ പ്രശ്നത്തിൽ ഇടപെട്ട് നാനാജാതിമതസ്ഥരിൽ ജനകീയനായി മാറി.

മലങ്കര ഓർത്തഡോക്സ് സഭയുടെ വ്യവഹാരങ്ങളിൽ ആദ്യമായി അതായത് 1995-ൽ ഭാരതത്തിന്റെ പരമോന്നത നീതിപീഠത്തിൽ നിന്ന് വിധിതീർപ്പുണ്ടായത് പരിശുദ്ധ പിതാവിന്റെ കാലഘട്ടത്തിലാണ്. അന്ന് വിജയത്തിൽ ജയഘോഷം നടത്താതെ *"സത്യം ജയിച്ചു എന്നു പറഞ്ഞു കൊണ്ട്"* വിഘടിത വിഭാഗത്തെ സഭയുടെ വാതിലുകൾ തുറന്ന് സ്വീകരിക്കാൻ ശ്രമിച്ച സമാധാന പ്രിയനാണ് പരിശുദ്ധ പിതാവ്. പ. പിതാവിന്റെ ഐഹിക ജീവിതം അവസാനിച്ചിട്ട് 14 വർഷം പിന്നിടുമ്പോഴും ഒളിമങ്ങാതെ മനുഷ്യമനസ്സുകളിൽ സൂര്യശോഭയായി അത് നില കൊള്ളുന്നു.

മരണാസന്നനായി കിടക്കുമ്പോഴും *"കർത്താവേ നിന്റെ മദ്ബഹായിൽ ശുശ്രൂഷിച്ച എന്നെ അനുഗ്രഹിക്കണമേ"* എന്നു പ്രാർത്ഥിച്ച പരിശുദ്ധ പിതാവ് ഇന്ന് നമ്മെ അനുഗ്രഹിക്കുവാൻ തക്കവണ്ണം സ്വർഗ്ഗീയ മദ്ധ്യസ്ഥനായി നിലകൊള്ളുന്നു. കേരളത്തിന്റെ ശുദ്ധജല തടാകതീരത്ത് വിശുദ്ധിയുടെ പരിമളം വീശി, നാനാജാതി മതസ്ഥർക്ക് മദ്ധ്യസ്ഥനായി നിലകൊള്ളുന്ന പരിശുദ്ധ പിതാവിന്റെ കബറിടത്തിലേക്ക് സ്വർഗ്ഗീയ തീർത്ഥാടകരായ ഏവരെയും സ്വാഗതം ചെയ്യുന്നു. പരിശുദ്ധ മാത്യൂസ് ദ്വിതീയൻ ബാവായുടെ കബറിടം ഒരു വിശുദ്ധ തീർത്ഥമായി സ്ഥിതി ചെയ്യുന്നു. ആ വിശുദ്ധ തീർത്ഥത്തിൽ നിന്ന് വിശുദ്ധിയുടെ നാളങ്ങളുമായി പെരുന്നാളിൽ സംബന്ധിച്ച് അനുഗ്രഹീതരാകാം.

## പ. മാത്യൂസ് ദ്വിതീയൻ ബാവായുടെ 14-ാമത് ഓർമ്മപ്പെരുന്നാൾ 2020 ജനുവരി 20 മുതൽ 26 വരെ

**ശാസ്താംകോട്ട:** പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 14-ാം ഓർമ്മപ്പെരുന്നാൾ ജനുവരി 20 മുതൽ 26 വരെ ശാസ്താംകോട്ട മൗണ്ട് ഹോറേബ് മാർ ഏലിയാ ചാപ്പലിൽ നടത്തും.

**ജനുവരി 19-ഞായർ** 7-ന് പ്രഭാതനമസ്ക്കാരം, 8.-ന് വിശുദ്ധ കുർബ്ബാന: അഭി. യാക്കോബ് മാർ ഏലിയാസ് മെത്രാപ്പോലീത്താ ( ബ്രഹ്മവാർ ഭദ്രാസനം). 10-ന് കൊടിയേറ്റ്. ഒരു മണിമുതൽ അഖില മലങ്കര സൺഡേസ്ക്കൂൾ പ്രസംഗം, എക്കാറ, മത്സരങ്ങൾ.

**26-ഞായർ** 3-ന് തീർത്ഥാടകർക്ക് സ്വീകരണം, 6-ന് സന്ധ്യാ നമസ്ക്കാരം, 6.45-ന് അനുസ്മരണ സന്ദേശം-അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ (കൊച്ചി ഭദ്രാസനം). 7.30-ന് പ്രദക്ഷിണം, ശ്ലൈഹിക വാഴ്വ്.

**27-തിങ്കൾ** 5-ന് രാത്രി നമസ്ക്കാരം. 7.00-ന് പ്രഭാത നമസ്ക്കാരം 8.00-ന് വി. മൂന്നിന്മേൽ കുർബ്ബാന പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയുടെയും അഭിവന്ദ്യ തിരുമേനിമാരുടെയും പ്രധാന കാർമ്മികത്വത്തിൽ. 10.-ന് കബറിങ്കൽ ധൂപപ്രാർത്ഥന. ശ്ലൈഹിക വാഴ്വ്, നേർച്ച വിളമ്പ്, കൊടിയിറക്ക്.

■ സഖറിയാ മാർ അന്തോണിയോസ്



# വിനയസ്മിതം

പൗരസ്ത്യ ദേശത്തെ കാതോലിക്കയായിരുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്ക ബാവായുടെ സ്മരണകൾ എന്നും ദീപ്തമാണ്. അതുല്യനായ അധ്യാപകനും ധ്യാനഗുരുവുമായിരുന്നു തിരുമേനി. കൽക്കട്ടാ ബിഷപ്പ്സ് കോളേജിൽ നിന്നും തന്റെ പ്രിയ ഗുരുക്കന്മാരിൽ നിന്നും വായനയിൽ നിന്നും ആർജ്ജിച്ച അറിവുകൾ വൈദിക വിദ്യാർത്ഥികൾക്ക് ദിശാബോധം നൽകി.

സത്യവിശ്വാസത്തിന്റെ ആധാരശിലകളെ ഇളക്കിമറിക്കുവാൻ വിഘടിതശക്തികൾ ശ്രമിച്ചപ്പോഴും ജനങ്ങളുടെ നടുവിലേക്ക് ഈ മഹാ ഇടയൻ കടന്നുചെന്നു, പള്ളികൾ സന്ദർശിച്ചു, ഭവനങ്ങൾ കയറിയിറങ്ങി, സുവിശേഷ പ്രസംഗങ്ങൾ നടത്തി. അവരെ സത്യവിശ്വാസത്തിലുറപ്പിച്ചു. 1953 ൽ മേൽപ്പട്ടസ്ഥാനത്തേക്ക് അദ്ദേഹം ഉയർത്തപ്പെട്ടു.

അദ്ദേഹം സ്ഥാനമേൽക്കുമ്പോൾ കൊല്ലം മെത്രാസനത്തിലെ നഗരങ്ങളെ കേന്ദ്രീകരിച്ചുള്ള ചില പള്ളികൾ ഒഴികെ മറ്റുള്ളവയുടെ അവസ്ഥ വളരെ ശോചനീയമായിരുന്നു. നൂറിൽപരം പള്ളികൾ ഉണ്ടായിരുന്നുവെങ്കിലും കഷ്ടിച്ച് 12 പള്ളികളിലേ വിശുദ്ധ കുർബാന നാലുതവണയും നടന്നിരുന്നുള്ളു. വൈദികരുടെ അഭാവവും സാമ്പത്തിക പരാധീനതയുമായിരുന്നു കാരണം. വർഷത്തിൽ പല പ്രാവശ്യം ഇടവകകൾ സന്ദർശിച്ചു. ഓലമേഞ്ഞ പള്ളികൾ ആയിരുന്നു അധികവും, പല പള്ളികളിലും മഴക്കാലമാകുമ്പോൾ ചോർന്നൊലിക്കും. എല്ലാറ്റിനേയും തിരുമേനി പ്രാർത്ഥനയോടെ നേരിട്ടു.

മെത്രാസനത്തിന്റെ ഭരണക്രമീകരണങ്ങൾക്ക് വേണ്ടി കൊല്ലം പട്ടണത്തിൽ അരമനയും അരമനപള്ളിയും സ്ഥാപിച്ചു. മെത്രാസനത്തിൽ ആഭ്യന്തരമിഷൻ ശക്തമാക്കുവാൻ തിരുമേനി സദാ ശ്രദ്ധിച്ചിരുന്നു.

വിദ്യാസമ്പന്നരായ ജനവിഭാഗത്തിന് മാത്രമേ സാംസ്കാരിക അഭ്യുന്നതിയും സാമ്പത്തിക ഭദ്രതയും കൈവരുകയുള്ളു എന്ന് മനസ്സിലാക്കി രണ്ട് എഞ്ചിനിയറിംഗ് കോളേജ് ഉൾപ്പെടെ 36 ഓളം വിദ്യാഭ്യാസ സ്ഥാപനങ്ങൾ സ്ഥാപിച്ചു.

ഓർത്തഡോക്സ് സഭയുടെ വിശ്വാസവും പിതാക്കന്മാരുടെ പഠിപ്പിക്കലുകളും വിശുദ്ധ വേദപുസ്തകത്തിന്റെ വ്യാഖ്യാനവും ആരാധനയുടെ സൗന്ദര്യവും പഠിപ്പിക്കുന്നതിന് വേണ്ടി ശാസ്താംകോട്ടയിൽ സെന്റ് ബേസിൽ ബൈബിൾ സ്കൂൾ സ്ഥാപിച്ചു. സന്യാസ ആശ്രമങ്ങളും കോൺവെന്റുകളും സ്ഥാപിച്ചു.

വ്യത്യസ്ത മേഖലകളിൽ പ്രവർ ത്തിക്കുന്ന അനവധി ആളുകൾ അദ്ദേഹത്തിന്റെ ഉറ്റമിത്രങ്ങളായിരുന്നു. അവിടെ ജാതിയും മതവും കക്ഷിരാഷ്ട്രീയത്തിന്റെ അതിപ്രസരവും ഇല്ലായിരുന്നു. മികച്ച എഴുത്തുകാരനും പ്രഭാഷകനുമായിരുന്നു പുണ്യപിതാവ്.

പൗരോഹിത്യത്തിനടുത്ത എല്ലാ കർമ്മങ്ങളും ആത്മാർത്ഥതയോടെ നിർവ്വഹിച്ചു. ആരാധനയിലെ കൃത്യത, ജീവിതത്തിലെ നിഷ്ഠ, നർമ്മബോധം, സമ്പൂർണ്ണ എളിമ, സേവന തൽപ്പരത ഇവയൊക്കെ പരിശുദ്ധ പിതാവിന്റെ ക്രിസ്തുവിലുള്ള ഭാവങ്ങളായിരുന്നു.

വളരെ വളരെ ലളിതമായ ഒരു ജീവിതത്തിന്റെ ഉടമയായിരുന്നു പരിശുദ്ധബാവ. സ്വന്തമായ കാര്യങ്ങൾക്കായി വളരെ കുറച്ചുമാത്രമേ ചെലവാക്കിയിട്ടുള്ളു. മെത്രാസനാധിപനായിരുന്ന ദീർഘകാലയളവിൽ ഒരു അംബാസഡർകാർ മാത്രമാണ് ഉപയോഗിച്ചിരുന്നത്. പ്രയാസങ്ങളും പ്രശ്നങ്ങളും വരുമ്പോൾ ദൈവസന്നിധിയിൽ മുട്ടിപ്പായി അപേക്ഷിക്കുകയും എല്ലാ പരിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും മധ്യസ്ഥതയിൽ അഭയം പ്രാപിക്കുകയും ചെയ്തിരുന്നു. തിരുമേനിയുടെ ഗുരുഭക്തി വളരെ പ്രസിദ്ധമാണ്. പരി. ഗീവർഗീസ് ദ്വിതീയൻ ബാവായോടു വളരെ വിധേയത്വവും അതുപോലെ തന്നെ പത്തനംതിട്ട അരമനയിൽ വച്ച് ദാനിയേൽ മാർ പീലക്സിനോസ് തിരുമേനി പഠിപ്പിച്ചിരുന്നതുകൊണ്ട് അദ്ദേഹത്തോടു വളരെ ഭക്തിയും ഉണ്ടായിരുന്നു.

പുലർച്ചെ അഞ്ചിനു മുമ്പ് ഉണരുകയും രാത്രി ഏറെ വൈകി ഉറങ്ങുകയും ചെയ്തു. ഈ ദീർഘ സമയം സമൂഹത്തിന്റെ നന്മയ്ക്കായി പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്തിരുന്നു.

1969-ൽ അന്നത്തെ മാത്യൂസ് മാർ കൂറിലോസ് തിരുമേനിയിൽ നിന്നു ശുപാർശക്കത്തു വാങ്ങി 1973 - ൽ സെമിനാരി പഠനം പൂർത്തിയാക്കുന്നതുവരെ കൊല്ലം അരമനയിൽ തിരുമേനിയുടെ കൂടെ ആയിരുന്ന വ്യക്തിയാണ് ഞാൻ. അതിനാൽ വളരെയേറെ കാര്യങ്ങൾ പറയുവാനുണ്ട്. എങ്കിലും ചുരുക്കുന്നു. യൗപ്പയ്ദക്നോ സ്ഥാനം മുതൽ മെത്രാപ്പോലീത്താ സ്ഥാനം വരെയുള്ള എല്ലാ പൗരോഹിത്യ സ്ഥാനങ്ങളും തിരുമേനിയിൽ നിന്നാണ് ഞാൻ പ്രാപിച്ചിട്ടുള്ളത്. എന്റെ ജീവിതത്തിലെ പ്രാതഃസ്മരണീയനായ പരിശുദ്ധ പിതാവിന്റെ തൃപ്പാദങ്ങളിൽ എല്ലാ ആദരാഞ്ജലികളും അർപ്പിക്കുന്നു.

# തൃക്കുന്നത്ത് സെമിനാരി പെരുന്നാൾ



ഫാ. യാക്കോബ് തോമസ്

1876 ലെ മുളന്തുരുത്തി സുന്നഹദോസിന് ശേഷം രൂപീകൃതമായ ഭദ്രാസനങ്ങളിൽ ഏറ്റവും വലുതും പുരാതന ദേവാലയങ്ങൾ ധാരാളം സ്ഥിതിചെയ്യുന്നതുമാണ് അങ്കമാലി ഭദ്രാസനം. പറവൂർ മുതൽ മറയൂർ വരെ വിസ്തൃതമായ ഈ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്ത അമ്പാട്ട് ഗീവർഗീസ് മാർ കൂറിലോസ് തിരുമേനിയുടെ കാലത്താണ് ഭദ്രാസന ആസ്ഥാനമായി ആലുവ തൃക്കുന്നത്ത് സെമിനാരിക്കുവേണ്ടി സ്ഥലം വാങ്ങുന്നതും ആസ്ഥാന ദേവാലയത്തിൽ ആരാധന തുടങ്ങുന്നതും. 1876 ഡിസംബർ 10 ന് മെത്രാപ്പോലീത്തയായി വാഴിക്കപ്പെട്ട ഈ പിതാവ് 14 വർഷം അങ്കമാലി ഭദ്രാസനത്തെ നയിച്ചു. 1891 മാർച്ച് 9 ന് കാലം ചെയ്ത അദ്ദേഹത്തെ അങ്കമാലി ചെറിയ പള്ളിയിൽ കബറടക്കി.

അഭിവന്ദ്യ കൂറിലോസ് തിരുമേനി കാലം ചെയ്തതിനുശേഷം കോട്ടയം ഭദ്രാസന മെത്രാപ്പോലീത്തയായിരുന്ന കടവിൽ പൗലോസ് മാർ അത്താനാസിയോസ് തിരുമേനിക്ക് അങ്കമാലി ഭദ്രാസനത്തിന്റെ ചുമതലകൂടി നൽകി. പരിശുദ്ധ പരുമല തിരുമേനിയോടൊപ്പം വാഴിക്കപ്പെട്ട ഈ പിതാവാണ് തൃക്കുന്നത്ത് സെമിനാരിയുടെ ആദ്യഘട്ട നിർമ്മാണപ്രവർത്തനങ്ങൾ പൂർത്തീകരിച്ചത്. 1907 നവംബർ 2 ന് കാലം ചെയ്ത കടവിൽ മാർ അത്താനാസിയോസ് തിരുമേനി തൃക്കുന്നത്ത് സെമിനാരിയിൽ അന്ത്യവിശ്രമം കൊള്ളുന്നു.

മലങ്കര സഭയിൽ കക്ഷി വഴക്കുകൾ രൂക്ഷമായികൊണ്ടിരുന്ന ഈ കാലയളവിൽ പരിശുദ്ധ അബ്ദുള്ള പാത്രിയർക്കീസിൽ നിന്ന് മാർ അത്താനാസിയോസ് എന്ന പേരിൽ പട്ടമേറ്റ കുറ്റിക്കാട്ടിൽ പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത നീണ്ട 40 വർഷം ഈ ഭദ്രാസനത്തെ നയിച്ചു. 1953 ജനുവരി 25 ന് കാലം ചെയ്ത അദ്ദേഹത്തെ തൃക്കുന്നത്ത് സെമിനാരിയിൽ കബറടക്കി.

കുറ്റിക്കാട്ടിൽ മാർ അത്താനാസിയോസ് തിരുമേനിയുടെ അസിസ്റ്റന്റായി വാഴിക്കപ്പെട്ട വയലിപറമ്പിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് തിരുമേനി 1966 നവംബർ 6-ാം തീയതി കാലം ചെയ്യുന്നതുവരെ ഈ ഭദ്രാസനത്തെ നയിച്ചു. 1958 ലെ സഭാ യോജിപ്പിനു ശേഷം 1934 ലെ സഭാ ഭരണഘടന തന്റെ 102/59-ാം നമ്പർ കല്പനയിലൂടെ അദ്ദേഹം എല്ലാ പള്ളികളിലും നടപ്പാക്കി. മലങ്കര സഭയുടെ ഉരുക്ക് മനുഷ്യൻ എന്നറിയപ്പെട്ടിരുന്ന മാർ ഗ്രീഗോറിയോസ് തിരുമേനിയാണ് ഓ.എസ്.എസ്എ. ഈ യുടെ ആദ്യത്തെ പ്രസിഡന്റ്. അങ്കമാലി ഭദ്രാസനത്തിന്റെ മുഖപത്രമായ സഭാ ചന്ദ്രികയ്ക്ക് തുടക്കം കുറിച്ച അദ്ദേഹം സ്ക്കൂളുകളും, കോളേജുകളും ധാരാളം പുതിയ ദേവാലയങ്ങളും നിർമ്മിച്ച് ഭദ്രാസന ഭരണം സ്തുത്യർഹമായി പുരോഗതിയിലേക്ക് നയിച്ചു. ഈ പിതാവും തൃക്കുന്നത്ത് സെമിനാരിയിൽ അന്ത്യവിശ്രമം കൊള്ളുന്നു.

അഭിവന്ദ്യ വയലിപറമ്പിൽ തിരുമേനിയുടെ പിൻഗാമിയായി വന്ന ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്ത തന്റെ നേതൃപാടവം കൊണ്ടും നിഷ്കളങ്കതകൊണ്ടും ഹൃദയവിശാലതകൊണ്ടും ഭദ്രാസന ഭരണം തുടർന്ന് വരുന്ന സാഹചര്യത്തിലാണ് 1970 കളിൽ മാർത്തോമ്മാ ശ്ലീഹായുടെ പട്ടത്വത്തെ ചോദ്യം ചെയ്തു കൊണ്ടുള്ള പരിശുദ്ധ പാത്രിയർക്കീസ് ബാവായുടെ കല്പന വരുന്നതും ഇപ്പോഴത്തെ കലുഷിതമായ സഭാന്തരീക്ഷത്തിന് തുടക്കം കുറിക്കുന്നതും. തെയോഫിലോസ് തിരുമേനി ഒരുപാട് കഷ്ടനഷ്ടങ്ങളും ആക്രമണവും നേരിട്ടു. അദ്ദേഹത്തിന്റെ കാർ കത്തിച്ചുകളഞ്ഞു. ആസ്ഥാന ദേവാലയവും പൂട്ടപ്പെട്ടു. ഭദ്രാസനത്തിലെ ഭൂരിപക്ഷ പള്ളികളും വിഘടിത വിഭാഗം കൈക്കലാക്കി. 1997 സെപ്റ്റംബർ 28 ന് കാലം ചെയ്ത ഈ പിതാവിനെ തൃക്കുന്നത്ത് സെമിനാരിയിൽ കബറടക്കി.

തുടർന്നും സംഘർഷങ്ങളുടെ വേദിയായി മാറിയ തൃക്കുന്നത്ത് സെമിനാരി പള്ളി നീണ്ട 40 വർഷത്തിനു ശേഷം 2018 ജനുവരിയിൽ തുറന്ന് ആരാധന പുനരാരംഭിച്ചു. ഇപ്പോൾ ഈ നാലു പിതാക്കന്മാരുടെ സാന്നിധ്യവും പ്രാർത്ഥനയും സമാധാനപരമായ ഒരു അന്തരീക്ഷത്തിൽ നിത്യവും ആരാധന നടത്തുന്നതിന് സഹായിക്കുന്നു. ഈ പിതാക്കന്മാരുടെ സംയുക്ത ഓർമ്മപ്പെരുന്നാൾ 2020 ജനുവരി 25,26 (ശനി,ഞായർ) തീയതികളിലായി ആചരിക്കുന്നു.

പെരുന്നാൾ ശുശ്രൂഷകളിലേക്ക് ഏവരേയും സ്നേഹപൂർവ്വം ക്ഷണിക്കുന്നു.

For Favours Received













50–ാം വിവാഹ വാർഷിക ദിനത്തിൽ
ഞങ്ങളുടെ എല്ലാ ഉയർച്ചയ്ക്കും

കാരണ ഭൂതരായ ആദരണീയ ഗുരു ജനങ്ങൾക്ക്
ആനന്ദാശ്രുക്കളോടെ പ്രാർത്ഥനാശംസകൾ അർപ്പിക്കുന്നു.

A.P. Thomas & Mary Thomas
Anivayalil Pangada, Pampady





# കെ.ഐ. ഫിലിപ്പ് റമ്പാൻ മലങ്കരസഭയുടെ നിർമ്മല പൗർണമി

അനീഷ് ബാബു, ഹരിപ്പാട്

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് ദൈവം കനിഞ്ഞരുളിയ വരപ്രസാദമാണ് സഭാ മിഷണറി ജ്യോതിസ് വന്ദ്യ കെ.ഐ. ഫിലിപ്പ് റമ്പാച്ചൻ. ഒരു പുരുഷായുസ് മുഴുവൻ അഗതികൾക്കും, രോഗികൾക്കും ആലംബഹീനർക്കും വേണ്ടി സമർപ്പിച്ച മിഷനറീ വീരൻ.

ഭാരതം ഗുരുക്കന്മാരുടെ നാടാണ്. ഗുരുവിനെ പ്രശസ്തരാക്കുന്നത് ശിഷ്യന്മാരാണ്. ശ്രീരാമ കൃഷ്ണപരമഹംസരെന്ന തന്റെ ഗുരുവിന് പ്രശസ്തി നൽകിയത് സ്വാമി വിവേകാനന്ദ സ്വാമി എന്ന ശിഷ്യനായിരുന്നതുപോലെ; മലങ്കര സഭാരത്നവും സുവിശേഷ വീരനുമായിരുന്ന ഒസ്താത്തിയോസ് തിരുമേനിയെ ഒരു വലിയ മിഷനറിയായി ലോകത്തിന് നൽകുവാൻ യത്നിച്ച വിനയാന്വിതരായ ശിഷ്യന്മാരിൽ പ്രമുഖരായിരുന്നു കെ.ഐ. ഫിലിപ്പ് റമ്പാച്ചനും തോമസ് റമ്പാച്ചനും എന്നതിന് രണ്ടു പക്ഷമില്ല. ഒറീസയിലെ ഭൂകമ്പവും ഗുജറാത്തിലെ വെള്ളപ്പൊക്കവുമൊക്കെ പ്രസംഗവിഷയങ്ങളാക്കി ഒസ്താത്തിയോസ് തിരുമേനി ധനം കണ്ടെത്തുമ്പോൾ ആ ഗുരുവിനു വേണ്ടി ഭാഷയോ, മുൻപരിചയക്കാരോ ഇല്ലാത്ത ഭാരതത്തിലെ പല സ്ഥലത്തും കാഷായ വസ്ത്രം ധരിച്ച കൃശാഗാത്രനായ ഫിലിപ്പ് റമ്പാച്ചൻ സ്വതസിദ്ധമായ പുഞ്ചിരിയോടെ അഹോരാത്രം വിയർപ്പൊഴുക്കി.

"സ്വർഗ്ഗത്തിലെ ദൈവം ഞങ്ങൾക്ക് കാര്യം സാധിപ്പിക്കും! അതുകൊണ്ട് അവന്റെ ദാസന്മാരായ ഞങ്ങൾ എണീറ്റ് പണിയും" എന്ന നെഹമ്യാവിന്റെ വാക്കുകൾ ആവർത്തിച്ചുരുവിടുന്ന (ഒസ്താത്തിയോസ് തിരുമേനി എന്ന) വമ്പന്റെ പിന്നാലെ ചെല്ലുന്ന റമ്പാച്ചന് ഭാരതത്തിന്റെ പല ഭാഗത്തും മിഷൻ വേരുകൾ ആഴത്തിലിറക്കുവാൻ സാധിച്ചു. കുഷ്ഠരോഗികളുടെ കുഷ്ഠമില്ലാത്ത കുഞ്ഞുങ്ങൾക്ക് വേണ്ടിയുള്ള യാച്ചാരവും, എയിഡ്സ് രോഗികളുടെ അതിജീവനത്തിനുതകുന്ന ബാംഗ്ലൂരിലെ ദയാഭവനും ഇറ്റാർസി, കലഹണ്ടി, ഒറീസ, ആൻഡമാൻസ് തുടങ്ങി ഭാരതത്തിന്റെ പലഭാഗങ്ങളിലേക്കും യാതൊരു പ്രതിഫലവും മോഹിക്കാതെ പുതിയ മേച്ചിൽ പുറങ്ങൾ നിർമ്മിക്കുവാൻ ഗുരുവിനൊപ്പം കൈനീട്ടി ഓടിനടന്നു. ഏതൊരു കാരുണ്യ സ്ഥാപനം തുടങ്ങുമ്പോഴും ധാരാളം സ്ഥലം ഉണ്ടാകണമെന്നും എങ്കിലേ അനുബന്ധമായി പല പ്രസ്ഥാനങ്ങളും തുടങ്ങാൻ കഴിയൂ എന്നുമാണ് റമ്പാച്ചന്റെ ചിന്ത. അദ്ദേഹത്തിന്റെ ജീവചരിത്രം പലഭാഷകളിലേക്ക് ഭാഷാന്തരം ചെയ്യപ്പെട്ടു. മല്ലനായ ഗോല്യാത്തിനെ നേരിടുവാൻ കൈയ്യിൽ നിസാരമായ ചെറിയ കല്ലുകൾ പെറുക്കി വെച്ച് ദാവീദിനെ അയച്ച ദൈവം തമ്പുരാന്റെ ഹിതം പോലെ ഒസ്താത്തിയോസ് തിരുമേനിക്ക് കൊടുത്ത കല്ലുകളിൽ ഒന്നാണ് വയത്തലക്കാരൻ ജോയിക്കുട്ടി എന്ന ഫിലിപ്പ് റമ്പാച്ചൻ. തന്റെ ജീവിതത്തിന്റെ സായാഹ്നങ്ങളിൽ താൻ നട്ടുവളർത്തിയ പ്രസ്ഥാനങ്ങൾ മനോഹരമായ പുഷ്പങ്ങൾ പോലെ തലയെടുപ്പോടെ നിൽക്കുന്നത് കണ്ട് നിഷ്കളങ്കമായി പുഞ്ചിരിച്ച് കൊണ്ട് "ഞാനൊന്നുമറിഞ്ഞിട്ടില്ലേ" എന്ന മട്ടിൽ പുതുപ്പാടി ആശ്രമത്തിൽ വിശ്രമജീവിതത്തിലാണ് റമ്പാച്ചൻ. മലങ്കരസഭയ്ക്ക് അഭിമാനിക്കാം. വഴി അരികിലും റെയിൽവേ പുറമ്പോക്കുകളിലുമൊക്കെ അവസാനിച്ചേക്കാമായിരുന്ന അനേക ജന്മങ്ങൾക്ക് പുതിയ ജീവിതം നൽകിയ റമ്പാച്ചനേ ഓർത്ത്. റമ്പാച്ചനിലൂടെ തുടക്കം കുറിച്ച ആതുരാലയങ്ങൾ സമൂഹത്തിന് സമ്മാനിച്ച അഭ്യസ്ത വിദ്യരായവരുടെ എണ്ണം അനവധിയാണ്. അതിൽ ഡോക്ടർമാരും പുരോഹിതരും കന്യാസ്ത്രീകളുമൊക്കെ ഉൾപ്പെടുമെന്നത് സാധാരണക്കാർക്ക് ചിന്തിക്കാവുന്നതിനപ്പുറമാണ്. 2019-ലെ ജലപ്രളയകാലത്ത് വടക്കൻമേഖലകളിലുണ്ടായ ഉരുൾപൊട്ടലിലും മറ്റു സഭയ്ക്ക് എന്ത് ചെയ്യാൻ കഴിയും എന്നു ആശുപത്രികിടക്കയിലും ചിന്തിക്കുന്ന റമ്പാച്ചൻ നമ്മെ അതിശയിപ്പിക്കുന്നു.

കാൻസർ എന്ന മാരകരോഗത്തോട് പത്ത് പതിനാലു വർഷമായി പടവെട്ടുകയാണ്. ദൈവം രോഗം നൽകിയെങ്കിലും കീമോ പോലെയുള്ള രോഗപ്രതിരോധ മരുന്നുകൾ ചെയ്തിട്ടും ഒരു തരിമ്പുവേദനപോലും ഉണ്ടായിട്ടില്ലെന്ന റമ്പാച്ചന്റെ സാക്ഷ്യം ദൈവകരുണയുടെയും കരുതലിന്റെയുമത്രേ. വന്ദ്യ റമ്പാച്ചന്റെ കിടക്കയ്ക്ക് അരികിൽ പ്രിന്റ് ചെയ്ത് വച്ചിരിക്കുന്നത് "ഭാഗ്യനാട്ടിൽ പോകും ഞാൻ എന്റെ ഭാഗ്യനാട്ടിൽ പോകും ഞാൻ... എന്ന ഗീതമാണ്. പ്രത്യാശയോടെ തന്റെ ജീവിതത്തെ അരുമനാഥന്റെ തൃക്കരങ്ങളിൽ ഏൽപ്പിച്ചിരിക്കുകയാണ്.

"ഒരു കണ്ണീർക്കണം മറ്റു-
ള്ളവർക്കായ് ഞാൻ പൊഴിക്കവേ
ഉദിക്കയാണെന്നാത്മാവി
ലായിരം സൗരമണ്ഡലം".

- അക്കിത്തം.

# ജോർജ് പോൾ – ഒരു ഓർമ്മക്കുറിപ്പ്



■ ഡോ. കെ. പൗലോസ് ജേക്കബ്

ഓർത്തഡോക്സ് സഭയുടെ മഹത്വം പേറിയ പുത്രനായിരുന്നു പ്രിയ ജോർജ് പോൾ. എറണാകുളം സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിന് കൂടുതലായും സഭയുടെ നിരവധി സംരംഭങ്ങളിലുമുള്ള അദ്ദേഹത്തിന്റെ നേതൃപരമായ സാന്നിദ്ധ്യം മഹനീയമായിരുന്നു.

സെന്റ് മേരീസിലെ സഹ ഇടവകാംഗമെന്ന നിലയിൽ എനിക്ക് അദ്ദേഹവുമായുള്ള സഹവർത്തിത്വം ഏതാണ്ട് 25 വർഷത്തോളം നീളും. ഞങ്ങളുടെ പരസ്പര പ്രവർത്തനങ്ങളുടെ ആരംഭം എന്നു കരുതാവുന്ന ഒരു കാര്യം ഞാൻ ഓർക്കുന്നു. 1996-1997 ൽ അദ്ദേഹം ഇടവകയുടെ ട്രസ്റ്റിയായിരിക്കുമ്പോഴാണത്. സെക്കൻഡറി സ്കൂൾ പരീക്ഷയുടെ അവസാന ഫലങ്ങൾ കാത്തിരിക്കുന്ന പ്രൊഫഷണൽ പഠനങ്ങൾക്കു താല്പര്യമുള്ള വിദ്യാർത്ഥികൾക്കായി ഓറിയന്റേഷൻ പ്രോഗ്രാമുകൾ നടത്തുന്നതിൽ അന്തരിച്ച ജോസഫ് വെണ്ടപ്പള്ളി അച്ചൻ തൽപരനായിരുന്നു. പങ്കെടുക്കുന്ന വിദ്യാർത്ഥികളെ അഭിസംബോധന ചെയ്യാൻ അച്ചൻ എന്നെ വിളിക്കാറുണ്ടായിരുന്നു. പരിപാടിയുടെ ഏതാണ്ട് അനൗപചാരിക ആരംഭത്തിനായി അച്ചന്റെ ആഗ്രഹപ്രകാരം വിദ്യാർത്ഥികളെ അഭിസംബോധന ചെയ്യുവാനായി ട്രസ്റ്റി എന്ന നിലയിൽ ജോർജ് പോൾ എത്തി. തന്റെ ഉല്പന്നങ്ങൾ വിപണിയിലെത്തിക്കുവാൻ രണ്ട് സെയിൽസ്മാൻമാരെ നിയമിച്ച ഒരു പാദരക്ഷാ നിർമ്മാതാവിന്റെ അനുഭവം അദ്ദേഹം വിവരിച്ചു. ഉൽപന്നങ്ങൾക്ക് വിപണി കണ്ടെത്തുവാൻ അദ്ദേഹം ഒന്നാമത്തെ വിൽപനക്കാരനെ ഒരു പ്രദേശത്തേക്ക് അയച്ചു. നഗ്നപാദരായ ഒരു കൂട്ടം ആളുകളെ പാദരക്ഷ ധരിപ്പിക്കുവാൻ കഴിയുമെന്നും അതുവഴി ഉൽപ്പന്നങ്ങൾ വൻതോതിൽ വിറ്റഴിക്കാമെന്നുള്ള പ്രതീക്ഷയിൽ അയാൾ സന്തോഷത്തോടെ മടങ്ങി. സർഗാത്മകതയും നിർണായക ചിന്തയും ഉണ്ടായിരിക്കേണ്ടതിന്റെ ആവശ്യകതയാണ് ജോർജ് പോൾ ഈ വിവരണത്തിലൂടെ വിദ്യാർത്ഥികൾക്ക് നൽകിയ സന്ദേശം.

പ്രിയപ്പെട്ട ഉഡു (പരേതനായ കെ.സി മാമ്മൻ) ട്രസ്റ്റിയും, ജോർജ് പോൾ എക്സ്ഓഫീഷ്യോയും, ഞാനടക്കമുള്ളവർ അംഗങ്ങളുമായിരുന്ന ഇടവക ഭരണ സമിതിക്കു അദ്ദേഹത്തിന്റെ പ്രാപ്തിയും വിഭവസമൃദ്ധതയും ഒരു പ്രേരകശക്തി തന്നെയായിരുന്നു. ഉഡു, ജോർജ് പോൾ എന്നിവരുടെ നേതൃത്വം പരി. മാത്യൂസ് ദ്വിതീയൻ ബാവായിൽ മതിപ്പുളവാക്കി. ഈ സന്ദർഭത്തിലാണെന്നു കരുതുന്നു സെന്റ് മേരീസ് ഇടവകയ്ക്ക് കത്തീഡ്രൽ പദവി നൽകുവാൻ പരിശുദ്ധ ബാവാ തീരുമാനിച്ചതും.

പീരുമേട്ടിൽ തിരുമേനിയുടെ സ്വപ്ന പദ്ധതികളിലൊന്നായ എഞ്ചിനിയറിംഗ് കോളേജ് ആരംഭിക്കുന്നതിന്റെ പ്രാരംഭ കാലയളവിൽ അവിടെ പോയി ഒരു സ്ഥിതി വിവര റിപ്പോർട്ട് തയ്യാറാക്കാൻ എന്നോട് ആവശ്യപ്പെട്ടു. കോളേജിന്റെ അംഗീകാരം സംബന്ധിച്ച ശുപാർശക്കായി എംജി സർവ്വകലാശാലയുടെ രണ്ടംഗ കമ്മീഷന്റെ ഭാഗമാണ് ഞാൻ എന്നത് അറിഞ്ഞുകൊണ്ടായിരുന്നു തിരുമേനി എന്നോട് സംസാരിച്ചത്. ഇക്കാര്യം ഔദ്യോഗികമായി പിന്നീട് മാത്രമാണ് ഞാൻ അറിഞ്ഞത്. പീരുമേട്ടിലെ സൈറ്റ് സന്ദർശനത്തിനുശേഷം കമ്മീഷൻ ബാവ തിരുമേനിയെ ദേവലോകത്തു സന്ദർശിച്ചപ്പോളാണ് ജോർജ് പോൾ ഈ സംരംഭത്തിൽ എത്രമാത്രം പങ്കാളിയാണെന്ന് ഞാൻ മനസ്സിലാക്കിയത്. അഖിലേന്ത്യാ കൗൺസിലിൽ നിന്ന് കോളേജിന് അനുമതി ലഭിക്കുന്നതിൽ അദ്ദേഹം നിർണായക പങ്കു വഹിച്ചിരുന്നു.

ഓർത്തഡോക്സ് ക്രിസ്ത്യൻ ഫൗണ്ടേഷന്റെ നെടുംതൂണായിരുന്നു ജോർജ് പോൾ. പ്രായഭേദമന്യേ സഭാംഗങ്ങളുടെ ആത്മീയ സമ്പുഷ്ടീകരണത്തിനായി ആവിഷ്കരിച്ചതും വിശാല കൊച്ചി പ്രദേശത്തു സഭയുടെ ശ്ലൈഹീക സാന്നിദ്ധ്യം വർദ്ധിപ്പിക്കുന്നതിനുമായി ഉദ്ദേശിച്ചിട്ടുള്ള ആ പദ്ധതിയുമായി ബന്ധപ്പെട്ട മീറ്റിംഗുകൾക്ക് അദ്ദേഹം ചാതുര്യത്തോടെ ചുക്കാൻ പിടിച്ചിരുന്നു.

വർഷങ്ങളോളം ശനി, ഞായർ ദിവസങ്ങളിലെ വിശുദ്ധ കുർബ്ബാനയ്ക്ക് ശേഷം വിശാല താല്പര്യമുള്ള വിഷയങ്ങളെക്കുറിച്ചുള്ള ചിന്തകൾ മറ്റനേകം പേരുമായി അദ്ദേഹം പങ്കുവെച്ചിരുന്നു. അത് ശരിക്കും ഒരു ബൗദ്ധിക ആനന്ദമായിരുന്നു. എന്റെ ഔദ്യോഗിക ജീവിതത്തിന്റെ ഏറിയ പങ്കും ചെലവഴിച്ച കൊച്ചി ശാസ്ത്ര സാങ്കേതിക സർവ്വകലാശാലയുടെ സിൻഡിക്കേറ്റിൽ ഒരു വ്യവസായിക്കായുള്ള സ്ഥാനം ഒഴിവുവന്നപ്പോൾ ജോർജ് പോളിന്റെ പേര് എന്റെ മനസ്സിൽ വന്നു. ഈ ഉന്നത അക്കാദമിക നിർവ്വാഹക സമിതിയിലെ അദ്ദേഹത്തിന്റെ നിരീക്ഷണങ്ങളും അഭിപ്രായങ്ങളും മേന്മയേറിയതും അങ്ങേയറ്റം സ്വീകാര്യവുമായിരുന്നു. വ്യക്തിപരമായി അദ്ദേഹം എനിക്ക് ഒരു പിൻബലവുമായിരുന്നു. ഞാൻ സ്ഥാനമൊഴിഞ്ഞതിനുശേഷം പല മീറ്റിംഗുകളിലും പങ്കെടുക്കാൻ അദ്ദേഹത്തിന് കഴിഞ്ഞിരുന്നില്ല. എങ്കിലും ഉന്നതവിദ്യാഭ്യാസത്തിന്റെ ശരിയായ ലക്ഷ്യത്തിനുള്ള അദ്ദേഹത്തിന്റെ പിന്തുണയും നിലപാടും ശ്രദ്ധേയവും പരക്കെ അംഗീകരിക്കപ്പെടുന്നതും ആയിരുന്നു.

വേറെയും ചില മേഖലകളിൽ ഞങ്ങൾ ഒരുമിച്ചുപ്രവർത്തിച്ചിരുന്നെങ്കിലും കത്തീഡ്രലിലെ ആരാധനകളിലാണ് അദ്ദേഹത്തെ കൂടുതലായി മിസ് ചെയ്യുന്നത്. വിദഗ്ദ്ധ പരിശോധനകൾക്കായി അമേരിക്കയിൽ പോകുവാൻ തീരുമാനിച്ചിരിക്കെ ഒരു ഫോൺ സംഭാഷണ വേളയിൽ പറഞ്ഞ "Keep me in your prayers" എന്ന വാക്കുകൾ ഇന്നും എന്നിൽ മുഴങ്ങുന്നു. വിലാപങ്ങൾ മൂന്നാം അദ്ധ്യായത്തിൽ നമ്മൾ വായിക്കുന്നുണ്ട്, തന്നിൽ പ്രത്യാശയുള്ളവർക്കും തന്നെ അന്വേഷിക്കുന്നവർക്കും യഹോവ നല്ലവനാകുന്നു എന്ന്. ഓർത്തഡോക്സ് സഭയുടെ അത്മായ ട്രസ്റ്റി സ്ഥാനത്തേക്കുള്ള അദ്ദേഹത്തിന്റെ ഉയർച്ച ദൈവനിശ്ചയവും സെന്റ് മേരീസ് ഇടവകയ്ക്കുള്ള ഒരു അംഗീകാരവുമായിരുന്നു. ■



*"Those we love and who have gone before us are always connected by heartstrings into infinity"*







*4th Death Anniversary*　*15th Death Anniversary*

*In Everlasting Memory Of*
*Our Parents*

## *K. M. Varghese (Joy) & Mariam Varghese*

Kadamattu House, Kerala

Sabu, Saju, Vinita, Beena, Sanjanna & Silvia

**Thomas Philip** Mob :9947242905
threadcorner2018@gmail.com 9947112982



# THREAD CORNER

*All kinds of Tailoring & Church Cloth Materials*

1st floor Marattukalam Buildings
Near K.S.R.T.C, Changanacherry

കാപ്പതുണി, വിദേശ കാപ്പതുണി, കുപ്പായതുണി,
തിരശ്ശീലയ്ക്ക് ആവശ്യമായ തുണിത്തരങ്ങൾ,
വെൽവെറ്റ്, കമ്പിളി നൂൽ, ലെയ്സ് ഐറ്റംസ്,
മുത്തുക്കുടയ്ക്ക് ആവശ്യമായ തുണിത്തരങ്ങളും ലഭ്യമാണ്.

# ST. MARY'S EMBROIDERY

Palace Road, Changanacherry-686101, Kerala

Prop: SAJU CHACKO ✆ 0481-2425444,
Res. 2724224, 2727788
(Mob.) 9447136388



കാപ്പ, വിരിക്കൂട്ട്, ചിത്തോല, തിരശീല,
മുതലായവ ഓർഡർ അനുസരിച്ചും റെഡി
മെയ്ഡും ലഭ്യമാണ്.

വിദേശ തുണിയിൽ തയ്ച്ച കാപ്പ എല്ലാ കളറിലും റെഡി
മെയ്ഡ് ലഭ്യമാണ്.

ഇന്ത്യയിൽ ഏതുഭാഗത്തും ഓർഡർ അനുസരിച്ച് ഞങ്ങൾ
സാധനങ്ങൾ എത്തിച്ചു തരുന്നു

## 13th Death Anniversary
## 11th January 2020

06-08-1972



11-01-2007

*In Loving Memory of*

## Our JOLLYKUTTAN

**(ALEX THARAKAN K. J.)**
**KALAPURACKAL, AISWARYA GARDEN,**
**VILLA NO. 18, KUTTUR**
**THRISSUR-680013**

By Sorrowing Family




Kiran Building, Irattunada, Manarcadu P.O.,Kottayam - 686 019.
E-mail : gandgfurnishings@gmail.com
Ph: 0481- 2370121, Mob: 8281560730, 9495847730, 8593820502

ദേവാലയങ്ങൾ, ഓഫീസുകൾ, വീടുകൾ എന്നിവയുടെ ഏതുതരത്തിലുമുള്ള ഫർണിഷിംഗ് വർക്കുകൾക്കും എപ്പോഴും എവിടെയും ഏതളവിലായിരുന്നാലും നിങ്ങളുടെ അഭിരുചിക്കനുസരിച്ച് ഞങ്ങളുടെ വൈദഗ്ദ്ധ്യമുള്ള തൊഴിലാളികളുടെ മികച്ച സേവനം ഉറപ്പുനൽകുന്നു.

## ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ




**2020 ജനുവരി 12**
**ദനഹായുടെ ശേഷം ഒന്നാം ഞായർ**
**വി: മത്തായി 4: 12 – 22**

ദൈവരാജ്യത്തിന്റെ പ്രഘോഷകരും ഭൂമിയുടെ അറ്റത്തോളം തന്റെ സാക്ഷികളുമാകാൻ യേശുക്രിസ്തു സാമാന്യരായ മനുഷ്യരെ വിളിച്ചു ചേർത്തു. ലോകദൃഷ്ടിയിൽ അവർക്ക് വിശേഷാൽ യോഗ്യതകൾ ഒന്നും തന്നെ ഉണ്ടായിരുന്നില്ല. പിന്നെ അവരെത്തന്നെ എന്തിനു തെരഞ്ഞെടുത്തു? അവരിൽ അദ്ദേഹം കണ്ട 'യോഗ്യത' എന്താണെന്ന് ലൗകിക മനുഷ്യരായ നമുക്ക് ഗ്രഹിക്കുക എളുപ്പമല്ല. ഒന്നുണ്ട്; അവർ നേർബുദ്ധിയുള്ളവരും അഹന്തയില്ലാത്തവരും ലളിതമായ വിശ്വാസമുണ്ടായിരുന്നവരുമായിരുന്നു!

യേശുവിന്റെ പരസ്യ ശുശ്രൂഷയുടെ തുടക്കമായി. യോഹന്നാന്റെ ശുശ്രൂഷയുടെ സമാപ്തിയിലാണ് അത് തുടക്കംകുറിച്ചത്. രണ്ടുപേരുടെയും പ്രഭാഷണ വിഷയം ഒന്നുതന്നെ. ദൈവരാജ്യം സമീപിച്ചിരിക്കയാൽ, മാനസാന്തരപ്പെട്ട് സുവിശേഷത്തിൽ വിശ്വസിപ്പിൻ. 'ദൈവരാജ്യം' എന്നത് ജനങ്ങൾക്കു ഹിതകരമായ ഒരു പ്രതീക്ഷയായിരുന്നു. അതു വന്നെത്തിയിരിക്കുന്നു എന്നു കേൾക്കുന്നതുതന്നെ സുകൃതം! നാമെല്ലാം ദൈവരാജ്യാനുഭവത്തിലാണെന്ന് നാം ഓർക്കാറില്ല എന്നതാണ് പരമാർത്ഥം! കാരണം, ദൈവരാജ്യം നമ്മുടെയിടയിൽത്തന്നെ ഉണ്ടെന്നാണല്ലോ അദ്ദേഹം അരുളിചെയ്തത്.

നസ്രായനായ യേശുവിനെക്കുറിച്ചുള്ള ഖ്യാതി പുറപ്പെടുന്നതേയുള്ളു. അങ്ങനെയൊരു 'നവ' പ്രവാചകൻ ക്ഷണിച്ചപ്പോൾത്തന്നെ, പന്ത്രണ്ടുപേർ അദ്ദേഹത്തോടുചേർന്നു. ഈ മാസ്മരികത അത്ര എളുപ്പം ഗ്രഹിക്കാവുന്നതല്ല. അവരും എന്തോ തേടിയിരുന്നോ? കുടുംബത്തെയും ജീവനോപാധികളെയും വിട്ടിട്ടാണ് അവർ വന്നത്. അത് 'റബി'മാരും, അവർക്കു ശിഷ്യരുമുള്ള കാലമായിരുന്നു. അവർ ഭൗതിക ജീവിത ഭദ്രത തേടിപ്പോയതാകാനിടയില്ല. അതൊന്നും നസ്രേത്തിലെ പ്രവാചകനിൽ അവർ കണ്ടില്ല. പ്രത്യേകിച്ച് ഒരു ലൗകിക വാഗ്ദാനവും അവർക്കു ലഭിച്ചുമില്ല!

എന്നാൽ, അവരുടെ ഈ 'തെരഞ്ഞെടുപ്പിനെ' വീട്ടുകാരോ മറ്റാരെങ്കിലുമോ, തടഞ്ഞതോ നിരുത്സാഹപ്പെടുത്തിയതായോ കാണുന്നില്ല. മനുഷ്യസ്വാതന്ത്ര്യത്തിലെ ഉദാരമായ ഒരു തലമാണിത്. പിന്നീടവർ തിരിഞ്ഞു നോക്കിയതുമില്ല. അവർ അമാനുഷരായിരുന്നു എന്ന് ഇതിനർത്ഥമില്ല. അവർ കേവലം സാധാരണ മനുഷ്യർ മാത്രം. തുടക്കം മാത്രമേ ആയിട്ടുള്ളൂ. ഇനിയങ്ങോട്ട് പഠനവും വളർച്ചയുമാണ്. മാനസാന്തരം, conversion എന്നിവയായാൽ എല്ലാമായി എന്നു കരുതുന്നത് മനുഷ്യനാണ്. യേശുക്രിസ്തുവിനെ "സ്വന്തരക്ഷിതാ"വായി സ്വീകരിക്കുന്നത് പ്രാരംഭം മാത്രം. പിന്നീട് പരിശീലനവും അഭ്യാസവും ആചരണവും വഴി വളർന്നു കൊണ്ടേയിരിക്കണം. "രക്ഷ" എന്നുള്ളത് ചലനാത്മക (dynamic) പ്രക്രിയ ആണ്. ആ വളർച്ചയും പുരോഗതിയും അനുസ്യൂതമായി തുടരുന്ന പ്രക്രിയയാണ്. ഈ പ്രക്രീയയിൽ സൂക്ഷ്മതയും വിനയവുമെല്ലാം അനിവാര്യമാണ്. അല്ലെങ്കിൽ യൂദായെപ്പോലെയാകും. ആത്മികതയിൽ നിന്നും ഭൗതികതയിലേക്കു തെന്നി മാറാൻ എളുപ്പമാണ്; മറിച്ച് അങ്ങനെയല്ലതാനും.

അവർ അഭിലഷിച്ചതിൽ "ഗുരുസാന്നിദ്ധ്യ"വുണ്ടാവണം. ഉത്തമനായ ഒരു ഗുരുവിനെ ലഭിക്കുന്നത് അപൂർവ്വ സൗഭാഗ്യമാണല്ലോ. ശിഷ്യന്മാർ ചെയ്തത് മഹാത്യാഗമാണ്. ത്യാഗമില്ലാതെ ഗുരുത്വവുമില്ല; സന്യാസവുമില്ല. സാമാന്യമായിപ്പറഞ്ഞാൽ, ത്യജിക്കാൻ മനസ്സുള്ളവർ ചുരുക്കമാണ്. ഒരിക്കൽ ത്യജിച്ചു കഴിഞ്ഞാൽപ്പിന്നെ, ഇരുതോണിയിൽ ചവിട്ടാൻ ശ്രമിക്കരുത്, അപകടകരമായിരിക്കും. അവർക്കു ധൈര്യമായിപ്പറയാൻ കഴിഞ്ഞു; "ഞങ്ങൾ സകലവും ഉപേക്ഷിച്ച് നിന്നെ അനുഗമിച്ചിരിക്കുന്നു". ഇങ്ങനെ ചെയ്യുകയും പറയുകയും ചെയ്യുന്നവർ ചുരുങ്ങുന്നു. അങ്ങനെയുള്ളവർക്കു വേണ്ടി സഭയും ലോകവും കാത്തിരിക്കുന്നു.

### 2020 ജനുവരി 19
### ദനഹായുടെ ശേഷം രണ്ടാം ഞായർ
**വി. യോഹന്നാൻ 1:43–51**

യേശു അപ്പോസ്തോലന്മാരെ വിളിച്ചു ചേർത്തുകൊണ്ടിരിക്കുന്നു. അവർ ചോദ്യം ചെയ്യാതെയും സന്ദേഹം കൂടാതെയും "വിളി" സ്വീകരിച്ചതിന്റെ കാരണം ഫിലിപ്പോസ് വെളിപ്പെടുത്തുന്നു: "ന്യായപ്രമാണത്തിൽ മോശയും പ്രവാചകന്മാരും ആരെക്കുറിച്ച് എഴുതിയിരിക്കുന്നുവോ, അവൻ യൗസേപ്പിന്റെ പുത്രനായ നസ്രേത്തുകാരൻ യേശുവാണെന്ന് ഞങ്ങൾ കണ്ടെത്തിയിരിക്കുന്നു. "നിയുക്ത ശിഷ്യന്മാർ  അന്വേഷകരായിരുന്നു; മശിഹായെ, സത്യത്തെ തേടുന്നവർ. യോഹന്നാൻ സ്നാപകൻ പരസ്യമായി സാക്ഷ്യപ്പെടുത്തിയത്, നാട്ടുകാർ അറിഞ്ഞതാണ്. ഈ വാർത്ത അവിടെയെല്ലാം പ്രചരിച്ചു കാണും. മശിഹാ, അതായത് മോശയ്ക്കു ദൈവം വാഗ്ദത്തം ചെയ്ത, "നിന്നെപ്പോലെ ഒരു പ്രവാചകൻ, അവതരിച്ചിരിക്കുന്നു. യഹൂദ നേതൃത്വവും മാന്യന്മാരും ഇതൊന്നും അംഗീകരിച്ചുമില്ല, സാരമാക്കിയതുമില്ല. ദൈവാത്മാവിന്റെ പ്രവർത്തനം അയത്നലളിതമായി ആരംഭിക്കുന്നത്, പാവപ്പെട്ടവരിലും സാധാരണക്കാരിലുമല്ലേ? യേശുവിന്റെ ജനനം സംബന്ധിച്ച മംഗള വാർത്ത നൽകിയതും, വെറും സാധാരണക്കാർക്കായിരുന്നല്ലോ! നേതാക്കൾ, "തികഞ്ഞ"വരാണെന്ന് വ്യർത്ഥാഭിമാനം പുലർത്തുന്നവരാകയാൽ അവരെ മാനസാന്തപ്പെടുത്തുക എളുപ്പമല്ല! എന്നാൽ നേതൃത്വത്തിൽ ചിലരും-നിക്കോദിമോസിനെപ്പോലെ മാനസാന്തരപ്പെടുന്നതും, ചിലപ്പോൾ കാണാം.

അന്വേഷകരിൽ ആദ്യമായി ഒരു 'അടയാളം' ലഭിക്കുന്നത് നഥനിയേലിനാണ്. ഇവിടെ ഫിലിപ്പോസ് ഒരു മിഷനറിയാണ്; അറിഞ്ഞ സത്യത്തെ അറിയിക്കുന്നവൻ, ഒരു മിഷനറിക്ക് അങ്ങനെയല്ലാതെ ആകാനാവില്ല. മിഷനറിയുടേത് ഒരു "ഉദ്യോഗമല്ല" മറിച്ച് ഒരു വിളിയും ശുശ്രൂഷയുമാണ്. അന്വേഷകനായ നഥനിയേൽ പ്രാർത്ഥനാശീലനായിരുന്നു, മരച്ചുവട്ടിൽ ഏകാന്ത ധ്യാനം നടത്തുന്നവൻ. ഇസഹാക്ക് വെളിമ്പ്രദേശത്ത് ധ്യാനിക്കുന്ന ശീലമുള്ളവനായിരുന്നു എന്നതുപോലെ. അങ്ങനെയുള്ളവരെ ദൈവം കാണും. അവർ ദൈവത്തെ "കാണിച്ച്" ശ്രദ്ധപിടിച്ചു പറ്റാൻ ചെപ്പടിവിദ്യകളൊന്നും പ്രയോഗിക്കേണ്ടതില്ല! പ്രാർത്ഥനകളും ശുശ്രൂഷകളും കണ്ട് വിലയിരുത്തേണ്ടത് ദൈവമോ മനുഷ്യരോ? മനുഷ്യരെ കാണിക്കാൻ ചെയ്യുന്ന ആത്മിക കാര്യങ്ങൾ അവിടം കൊണ്ടവസാനിക്കും. കർത്താവിന്റെ ഭാഷയിൽ, "അവർക്കു പ്രതിഫലം കിട്ടിപ്പോയി". എന്നു പറഞ്ഞാൽ, ലോകാംഗീകാരം എന്ന പ്രതിഫലമേയുള്ളൂ; ദൈവത്തിൽ നിന്നും ഒന്നു പ്രതീക്ഷിക്കേണ്ടതില്ല എന്നു സാരം.

നഥനിയേലിനു നൽകുന്ന സ്വർഗ്ഗീയ വാഗ്ദാനങ്ങൾ വലുതാണ്; 'ഇതിലും വലുതായിട്ടുള്ള കാര്യങ്ങൾ'. സത്യാന്വേഷകനുണ്ടാകുവാനുള്ള മഹത്ദർശനത്തെയാണ് ഇവിടെ പരാമർശിക്കുന്നത്. പഴയനിയമത്തിൽ 'യാക്കോബിന്റെ ദർശനം' ഇതിനു നാന്ദിയാണ്. സ്തേഫാനോസ് പിന്നീട് അത് സുവ്യക്തമായി കണ്ടു. ഒരുക്കത്തോടെയിരുന്നവർക്ക് ദൈവം കനിഞ്ഞു നൽകുന്ന അപൂർവ ദർശന സൗഭാഗ്യമാണിത്. അവിടെ ഭൂമിയും സ്വർഗ്ഗവും തമ്മിൽ അകലമില്ല; അവ പരസ്പരം ബന്ധിക്കപ്പെട്ടിരിക്കുന്നു. അവയ്ക്കിടയിൽ അങ്ങോട്ടുമിങ്ങോട്ടും സുഗമമായ യാത്രയാകാം.

വി. ആരാധനയിൽ, തിരശ്ശീല നീക്കപ്പെടുമ്പോൾ ഉണ്ടാകേണ്ട അനുഭൂതിയാണിത്: 'സ്വർഗ്ഗം തുറന്നിരിക്കുന്നു'. ദൈവദൂതന്മാർ അവിടെ കയറുന്നു. അവർ ഭൂമിയിൽ നിന്നാണ് അങ്ങോട്ടു കയറുന്നത് എന്നതു ശ്രദ്ധേയമാണ്. സ്വർഗ്ഗവാതിൽ അടഞ്ഞിരുന്നാലും സ്വർഗ്ഗം അവിടെയുണ്ട്; നാം കാണുന്നില്ലെങ്കിലും മാലാഖമാർ ഇവിടെയുമുണ്ട്. മനുഷ്യപുത്രൻ ഒരേസമയം സ്വർഗ്ഗാതീത ത്രോണോസിലും, ഭൂമിയിൽ ദേവാലയ ത്രോണോസാകുന്ന സിംഹാസനത്തിലും ആരൂഢനായിരിക്കുന്നു! അദ്ദേഹത്തിന്റെ അടുത്തേക്കാണ്, മാലാഖമാർ കയറുന്നതും, ഇറങ്ങുന്നതും. വി. മദ്ബഹാ, വി. ത്രോണോസ് എന്നിവയുടെ മർമ്മമാണ് ഇവിടെ വെളിപ്പെടുത്തിയിരിക്കുന്നത്. കാപട്യമില്ലാത്ത യിസ്രായേല്യനായ നഥനിയേൽ യഥാർത്ഥ യിസ്രായേല്യനായ യേശുവിന്റെ വാക്കുകൾ, അവൻ പ്രതീക്ഷിച്ചതിനപ്പുറമായിരുന്നു. ഇങ്ങനെയൊരു ദർശനവും, അതുവഴിയുള്ള രൂപാന്തരവും (Theosis) നമുക്കെല്ലാം പ്രാപ്യമാണെന്നതാണ് സത്യം.

### 2020 ജനുവരി 26
### ദനഹായുടെ ശേഷം മൂന്നാം ഞായർ
**വി. യോഹന്നാൻ 3:1–12**

യേശുവും ശിഷ്യന്മാരും ദേശത്ത് സഞ്ചരിച്ച്, മാമോദീസാ നൽകിക്കൊണ്ടിരുന്നു. യോഹന്നാൻ സ്നാപകനും മാമോദീസാ നൽകിക്കൊണ്ടിരുന്നു. പിന്നെ തർക്കത്തിനു കുറവുണ്ടാകുമോ? ഇതിലേതാണ് യഥാർത്ഥ "ശുദ്ധീകരണ മാർഗ്ഗം! ഇന്നത്തെപ്പോലെ ആളുകൾ പക്ഷം പിടിച്ചാൽ തർക്കം രൂക്ഷമാവുക തന്നെ ഫലം. പരാതി യോഹന്നാന്റെ അടുത്തെത്തി; കാരണം അദ്ദേഹമാണല്ലോ യേശുവിനെ, "ലോകത്തിന്റെ പാപത്തെ വഹിക്കുന്ന ദൈവത്തിന്റെ കുഞ്ഞാടെ"ന്ന് ലോകത്തിനു സാക്ഷ്യപ്പെടുത്തിയത്. അപ്പോൾ അദ്ദേഹം തന്നെ വിശദീകരണം നൽകണം. യോഹന്നാൻ അതു ചെയ്തു, ലളിതമായി, സുന്ദരമായി!



ഇവിടെ "മുന്നോടി"യുടെ യഥാർത്ഥ രൂപം വെളിപ്പെടുന്നു-അദ്ദേഹം പറഞ്ഞു; "ഞാൻ മശിഹായല്ല," മണവാളന്റെ തോഴൻ മാത്രം. യേശു വിഖ്യാതനാകുന്നതിൽ, യോഹന്നാനു അസൂയയില്ലെന്നു മാത്രമല്ല; അദ്ദേഹത്തിന് സന്തോഷമാണ്. തന്റെ ജീവിതോദ്ദേശ്യം സഫലമാകുന്നതിൽ കൃതാർത്ഥതയുമുണ്ട്.

യോഹന്നാനെ പരാമർശിക്കുമ്പോഴും യേശു ഇത്തരം ശ്ലാഘനീയമായ വാക്കുകളാണുപയോഗിക്കുന്നത്. "ജ്വലിച്ച് പ്രകാശിക്കുന്ന വിളക്ക്" എന്ന ഒരു സ്ഥാനമാണ് യോഹന്നാനു നൽകുന്നത്. തങ്ങളുടെ മാതാക്കളുടെ ഗർഭത്തിലായിരിക്കുമ്പോൾ തന്നെ, മാതാക്കളോടൊപ്പം പരസ്പരം അഭിവാദ്യം ചെയ്തവരാണവർ! "വലിയവരും" "ചെറിയവരും" തമ്മിൽ ഉണ്ടാകാവുന്ന ഊഷ്മളവും അസൂയാരഹിതവും ആത്മാർത്ഥവുമായ സ്നേഹബന്ധത്തിന്റെ ഉത്തുംഗ ദൃഷ്ടാന്തമാണിവിടെ, സാക്ഷ്യം എന്നതിന് കർത്താവ് പുതിയ വ്യാഖ്യാനവും നൽകുന്നു. 'പ്രവൃത്തി'കളാണ്; വാക്കുകളല്ല, 'സാക്ഷ്യ'ത്തിന്റെ കാതൽ. സാക്ഷ്യം 'പറയുകയില്ല; സാക്ഷ്യം, ആയിരിക്കേണ്ടതാണ് എന്നു സാരം!

ഞാൻ സ്വയമായി ഒന്നും ചെയ്യുന്നില്ല; "പുത്രനും സ്വന്തമായി ഒന്നും ചെയ്യുവാൻ കഴിയുകയില്ല" ഇങ്ങനെയുള്ള യേശുവിന്റെ പ്രസ്താവനകൾ, ത്രിത്വത്തിലെ ഐക്യത്തെയും ത്രിത്വത്തിലെ ഏക ഇഷ്ടത്തെയും വെളിപ്പെടുത്തുന്നവയാണ്. പിതാവിന്റെ ആജ്ഞ അനുസരിക്കയും, പിതാവിന്റെ ഇഷ്ടം അറിഞ്ഞ് നടപ്പാക്കുകയും ചെയ്യുന്നതാണ് പുത്രന്റെ കടമ.

ദൈവരാജ്യപ്രവേശനത്തിന് കർശനമായ നിബന്ധന വച്ചിരിക്കുന്നു: "വെള്ളത്തിൽ നിന്നും ആത്മാവിൽ നിന്നും വീണ്ടും ജനിക്കണം. "പണ്ഡിതർക്കു പോലും അനായാസേന ഗ്രഹിക്കാവുന്ന സംഗതിയല്ല ഇത്. അതിന്റെ ഫലങ്ങൾക്കു പരിമിതിയില്ല. ദൈവരാജ്യാനുഭവത്തിന്റെ ഒരു മുന്നറിവും മുൻരുചിയുമാണിത്. വീണ്ടും ജനനത്തെ അതിന്റെ ഫലങ്ങൾ കൊണ്ടാണ് തിരിച്ചറിയുന്നത്. വെള്ളവും ആത്മാവും വഴിയുള്ള പുനർജനനം വി. മാമോദീസായെക്കുറിച്ചുള്ള, ലോകരക്ഷകന്റെ വിവരണമാണ്. അത് സാധിക്കുന്നത് വി. സഭയിലൂടെയാണ്; അത് ഒരു വിശുദ്ധ കൂദാശയാകയാൽ, സഭ വിശുദ്ധാത്മ പ്രേരിതമായി നിശ്ചയിച്ച പ്രമാണങ്ങളനുസരിച്ചു വേണം അതു നിർവഹിക്കുവാൻ. സഭയ്ക്ക് ഇതരമായി കൂദാശയ്ക്ക് വ്യാഖ്യാനം ചമയ്ക്കാൻ സാദ്ധ്യമല്ല. കാരണം കൂദാശകളെ സ്ഥാപിച്ചതും കർത്താവുതന്നെ. അതു നടപ്പാക്കാനുള്ള അധികാരാവകാശങ്ങൾ തന്റെ ശരീരമായ സഭയ്ക്കു നൽകിയിരിക്കുന്നു. അപ്പോസ്തോലന്മാർ, അവരുടെ കാലത്ത് അതിനുള്ള വ്യവസ്ഥകൾ ക്രോഡീകരിച്ചു."

നിക്കോദിമോസിനു ലഭിക്കുന്ന ശാസന, ഗുരുസ്ഥാനീയരായ ഏവരും ശ്രദ്ധിക്കേണ്ടതാണ്. "നീ ഇസ്രായേലിന്റെ ഉപദേഷ്ടാവായിട്ടും ഇവ അറിയുന്നില്ലേ?". ഗുരുക്കന്മാർ സ്വർഗ്ഗീയ രഹസ്യങ്ങളുടെ മർമ്മം അറിയുകയും അറിയിക്കുകയും ചെയ്യേണ്ടവരാണ്. ഭൂമിയിലുള്ളതും സ്വർഗ്ഗത്തിലുള്ളതും, പഠിപ്പിക്കാൻ അവർക്കു ചുമതലയുണ്ട്. ഒന്നിന്റെ തുടർച്ചയും വളർച്ചയുമാണല്ലോ രണ്ടാമത്തേത്. ഗുരുക്കന്മാരും "സാക്ഷി"കളാണ്. അവർ "അറിയുകയും" കാണുകയും ചെയ്യാതെ 'സാക്ഷി'കളാവുകയില്ല. കേവലം ലൗകികമായ അറിവല്ല അത്. മനനവും വെളിപാടും വഴിയുണ്ടാകുന്ന ആത്മജ്ഞാനം ഇവിടെ ഏറെ ആവശ്യമായിരിക്കുന്നു.

---

## 2020 ഫെബ്രുവരി 2
## മായൽത്തോ പെരുന്നാൾ
**വി. ലൂക്കോസ് 2:36-40**

നവജാത ശിശുവിനെ യഹോവയ്ക്ക് സമർപ്പിക്കണം; അതോടൊപ്പം മറ്റുജീവികളെയും. 'ബലി' കഴിക്കുന്നതുവഴി മോചനവും കൃപയും ലഭ്യമാകുന്നു. പരമയാഗമായ യേശു തമ്പുരാനാണ് ഈ പാഠം വിശദീകരിച്ചുതരുന്നത്.

ഇവിടെ ബലി പ്രാതിനിത്യ സ്വഭാവമുള്ളതാണ് (vicarious)ശിശുവാണ് ബലിയായി സമർപ്പിക്കപ്പെടുന്നത്; ബലികഴിക്കപ്പെടുന്നത് ചെങ്ങാലികളോ പ്രാവിൻ കുഞ്ഞുങ്ങളോ മാത്രം. ബലി സൗരഭ്യമുളവാക്കുന്നു എന്നാണ് സങ്കല്പം. ദൈവത്തിന് ഹിതകരമായ സൗരഭ്യവാസന ഇതാണ്. ഇപ്പറഞ്ഞതിന്റെ സത്ത നമുക്കു ഗ്രഹിക്കാവുന്നതിനപ്പുറമാകയാൽ സഭ പാടുന്നു.

''നിൻ മുറിവുകളിന്നേറ്റേൻ മൂറോൻ മണമെൻ നാഥാ!''

വിശുദ്ധവും സ്വീകാര്യവുമായ ബലിയിൽ നിന്നുയരുന്നത് പരിമളമാണ്, മനുഷ്യൻ കൃത്രിമമായി നിർമ്മിക്കുന്ന പരിമളം പോലെയല്ല ഇത്.

ദരിദ്രമായ തിരുകുടുംബത്തിന്, ആട്ടിൻകുട്ടിയെ ബലികഴിക്കാനുള്ള ധനശേഷിയില്ല. അത്തരക്കാർ ചെങ്ങാലികളെയൊ, പ്രാവിൻകുഞ്ഞുങ്ങളെയൊ സമർപ്പിച്ചാൽ മതി. രണ്ടും ഒരുപോലെ മൂല്യമുള്ളതായി ദൈവം അംഗീകരിക്കുന്നു, വിധവയുടെ രണ്ടു ചെറു നാണയ തുട്ടുകൾപോലെ! ധനവാനും ദരിദ്രനുമെല്ലാം ദൈവസന്നിധിയിൽ ഒരു 'നില' യെയുള്ളൂ.

ശീമോൻ എന്ന വൃദ്ധന് ഇത് ജീവിത സാഫല്യമായിരുന്നു. അത് ദേവാലയത്തിൽ വച്ചാണ് അദ്ദേഹത്തിന് ലഭിച്ചത്. ഹന്ന എന്ന പ്രവാചകിയ്ക്കും സുകൃതദർശനം ലഭിച്ചതും ദേവാലയത്തിൽ വച്ചുതന്നെ. (കൂനിയായ സ്ത്രീക്കും സൗഖ്യം ലഭിച്ചത് ദേവാലയത്തിൽ വച്ചായിരുന്നു എന്നോർക്കുക)

ദേവാലയത്തെക്കുറിച്ചുള്ള അറിവും ആദരവും സംബന്ധിച്ചുള്ള ഒരു പാഠമല്ലേ ഇത്. മേല്പറഞ്ഞ വൃദ്ധജനങ്ങൾ ദേവാലയത്തിൽ പോയിരുന്നതും കാത്തിരുന്നതും, യിസ്രായേലിന്റെ ആശ്വാസദാതാവായ ദിവ്യശിശുവിനെ കാണുന്നതിനായിരുന്നു! ഈ ലക്ഷ്യം കൈവിട്ടുപോയാൽ 'ദേവാലയം', 'ആരാധന' എന്നിവയെല്ലാം പൊള്ളയായി അസ്തമിക്കും.

'ശീമോനിൽ പരിശുദ്ധാത്മാവ് ഉണ്ടായിരുന്നു' എന്ന് വി. ലൂക്കോസ് വിവരിക്കുന്നു. ''ശുദ്ധമുള്ള റൂഹായുടെ കുടിയിരിപ്പിന് (വാസത്തിന്)ഞങ്ങളെ ചമയ്ക്കണമെ'' എന്നു ശയന നമസ്ക്കാരത്തിൽ നാം ചൊല്ലുന്നു. പരിശുദ്ധാത്മാവിന്റെ ഉൾവാസം എങ്ങനെ തിരിച്ചറിയാം? ഇതിനെപ്പറ്റി പല ഉത്തരങ്ങളും വ്യാഖ്യാനങ്ങളും ഇന്ന് നിലവിലുണ്ട്. ശീമോനും, ഹന്നായും അത്ഭുതങ്ങൾ പ്രവർത്തിച്ചതായോ, അന്യഭാഷകളിൽ സംസാരിച്ചതായോ ഒന്നും കാണുന്നില്ല. അവർ ഉപവാസത്തോടും പ്രാർത്ഥന

യോടുംകൂടി നാളുകൾ കഴിച്ചുകൂട്ടി. ശീമോന് അവസാനം ഒരു പ്രാർത്ഥനയേ ഉള്ളൂ. "ഇനി നിന്റെ ദാസനെ സമാധാനത്തോടെ വിട്ടയയ്ക്കേണമേ". കയ്യിൽ ഏന്തിയിരിക്കുന്ന ശിശുവിനെ നോക്കിക്കൊണ്ടാണ് ഈ അപേക്ഷ സമർപ്പിക്കുന്നത്. പൂർണതയിലെത്തി ലോകം വിടാനാഗ്രഹിക്കുന്ന ഒരുവന്റെ പ്രാർത്ഥനയാണിത്!

ശീമോൻ ഒരു ദീർഘദർശനവും പറഞ്ഞു. അതും വിശുദ്ധാത്മനിശ്വസിതമായിരുന്നു. മറിയാമിനുണ്ടാകുവാനുള്ള വേദനയെപ്പറ്റിയാണ് അദ്ദേഹം പറഞ്ഞത്. തന്റെ ഏകജാതനായ പുത്രൻ ക്രൂശിൽ പിടഞ്ഞു മരിക്കുന്നതുകണ്ട ആ അമ്മയുടെ പ്രാണനിൽകൂടെ വാൾകടന്നു!

വാർദ്ധക്യം ജ്ഞാനത്തിന്റെ കലവറയാകാം. അവരുടെ ജീവിതാനുഭവങ്ങൾ വളർന്നു വരുന്നവർക്ക് പാഠമാകണം. വൃദ്ധജനങ്ങളെ അവഗണിക്കാതെയും നിന്ദിക്കാതെയുമിരിക്കാം. അവർ തരുന്ന പാഠങ്ങളും അനുഗ്രഹങ്ങളും അമൂല്യങ്ങളാണ്!.

---

**2020 ഫെബ്രുവരി 9**
**കൊഹനെ ഞായർ**
**വി. മത്തായി 24:42-51**

ആചാര്യന്മാരുടെ അനുസ്മരണാ ഞായർ. ആരാണ് ആചാര്യന്മാർ?

അവർ ആചരിക്കുന്നവരാണ്; ആചരിക്കാൻ ആഹ്വാനം ചെയ്യുന്നവരും, അനുതാപത്തിലേക്കും പുതിയ ജീവനിലേക്കും മനുഷ്യരെ വിളിച്ചു വരുത്തുന്നവരും. വലിയ നോമ്പാരംഭിക്കുന്നതിനുമുമ്പ് ഒന്നാമത് തിരശീലയ്ക്കുപുറത്തേക്ക് മാറിക്കഴിഞ്ഞ, പുരോഹിത ഗണത്തിൽപ്പെട്ടവർക്ക് ശ്ലോമ്മോ നൽകാം!

യജമാനൻ തന്റെ ദാസരിൽ തന്റെ താലന്തുകളും, അധികാരങ്ങളും, പ്രതീക്ഷകളും സമർപ്പിച്ചിട്ടാണ് (invest) യാത്ര പോകുന്നത്. മടങ്ങിവരും എന്ന് ഉറപ്പു നൽകിയിട്ടാണ് അദ്ദേഹം ദൂരദേശത്തേയ്ക്കു പോകുന്നത്. ആരോഹണം ചെയ്യുന്നതിന് മുമ്പ് കർത്താവ് പറഞ്ഞു; നിങ്ങൾക്ക് വാസ സ്ഥലങ്ങൾ ഒരുക്കുവാൻ ഞാൻ പോകുന്നു. അതിന്റെ മുന്നറിവാണ് താലന്തുകളുടെ ഉപമ.

യജമാനന്റെ വരവ് എപ്പോഴെന്ന് ദാസൻ അറിയുന്നില്ല. അപ്രതീക്ഷിത നാഴികയിലായിരിക്കും യജമാനന്റെ വരവ്. 'യജമാനൻ സ്ഥലത്തില്ലെങ്കിൽ പിന്നെ ദാസന്മാരുടെ നാട്' എന്നായിരിക്കും പല ദാസന്മാരും ചിന്തിക്കുക. എന്നാൽ യജമാനൻ മടങ്ങി വരുമെന്നുള്ളത് തീർച്ചയായ കാര്യമാണ്.

താലന്തുകൾ ലഭിച്ചവരാണ് എല്ലാവരും. വെറുതെ ദാനംകൊടുത്തതല്ല. അതുപയോഗിച്ച്, പ്രയോജനകരമായ രീതിയിൽ വ്യാപാരം ചെയ്യാനുദ്ദേശിച്ചായിരുന്നു. അത്തരം "വ്യാപാര" ത്തിന്റെ ഗുണഭോക്താക്കൾ മറ്റുള്ളവരായിരിക്കും. അവരും യജമാനന്റെ ദാസർ തന്നെ. മൂന്നു തരത്തിലുള്ള പ്രതികരണങ്ങളാണ് ദാസരിൽ നിന്നുയരുന്നത്.

ഒന്ന്, യജമാനൻ ഇപ്പോഴെങ്ങും വരില്ല എന്ന് നിനച്ച് അഴിഞ്ഞാട്ടം നടത്തുന്നവർ. രണ്ട്, ലഭിച്ച താലന്തുകൊണ്ട് ഗുണകരമായി വ്യാപാരം ചെയ്യുന്നവർ. മൂന്ന്, യജമാനനെ അവിശ്വസിച്ചുകൊണ്ട് ലഭിച്ചതാലന്ത് ഉപയോഗിക്കാതെ അലഭ്യമാക്കുന്നവൻ.

യജമാനൻ മടങ്ങിവരുമ്പോൾ ന്യായവിധിയുണ്ടാകും. അഴിഞ്ഞാട്ടം നടത്തി, മദ്യത്തിലും, കലാപത്തിലും കഴിഞ്ഞവർക്ക് പുറത്തെ അന്ധകാരത്തിലേക്കുള്ള വഴിതുറന്ന് നൽകുന്നു. ലഭിച്ച താലന്ത് ഉപയോഗിക്കാതിരുന്ന ദാസർക്കും ഗതി അതുതന്നെ. യജമാനൻ കൊടുത്ത താലന്തുകൾ സത്യസന്ധതയോടും ചുമതലാബോധത്തോടും കൂടെ ചെലവഴിച്ച ദാസർ കൂടുതൽ അനുഗ്രഹങ്ങൾക്ക് അർഹരായിതീരുന്നു.

'താലന്തുകൾ' എന്നാൽ എന്താണെന്നും, ഈ യജമാനൻ ആരാണെന്നും താലന്തുകൾ നൽകുന്നത് ആർക്കുവേണ്ടിയാണെന്നും ഗ്രഹിക്കാതെയും നിരന്തരമായി അത് ഓർമ്മയിൽ സൂക്ഷിക്കാത്തതുകൊണ്ടും, പലരും ലഭിച്ച താലന്തുകൾ അലക്ഷ്യമാക്കുന്നു. ആത്മീകവും ലൗകീകവും ഭരണപരവുമായ താലന്തുകളുണ്ട്. ഒരു പുരോഹിതന് പ്രധാനമായും ബലിയർപ്പണം, മദ്ധ്യസ്ഥത, ഇടയശുശ്രൂഷ എന്നീ താലന്തുകൾ നിർണ്ണായകമാണ്. അവ പുരോഹിതരെ "വിശ്വാസപൂർവ്വം" ഭരമേല്പിച്ചിരിക്കുകയാണ്. ബുദ്ധിശക്തി, മേധാശക്തി, സംഭാഷണ ചാതുര്യം, സംഘാടകശക്തി ഇവയെല്ലാം ഒന്നിച്ചോ അല്ലാതെയോ വന്നുചേരാം. ലഭിച്ചത് ഉപയോഗിക്കാതെ നിഷ്ക്രിയമായി വിടുന്നതും ശിക്ഷാർഹമാണ്.

താലന്തുകൾ നൽകിയത് ദൈവജനത്തിന്റെ നന്മയെ ലക്ഷ്യമാക്കിയാണ്. തന്റെ വിശ്വസ്ത ഭൃത്യന്മാരുടെ ശുശ്രൂഷയിലൂടെ ജനങ്ങളിലെ ശക്തി, അവരുടെ ആവശ്യങ്ങൾക്കും, ആവലാതികൾക്കും പരിഹാരമുണ്ടാക്കി അവരെ ദൈവരാജ്യത്തിലേക്ക് എത്തിക്കണമെന്നാണ് അവിടുത്തെ ഇഷ്ടവും താല്പര്യവും. ആടുകൾക്ക് യഥാസമയം ഭക്ഷണം, വിശ്രമം, ശാസന, ഉപദേശസഹായം, മദ്ധ്യസ്ഥത ഇതെല്ലാം നൽകുവാൻ ചുമതലപ്പെട്ടവനാണ് വൈദികൻ. ജനത്തിനും, ദൈവത്തിനും മദ്ധ്യേ നിന്നുകൊണ്ട് വൈദികൻ ഈ ശുശ്രൂഷ നിർവ്വഹിക്കുന്നു.

യജമാനൻ കർത്താവേശുമിശിഹ തന്നെ. ആടുകൾ തന്റെ സ്വന്തരക്തത്താൽ വീണ്ടെടുക്കപ്പെട്ടവരാണ്. അവിടുന്ന് എല്ലാവർക്കും വേണ്ടി, മറുവിലയായി പ്രാണാർപ്പണം ചെയ്തവനാണ് "എന്റെ ആടുകൾ എവിടെ" എന്നാരായാൻ അധികാരമുള്ളയാളാണത്.

ഇത്തരത്തിൽ ശുശ്രൂഷിച്ചു കടന്നുപോകുന്നവരെ, ദൈവവും മനുഷ്യരും മാനിക്കുന്നു. അഭൗമമായി അവരുടെ പൗരോഹിത്യവും ശുശ്രൂഷയും തുടരുകയാണ്. തന്നെ ശുശ്രൂഷിച്ചവർ തന്നോടൊപ്പം ആയിരിക്കണമെന്ന് കർത്താവ് ആഗ്രഹിക്കുകയും, അത് പിതാവിനെ അറിയിക്കുകയും ചെയ്തുവല്ലോ.

കടന്നുപോയ വൈദികരെ ദൈവസന്നിധിയിൽ സമർപ്പിക്കാം.

ദൈവം അവർക്ക് ഉത്തമമായ പ്രതിഫലം നൽകട്ടെ! ■

# പഴയനിയമ പഠനം-3

ഫാ. കെ.വി. ഏലിയാസ്
(ഓർത്തഡോക്സ് സെമിനാരി)

## ലേവ്യാ പുസ്തകത്തിന് ഒരാമുഖം

ഇത് ആരാധനാ സംബന്ധിയായ ഒരു പുസ്തകമാണ്. എബ്രായ മൂലത്തിന്റെ യവന പരിഭാഷയായ സപ്തതി (LXX) യിൽ 'ലെവിറ്റിക്കോൺ' എന്നപേരു നൽകി. 'ലേവ്യരെ സംബന്ധിച്ചത്' എന്നാണ് ഇതിന്റെ അർത്ഥം. സപ്തതിയിൽ നിന്ന് ലത്തീൻ-ആംഗല പരാവർത്തനത്തിലൂടെ മലയാളത്തിൽ 'ലേവ്യാ പുസ്തകം' എന്ന പേരുലഭിച്ചു. എന്നാൽ ലേവ്യരെ സംബന്ധിച്ച് ഒരു പരാമർശം മാത്രമേ ഈ പുസ്തകത്തിൽ കാണുന്നുള്ളു (25:32-34). ആവർത്തനപുസ്തകത്തിലെ (17:9, 18, 18:1) 'ലേവ്യരായ പുരോഹിതന്മാർ' എന്നപരാമർശമാകാം പുരോഹിതന്മാരുടെ കൈപ്പുസ്തകമായ ഈ ഗ്രന്ഥത്തിന് ലേവ്യാപുസ്തകം എന്നുപേരു നൽകുവാൻ കാരണം. യഹൂദ റാബിമാർ ഈ പുസ്തകത്തിന് "തോറാത്ത്-കൊഹാനീം" എന്നാണ് പേരു നൽകിയിരിക്കുന്നത്. ഇതിന്നർത്ഥം പുരോഹിതരെ സംബന്ധിച്ച നിയമം/ശിക്ഷണം എന്നാണ് ലേവ്യപുരോഹിതന്മാർ ഉടമ്പടി പാലിക്കേണ്ടവരാണ് എന്ന പ്രവാചക സന്ദേശം വളരെ പ്രധാനപ്പെട്ടതാണ് (മലാ. 2:6-7). ലേവ്യാപുസ്തകം പുരോഹിതർക്കുള്ള നിർദ്ദേശങ്ങളും പുരോഹിതന്മാർ ജനങ്ങൾക്കു നൽകുന്ന നിർദ്ദേശങ്ങളും ഉൾക്കൊള്ളുന്ന നിയമസംഹിതയാണ്. വളരെ പ്രധാനപ്പെട്ട ധാർമ്മിക പ്രമാണങ്ങൾ ഈ ഗ്രന്ഥത്തിലുണ്ട് (19, 18, 13).

ദൈവം മോശെയോടു പറഞ്ഞത് എന്ന പരാമർശം അമ്പതിലധികം പ്രാവശ്യം ഈ പുസ്തകത്തിൽ ആവർത്തിച്ചിരിക്കുന്നതിനാൽ മോശെയാണ് ഇതിന്റെ രചയിതാവ് എന്ന് പാരമ്പര്യമായി യഹൂദന്മാരും ക്രിസ്ത്യാനികളും കരുതിപ്പോരുന്നു. ആധുനിക വിമർശനപഠനങ്ങൾ വ്യത്യസ്ത വാമൊഴി പാരമ്പര്യങ്ങളുടെ സമാഹരണത്തിലൂടെയാണ് ഈ ഗ്രന്ഥം രചിക്കപ്പെട്ടതെന്ന് സ്ഥാപിക്കുന്നു. പ്രവാസാനന്തരമെന്ന കാഴ്ചപ്പാടാണ് ഇവർക്കുള്ളത്. സീനായ് മലയിൽ വച്ച്, മരുഭൂയാത്രാവേളയിൽ (27:24) ഈ പുസ്തകം രൂപീകൃതമായെന്ന് പാരമ്പര്യവാദികൾ വിശ്വസിക്കുന്നു. പശ്ചാത്തലം സീനായ് തന്നെ; എന്നാൽ രചനാകാലഘട്ടവും സ്ഥലവും വ്യത്യസ്തമെന്ന് വിമർശനാത്മക പഠനം.

എബ്രായ തിരുവെഴുത്തുകളിലെ ഒന്നാം ഭാഗമായ ന്യായപ്രമാണ ഗ്രന്ഥങ്ങളിൽ (തോറാ, പഞ്ചഗ്രന്ഥങ്ങൾ) മൂന്നാമത്തെ പുസ്തകമാണ് ലേവ്യാപുസ്തകം. മതാചാരവിധികളും നിയമങ്ങളും ഉൾക്കൊള്ളുന്ന ഈ പുസ്തകം ന്യായപ്രമാണത്തിന്റെ ഭാഗമാണ്. നമ്മുടെ ആരാധനാ പശ്ചാത്തലത്തിൽ കാനോനും ശുശ്രൂഷാ നടപടിക്രമവും ആണ്ടുതക്സയും കൂദാശ ക്രമങ്ങളും ഉൾക്കൊള്ളുന്ന ഒരു സമഗ്രഗ്രന്ഥത്തിന്റെ മാതൃകയായി ലേവ്യാപുസ്തകത്തെ മനസ്സിലാക്കാം.

സമാഗമനകൂടാരം സ്ഥാപിച്ചുകഴിഞ്ഞുവെന്ന സൂചനയാണ് 1:1 നൽകുന്നത്. ദൈവം മോശെയോടു സംസാരിക്കുന്നത് 'സമാഗമന കൂടാരത്തിൽ' (1:1), അല്ലെങ്കിൽ 'പർവ്വതത്തിൽ' (പുറ. 24:18; 25:1) അതുമല്ലെങ്കിൽ 'കൂടാരവാതിൽക്കൽ' (സംഖ്യാ 12:5) വച്ച് ആണ്.

1. യാഗങ്ങളെ സംബന്ധിച്ച പ്രമാണങ്ങൾ (1-7)
2. പുരോഹിതന്മാരുടെ വിശുദ്ധീകരണം (8-10)
3. ശുദ്ധീകരണ നിയമങ്ങൾ (11-15)
4. പാപപരിഹാര ദിനാഘോഷം (16)

രണ്ടാം ഭാഗത്തിന് രണ്ടു ഉപവിഭാഗങ്ങളുണ്ട്

1. വിശുദ്ധ ജനമായി ജീവിക്കുന്നതിന് ആവശ്യമായ നിർദ്ദേശങ്ങൾ (17-26)

2. ദശാംശവും നേർച്ചയും സംബന്ധിച്ച കാര്യങ്ങൾ

പുറപ്പാട് പുസ്തകത്തിലെ പൗരോഹിത്യ പാരമ്പര്യത്തിന്റെ (പുറ. 25-31, 35-40) തുടർച്ചയാണ് ഈ പുസ്തകം. ഈ പാരമ്പര്യം സംഖ്യാ പുസ്തകത്തിലും തുടരുന്നു (സംഖ്യാ. 1-10). പുരോഹിത രേഖയുടെ ഭാഗമായ ഈ ഭാഗങ്ങൾ ബാബേൽ പ്രവാസകാലത്ത് ആകണം എഴുതപ്പെട്ടത്. പഞ്ചഗ്രന്ഥങ്ങളുടെ സമാഹർത്താവ് വ്യത്യസ്തങ്ങളും സ്വതന്ത്രവുമായ പാരമ്പര്യങ്ങളെ ഇതിനായി ഉപയോഗപ്പെടുത്തി. വളരെ പുരാതനങ്ങളായ വാമൊഴി പാരമ്പര്യങ്ങൾ (അദ്ധ്യാ 17-26 ൽ പരാമർശങ്ങൾ Holiness Code എന്നറിയപ്പെടുന്ന പുരാതന പാരമ്പര്യമാണ്) ഉൾപ്പെടുത്തിയിട്ടുണ്ട്.

വ്യത്യസ്തങ്ങളും വിശേഷപ്പെട്ടവയുമായ ഈ അനുഷ്ഠാനങ്ങളും പ്രമാണങ്ങളും യിസ്രായേലിനെ സംബന്ധിച്ച് അവരുടെ ചരിത്ര തീർത്ഥാടനത്തിൽ വിശുദ്ധനായ ദൈവം അവരുടെ മദ്ധ്യത്തിൽ 'കൂടാരമടിക്കുന്നു' എന്ന ബോധ്യത്തിൽ നിന്നുണ്ടാകുന്നവയാണ്. ഈ ദൈവസാമീപ്യം ജനത്തെ പാപബോധമുള്ളവരാക്കുന്നു, യാഗാർപ്പണത്തിലൂടെ ദൈവത്തെ തേടുവാനുള്ള പ്രേരകം കൂടെയാണ്. എന്തെന്നാൽ, പുരോഹിത സാക്ഷ്യപ്രകാരം പാപവിമുക്തരായി പുനരേകീകരിക്കപ്പെട്ട ജനത്തിന് ദൈവം തന്റെ കരുണ പ്രാപിക്കുവാനുള്ള വഴികൾ നിർദ്ദേശിക്കുന്നു. അത് അവരുടെ ആരോഗ്യത്തെയും സുഖജീവിതത്തെയും ദൂഷിതമാക്കാതെ ദൈവസന്നിധിയിൽ ജീവിക്കുന്നതിനു തന്നെ. ഈ ജീവിതം ജനത്തെ ഒരു വിശുദ്ധ (വേർതിരിക്കപ്പെട്ട) ജനമാക്കും, ലോകത്തിൽ നിന്ന് ഭിന്നമായ ദിവ്യമായ ശുശ്രൂഷയ്ക്കു നിയോഗിതരാക്കും.

ദൈവസാന്നിധ്യം, വിശുദ്ധി, ബലികൾ/യാഗങ്ങൾ, സീനായ് ഉടമ്പടി എന്നിവയാണ് ഈ പുസ്തകം വ്യക്തമാക്കുന്ന വേദശാസ്ത്ര വിഷയങ്ങൾ

ലേവ്യപുസ്തകത്തിന്റെ ആശയങ്ങൾ പുതിയ നിയമത്തിലെ പല ഭാഗങ്ങളിലും നിഴലിക്കുന്നുണ്ട്.

നിങ്ങൾ അന്യോന്യം സ്നേഹിക്കണമെന്ന കർത്തൃകല്പന (യോഹ. 15:12) ലേവ്യ 19:18 ൽ വായിക്കുന്നുണ്ട്. അതുപോലെ തന്നെ മനുഷ്യന്റെ പാപത്തിനുവേണ്ടി ബലിയാകുന്ന കുഞ്ഞാട് (യോഹ. 1:29, ലേവ്യ. 16:20-22).

ലേവ്യപുസ്തകത്തെ പ്രധാനമായും രണ്ടുഭാഗങ്ങളായി തിരിക്കാം.

A. അ. 1-16 - പുരോഹിതന്മാർക്കുള്ള നിയമങ്ങൾ. ആരാധനാനുഷ്ഠാനങ്ങളിലും യാഗാർപ്പണത്തിലും പുരോഹിതന്റെ കടമയും ശുദ്ധീകരണ ശുശ്രൂഷയിലെ അവരുടെ പങ്കുമാണിവിടെ പ്രതിപാദ്യം.

B. അ. 17-27. പുരോഹിതന്മാരിലൂടെ ജനത്തിനുള്ള നിർദ്ദേശങ്ങൾ വിശുദ്ധിയുടെ ആവശ്യകത ഇവിടെ വ്യക്തമാക്കുന്നു.

അല്പം കൂടെ വിപുലമായി തിരിക്കുന്നുവെങ്കിൽ ഒന്നാം ഭാഗത്തെ 4 ഭാഗങ്ങളാക്കാം.

വിശുദ്ധി-മനുഷ്യന്റെയും ദൈവത്തിന്റെയും (1 പത്രൊ. 1:17, ലേവ്യ. 11:44-45) എന്നീ ആശയങ്ങളും, ദൈവത്തെ സമീപിക്കുന്നവൻ വിശുദ്ധിയോടും വെടിപ്പോടുമായിരിക്കണമെന്നതും ലേവ്യപുസത്കം നൽകുന്ന ആശയങ്ങൾ തന്നെ. പരി. ഓർത്തഡോക്സു സുറിയാനി സഭയുടെ ആചാരാനുഷ്ഠാനങ്ങൾ ക്രമീകൃതവും കൃത്യതയുള്ളതും വെടിപ്പുള്ളതുമായിരിക്കണമെന്ന, അത് കൈവെപ്പോടു കൂടിയ പൗരോഹിത്യത്തിന്റെ ഉത്തരവാദിത്തമെന്ന ആശയം യിസ്രായേലിന്റെ പുരോഹിതന്മാരുടെ കൈപ്പുസ്തകമായ ലേവ്യപസ്തകത്തിൽ നിന്ന് ഉൾക്കൊള്ളുന്നവ തന്നെ.

തുടരും—




3

# വി. മത്തായിയുടെ സുവിശേഷം

**3.1. ആമുഖ വിഷയങ്ങൾ**

സുവിശേഷങ്ങളിൽ കാനോനിക ഘടനയിൽ ഒന്നാമത് ക്രമീകരിച്ചിരിക്കുന്നതും അധ്യായങ്ങളുടെ എണ്ണത്തിൽ വലുപ്പമേറിയതും വി. മത്തായിയുടെ സുവിശേഷമാണ്. ചുങ്കക്കാരനായ മത്തായിയെ യേശു തമ്പുരാൻ ശിഷ്യപദത്തിലേക്ക് വിളിച്ചടുപ്പിച്ചിരിക്കുന്നതിനെപ്പറ്റി 9-ാം അധ്യായത്തിൽ നാം വായിക്കുന്നുണ്ട് (മത്താ. 9:9-11). എന്നാൽ ഈ സുവിശേഷം ഇന്നു നാം കാണുന്നതരത്തിൽ ക്രമീകരിച്ചിരിക്കുന്നത് അധ്യാപനകലയിൽ പ്രാവീണ്യമുണ്ടായിരുന്ന മത്തായി ശ്ലീഹായുടെ ശിഷ്യരിലാരെങ്കിലുമായിരിക്കും എന്ന അനുമാനം പണ്ഡിതന്മാർ മുമ്പോട്ടുവയ്ക്കുന്നുണ്ട്. "സ്വർഗ്ഗരാജ്യത്തിന്നു ശിഷ്യനായിത്തീർന്ന ഏതൊരു ന്യായപ്രമാണ ഗുരുവും തന്റെ നിക്ഷേപത്തിൽ നിന്ന് പുതിയതും പഴയതും എടുത്തു കൊടുക്കുന്ന ഒരു വീട്ടുടയവനോടു സദൃശ്യനാകുന്നു" എന്ന ഉപമ (മത്താ. 13:52) ഗ്രന്ഥകാരനിലേയ്ക്കു തന്നെ വിരൽചൂണ്ടുന്ന ഒന്നായി പണ്ഡിതർ അഭിപ്രായപ്പെടുന്നു. നല്ല ഒരു അധ്യാപകനായിരുന്ന ഗ്രന്ഥകാരൻ തന്റെ വിദ്യാർത്ഥികളെ യേശുവിനെപ്പറ്റിയും, സ്വർഗ്ഗരാജ്യത്തെയും പറ്റി പഠിപ്പിക്കുവാൻ ഉപയോഗിച്ച നോട്ടുകൾ പിൽക്കാലത്ത് ഒരു ഗ്രന്ഥരൂപത്തിലായി എന്ന് വേണമെങ്കിൽ കരുതാം.

സുവിശേഷത്തിന്റെ ഉള്ളടക്കത്തിന്റെ ഘടനയും ആവിഷ്ക്കാരത്തിലെ അച്ചടക്കവുമാണ് ഇങ്ങനെ പറയാനുള്ള പ്രധാന കാരണങ്ങൾ: യേശുവിന്റെ പ്രബോധനങ്ങളും (മത്താ. 5-7), അത്ഭുതപ്രവർത്തനങ്ങളും (മത്താ. 8-9), സുവിശേഷപ്രവർത്തനങ്ങളുടെ പ്രത്യേകതയും (മത്താ. 10), ഉപമകളും (മത്താ. 13), യുഗാന്ത്യ പ്രഖ്യാപനങ്ങളും (മത്താ. 24-25) അടുക്കും ചിട്ടയോടും കൂടി ക്രമീകരിച്ചിരിക്കുന്നു. മറ്റു സുവിശേഷങ്ങളിൽ ചിതറിക്കിടക്കുന്ന ഇത്തരം വിവരണങ്ങളെ മാലപോലെ കോർത്തിണക്കി വിഷയാനുസൃതമായി രചിക്കുവാൻ ഒരധ്യാപകനല്ലാതെ ആർക്കാണ് കഴിയുക? ഏതു വിഷയമെടുത്താലും അതു ത്രിത്വസംഖ്യയായ മൂന്നു ഭാഗങ്ങളായി ക്രമീകരിച്ചിരിക്കുന്നതും ഈ അധ്യാപകന്റെ പ്രത്യേകതയാണ്. ഒന്നാം വാക്യത്തിൽ യേശുവിന്റെ മൂന്നു പേരുകളിൽ തുടങ്ങി അവസാന അധ്യായത്തിൽ ത്രിത്വദൈവനാമങ്ങളിലവസാനിക്കുന്ന സംഖ്യാശാസ്ത്രപരമായ ഈ രചനാ ശൈലി വായനക്കാരുടെ ശ്രദ്ധയാകർഷിക്കാതെ പോകില്ല; കർത്താവിന്റെ വംശാവലിപോലും മൂന്നു കാലഘട്ടങ്ങളിലായി ക്രമീകരിച്ചിരിക്കുന്നത് പഠനത്തിൽ ഉത്സുകരായവരെ പ്രോത്സാഹിപ്പിക്കുവാനായിട്ടാണ്. ഈ സുവിശേഷം എ.ഡി. 85 നടുത്ത് യഹൂദരും യവനരും ഇടകലർന്ന ഒരു ക്രൈസ്തവ സമൂഹത്തിനായി എഴുതി എന്നു കരുതാം. എ.ഡി. 80 തോടുകൂടി ക്രിസ്തു വിശ്വാസികളെ തങ്ങളുടെ കൂട്ടത്തിൽ നിന്ന് ഓടിച്ചുകളഞ്ഞ യഹൂദസമൂഹത്തെയും അതിന്റെ മേലധികാരികളെയും പരുഷമായി വിമർശിക്കുന്ന ഭാഷ ഈ സുവിശേഷത്തിലുടനീളം ദൃശ്യമാണ് (മത്താ. 23). കൈസറിയായിലെ വി. എവുസേബിയോസ്, ഹിറാപ്പോലീസിലെ പാപ്പിയാസ് ഈ സുവിശേഷത്തെപ്പറ്റി പറയുന്ന ഒരു സംഗതി ഉദ്ധരിച്ചിട്ടുണ്ട്. അതനുസരിച്ച് "വി. മത്തായി എബ്രായ ഭാഷയിൽ സുവിശേഷം രചിക്കുകയുണ്ടായി". എന്നാൽ ഇതുപറയുന്ന എബ്രായ കൈയ്യെഴുത്തു പ്രതി ഇതുവരെ ലഭ്യമല്ലാത്തതിനാലും, സുവിശേഷത്തിൽ ഉപയോഗിച്ചിരിക്കുന്ന കറതീർന്ന ഗ്രീക്കു ഭാഷയുടെ വെളിച്ചത്തിലും പണ്ഡിതന്മാർ ഈ ഉദ്ധരണിക്ക് വലിയ വില കല്പിക്കുന്നില്ല.

**3.2. യേശുവിന്റെ ജനനവും ബാല്യകാലവും** (മത്താ. 1:1-2:23).

പുതിയ നിയമത്തിലെ 27 ഗ്രന്ഥങ്ങളിൽ വി. മത്തായിയുടെയും വി. ലൂക്കോസിന്റെയും സുവിശേഷങ്ങളിൽ മാത്രമാണ് ക്രിസ്തുമസ്സിനോടനുബന്ധിച്ചുള്ള സംഭവങ്ങൾ പറയുന്നത്; ഒന്നാം സുവിശേഷത്തിൽ a) കർത്താവിന്റെ വംശാവലി, b) ജനനം, c) വിദ്വാന്മാരുടെ ആഗമനം, d) ശിശുവധം, e) തിരുക്കുടുംബത്തിന്റെ പലായനം, f) നസ്രത്തിലുള്ള പുനരധിവാസം എന്നിവ നല്കുന്നു.

**3.2.1. യേശുവിന്റെ വംശാവലി**

യേശുവിന്റെ ജനനകാലത്ത് വംശാവലികൾ ഇന്നത്തെ കുടുംബ ചരിത്രങ്ങളെപ്പോലെ സമൂഹത്തിൽ ഉപയോഗത്തിലിരുന്നു. 8-ാം ദിവസം കുട്ടിയെ ദൈവാലയത്തിൽ സമർപ്പിക്കുമ്പോൾ ദേവാലയാധികാരികൾക്ക് (ഇന്നു നാം ജനനസർട്ടിഫിക്കറ്റു സമർപ്പിക്കുന്നതുപോലെ) സമർപ്പിക്കേണ്ട ഒരു രേഖയായിരുന്നു വംശാവലി. ഇപ്രകാരം യേശുവിനെ യറുശലേം ദേവാലയത്തിൽ സമർപ്പിച്ചപ്പോൾ യൗസേഫ് അവിടെയേൽപ്പിച്ച ഒന്നായിരിക്കാം നാമിന്നുകാണുന്ന വംശാവലി. നിയമപരമായി പിതൃത്വം ഏറ്റെടുത്ത "ദാവീദിന്റെ പുത്രനായ യൗസേഫ്" തന്റെ തന്നെ വംശാവലിയാണ് നൽകിയിരിക്കുന്നത്. വി. ലൂക്കോസിന്റെ സുവിശേഷത്തിൽ കൊടുത്തിരിക്കുന്ന വംശാവലിയും (ലൂക്കോ. 3:23-38) വി. മത്തായിയുടെ സുവിശേഷത്തിലെ വംശാവലിയും തമ്മിൽ പല വ്യത്യാസങ്ങളുമുണ്ട്: a) ലൂക്കോസ് ആദാം മുതലുള്ള വംശങ്ങളെപ്പറ്റി പറയുമ്പോൾ ഇവിടെ അബ്രഹാം മുതലുള്ളവരെ മാത്രം നാം കാണുന്നു; b) ലൂക്കോസ് തുടർച്ചയായി 77 പേരുകൾ എഴുതുമ്പോൾ ഇവിടെ പതിനാലു വീതമുള്ള മൂന്നു ഘട്ടങ്ങളിലായി വംശാവലിയെ വിഭജിച്ചിരിക്കുന്നു; c) ലൂക്കോസ് വനിതകളെപ്പറ്റി നിശബ്ദനായിരിക്കുമ്പോൾ ഒന്നാം സുവിശേഷത്തിൽ താമാർ, രാഹാബ്, രൂത്ത്, ബർശേബ, മറിയാം എന്നീ അഞ്ചു പേരുകൾ കാണുന്നു; d) ലൂക്കോസ് ആരോഹണക്രമത്തിൽ പേരുകൾ കുറിക്കുമ്പോൾ ഇവിടെ അവരോഹണ ക്രമത്തിൽ പേരുകൾ നൽകിയിരിക്കുന്നത്; e) ലൂക്കോസ് വെറും പേരുകൾ മാത്രം പറയുമ്പോൾ വി. മത്തായി "ജനിപ്പിച്ചു" എന്ന ക്രിയാപദത്തിലൂടെ പ്രജകളെ ബന്ധിപ്പിക്കുന്നു; f) വി. മത്തായി ചില സംഭവങ്ങളും (ബാബേൽ പ്രവാസം), തലക്കെട്ടുകളും (ദാവീദ് എന്ന രാജാവ്), വിശേഷണങ്ങളും (ഊരിയാവിന്റെ ഭാര്യ), സഹോദര വിവരണങ്ങളും (പാരസിനെയും സോരഹിനെയും; യഹൂദയും സഹോദരങ്ങളും) കൂട്ടിച്ചേർക്കുന്നുണ്ട്; g) ഇവിടെ ദാവീദിന്റെ പുത്രനായ ശലോമോന്റെ പിൻതുടർച്ചക്കാരെപ്പറ്റി പറയുമ്പോൾ ലൂക്കോസ് ദാവീദിന്റെ മകനായ നാഥാന്റെ പിൻഗാമികളുടെ പേരുകളാണ് നൽകിയിരിക്കുന്നത്. അബ്രഹാം യഹൂദന്മാരുടെ പിതാവ് എന്നതോടൊപ്പം (ഉല്പ. 15:16) ജനതകളുടെ പിതാവ് (ഉല്പ. 17:1-8) കൂടിയായിരുന്നല്ലോ. ഭൂലോകമൊക്കെയുമുള്ള സർവ്വ ജനതകൾക്കും രക്ഷകനായ (മത്താ. 28:16-20) യേശുക്രിസ്തു പുതിയൊരു യുഗത്തിന് പ്രാരംഭം കുറിച്ചുകൊണ്ടാണ് ഈ ലോകത്തിൽ ഭൂജാതനായത്. യേശുക്രിസ്തുവിൽ (ഗലാ. 3:16) വിശ്വസിക്കുന്നതുമൂലം നാമേവരും അബ്രഹാമിന്റെ മക്കളായി തീരുകയാണ് ചെയ്യുന്നത് (ഗലാ. 3:29).

തുടരും...



AN ORTHODOX CATECHISM

3
ആരാധനാ പഠനം

ഫാ. ഡോ. വർഗ്ഗീസ്
പി. വർഗ്ഗീസ്, പാമ്പാക്കുട
(ഓർത്തഡോക്സ് സെമിനാരി)

## ദേവാലയത്തിലെ തിരശ്ശീല

സ്വർഗ്ഗത്തെ ഭൂമിയിൽ നിന്നും വേർതിരിച്ച് നിർത്തുന്ന ആകാശ മണ്ഡലത്തിന്റെ പ്രതീകമാണ് തിരശ്ശീല (ഉല്പത്തി 1:8). മദ്ബഹായെ കെസ്ത്രുമോ (അഴിക്കകം) യിൽ നിന്ന് വേർതിരിക്കുന്നത് തിരശ്ശീല കൊണ്ടാണ്. തിരശ്ശീല ദൈവത്തിന്റെ അധിവാസ സ്ഥലമായ വിശുദ്ധ സ്ഥലത്തെ മാനുഷിക ദൃഷ്ടിയിൽ നിന്ന് മറച്ചുവയ്ക്കുന്നു. പഴയ നിയമകാലത്തും ശുദ്ധതകളുടെ ശുദ്ധസ്ഥലവും, ശുദ്ധസ്ഥലവും തമ്മിൽ വേർതിരിക്കുന്നത് തിരശ്ശീല കൊണ്ടായിരുന്നു. എബ്രായർ 9:1-3 ഭാഗങ്ങളിൽ ഇത് വിശദീകരിക്കുന്നുണ്ട്.

"ആഫായ് തറ്ഗാ ദക്ദുശ് കുദ്ശിൻ" (അതിവിശുദ്ധ സ്ഥലത്തിന്റെ മറ) എന്ന സുറിയാനി പദമാണ് ഇതിനെ കുറിക്കുന്നത്. സുറിയാനി സഭയിൽ കുരിശ് അടയാളമോ, പ്രാവിന്റെ ചിത്രമോ തിരശ്ശീലയിൽ കാണുന്നു. തെക്കുനിന്നും വടക്കോട്ട് വലിച്ചു തുറക്കത്തക്കവിധത്തിലാണ് തിരശ്ശീലയുടെ ക്രമീകരണം. യഹൂദന്മാരുടെ യരുശലേം ദേവാലയത്തിലെ മാതൃകയാണ് (എബ്രായർ 9:3-7) ക്രിസ്തീയ ദേവാലയങ്ങളിൽ ഇന്ന് പിന്തുടരുന്നത്. ബൈസന്റിയൻ സഭയിൽ തുണികൊണ്ടുള്ള തിരശ്ശീലയ്ക്കു പകരം തടികൊണ്ടുള്ള വാതിലാണ് ത്രോണോസിനെ മറയ്ക്കുന്നത്. എന്നാൽ അർമ്മീനിയൻ സഭയും കോപ്റ്റിക് സഭയും സുറിയാനി സഭയുടേത് പോലുള്ള തിരശ്ശീലയാണ് ഉപയോഗിക്കുന്നത്.

സാധാരണ ധൂപാർപ്പണം നടത്തുന്ന യാമങ്ങളിൽ യാമപ്രാർത്ഥന ആരംഭിക്കുമ്പോൾ തിരശ്ശീല തുറക്കുകയും പ്രാർത്ഥനയ്ക്ക് ശേഷം തിരശ്ശീല ഇടുകയും ചെയ്യുന്നു. 9-ാം മണി നമസ്ക്കാരത്തോടെ സന്ധ്യാപ്രാർത്ഥന ആരംഭിക്കുന്നുവെങ്കിൽ ആ സമയത്ത് തിരശ്ശീല തുറക്കാറില്ല; സന്ധ്യാ നമസ്ക്കാരം ആരംഭിക്കുമ്പോഴാണ് തിരശ്ശീല തുറക്കുന്നത്. രാത്രി പ്രാർത്ഥനയിൽ 'ഹാലേലൂയ്യാ' എന്ന കൗമ ചൊല്ലുമ്പോൾ മാത്രമേ തിരശ്ശീല മാറ്റുകയുള്ളൂ. ഹാശാ ആഴ്ചയിൽ യാമ പ്രാർത്ഥനകൾക്ക് തിരശ്ശീല തുറക്കാതെ 'മ്നോർത്തോ' അഴിക്കകത്ത് മധ്യത്തിൽ വച്ച് അതിന്റെ മുമ്പിൽ ധൂപം അർപ്പിക്കുന്ന പതിവാണുള്ളത്. എന്നാൽ പെസഹ, ദു:ഖശനി ദിവസങ്ങളിൽ പട്ടക്കാരൻ മദ്ബഹായിൽ തൂയോബയ്ക്ക് പ്രവേശിക്കുമ്പോൾ മാത്രം തിരശ്ശീല തുറക്കുന്ന പതിവാണുള്ളത്.

മനുഷ്യബുദ്ധിക്ക് അതീതമായ രീതിയിൽ രൂപാന്തരം പ്രാപിക്കുന്ന രഹസ്യമാണ് വി. കുർബ്ബാന. ഈ വലിയ രഹസ്യത്തിന്റെ വൈശിഷ്ട്യത്തെ കാത്തുസൂക്ഷിക്കുന്ന ആവരണമാണ് തിരശ്ശീല. ദേവാലയത്തിലെ തിരശ്ശീല വി. കുർബ്ബാനയോടുള്ള ഭക്തി ആദരവുകൾ ജനിപ്പിക്കുന്നതിന് പര്യാപ്തമാണ്. ക്രൂബകൾക്ക് ഉപരിസ്ഥിതി ചെയ്യുന്ന ദൈവത്തിന്റെ കൃപാസനമാണ് വി. ത്രോണോസ്. ആ കൃപാസനത്തിന്റെ പരിശുദ്ധിയും ഭക്തിയും സൂചിപ്പിക്കുന്നതിനാണ് തിരശ്ശീല ഇടുന്നത്.

മദ്ബഹായിലെ തിരശ്ശീല നീക്കുന്നതോടുകൂടി ബലിപീഠമാകുന്ന സിംഹാസനത്തിൽ ഉപവിഷ്ടനായിരിക്കുന്ന ക്രിസ്തുവിനെ സ്വർഗ്ഗസദൃശ്യമായി നമുക്ക് ദർശിക്കുവാൻ സാധിക്കുന്നു. ഇതുപോലെ നമ്മുടെ ജഡിക ചിന്തകളാകുന്ന മറകൾ നീക്കപ്പെടുമ്പോൾ നമ്മളിൽ വസിക്കുന്ന ക്രിസ്തുവിനെ കണ്ടെത്തുവാൻ കഴിയും. ■

1-ാം ചരമ വാർഷികം
31-01-2020

3-ാം ചരമ വാർഷികം
02-01-2020



Kizhakkethil
Malamuttathu
Keerukuzhy



Chinnamma Yohannan

M.Y. John

"മരിക്കാത്ത ഓർമ്മകളും
നിലയ്ക്കാത്ത പ്രാർത്ഥനയുമായി"

**മേരിക്കുട്ടി**

---

**ഓർമ്മയുടെ പതിനാല് വർഷം**
**04-01-2020**



**ശ്രീ. സി. ഇ. കുരുവിള**
ചുങ്കത്തിൽപറമ്പിൽ (ഗ്രേസ് ഹൗസ്)
വാഴൂർ

ജനുവരി നാലിന് നെടുമാവ് സെന്റ് പോൾസ് ഓർത്തഡോക്സ് വലിയ പള്ളിയിൽ വി. കുർബ്ബാനയും ഓർമ്മ പ്രാർത്ഥനയും നടത്തി.

Inserted by:-
സന്തപ്ത കുടുംബാംഗങ്ങൾ

---

**50-ാം ചരമവാർഷികം**
**28-11-2019**



**ദിവ്യശ്രീ പി. ഒ. സ്കറിയ കത്തനാർ**
പനയ്ക്കാമറ്റം, നിരണം

ജനനം: 15-06-1883 വിയോഗം : 28-11-1969

"ആചാര്യേശ മശിഹാകുദാശകളർപ്പിച്ചോർ
ഈ ആചാര്യനേകുക പുണ്യം നാഥാ സ്തോത്രം "

എന്ന്,
വൈദികർ, കുടുംബാംഗങ്ങൾ,
പനയ്ക്കാമറ്റം കുടുംബം






'പത്തു കിണറിനു തുല്യം ഒരു കുളം
പത്തു കുളത്തിനു തുല്യം ഒരു തടാകം
പത്തു തടാകത്തിനു തുല്യം ഒരു പുത്രൻ
പത്തു പുത്രന്മാർക്കു തുല്യം ഒരു മരം"
(വൃക്ഷായുർവേദം)

# പ്രത്യാശയുള്ള വൃക്ഷങ്ങൾ

'കാലാവസ്ഥാവ്യതിയാനവും ആഗോളതാപനവുംമൂലം 24 ലക്ഷം ഏക്കർ ആമസോൺ മഴക്കാടുകൾ കത്തിനശിച്ച വർഷമാണ് കടന്നുപോയത്. കഴിഞ്ഞ പത്തുവർഷങ്ങൾക്കിടയിലെ ഏറ്റവും ഉയർന്ന നിരക്ക്! ലാറ്റിൻ അമേരിക്കൻ ബിഷപ്പ് കോൺഫറൻസ് 'ദുരന്തം' (Tragedy) എന്നാണ് ഈ സാഹചര്യത്തെ വിശേഷിപ്പിച്ചത്. ഐക്യരാഷ്ട്രസംഘടനയോടും അന്താരാഷ്ട്രസമൂഹത്തോടും ആമസോണിയൻ രാജ്യങ്ങളിലെ ഭരണാധികാരികളോടും സമ്മേളനം അടിയന്തിരശ്രദ്ധ ആവശ്യപ്പെടുകയുണ്ടായി. നമ്മുടെ രാജ്യതലസ്ഥാനമായ ഡൽഹി നഗരത്തിനു ശ്വാസംമുട്ടിയ വർഷം കൂടിയാണിത്. അന്തരീക്ഷവായുവിന്റെ ഗുണനിലവാരമളക്കുന്ന എ.ക്യു.ഐ. (Air Quality Index) അനുസരിച്ച് അനാരോഗ്യകരമായ വായുവാണ് ഡൽഹി നിവാസികൾ ശ്വസിക്കുന്നത്. വാഹനങ്ങളുടെ എണ്ണപ്പെരുപ്പം മൂലമുണ്ടാകുന്ന മലീനീകരണം, റോഡിലെ പൊടിപടലങ്ങളുടെ വർദ്ധനവ്, അശാസ്ത്രീയമായി തീ കത്തിക്കുന്നതു മൂലമുണ്ടായ പുക എന്നിവ മഞ്ഞിൽ കലരുന്നതാണ് ഈ ദുരവസ്ഥയ്ക്കു കാരണം. ലോകരാജ്യങ്ങളിലെ 1650 നഗരങ്ങളിൽ ലോകാരോഗ്യസംഘടന (W.H.O.) നടത്തിയ സർവ്വേയിൽ ഏറ്റവും മോശം അന്തരീക്ഷവായു ഡൽഹിയിലേതാണെന്നു കണ്ടെത്തി. "നരകത്തെക്കാൾ മോശം അവസ്ഥ"യെന്നാണ് സുപ്രീംകോടതി ജഡ്ജി അരുൺമിശ്ര ഇതിനോട് പ്രതികരിച്ചത്.

ആഗോളതാപനംമൂലം ഹിമാലയത്തിൽ സഹസ്രാബ്ദങ്ങൾക്കിടയിലെ ഏറ്റവും കൂടിയ മഞ്ഞുരുകലിനും കാരണമായി. 2017 ഫെബ്രുവരിയിൽ രാജസ്ഥാനിലെയും ഗുജറാത്തിലെയും മരുഭൂമികളിൽ വെള്ളപ്പൊക്കമുണ്ടായി. താരതമ്യേന സുരക്ഷിതമായി കരുതിയിരുന്ന കേരളത്തിൽപ്പോലും 2018-ലെയും 2019-ലെയും പ്രളയകാലങ്ങളിൽ 'പാരിസ്ഥിതിക അഭയാർത്ഥികൾ' സൃഷ്ടിക്കപ്പെട്ടു. ജലഗോപുരമെന്നു വിശേഷിപ്പിക്കപ്പെടുന്ന പശ്ചിമഘട്ടത്തിന്റെ അനിയന്ത്രിതമായ പരിസ്ഥിതികചൂഷണമാണ് ഈ നവപ്രതിഭാസത്തിനു കാരണമായത്. സമകാലിക ചുറ്റുപാടിൽ പരിസ്ഥിതി സഹവർത്തിത്വത്തിന്റെ ദർശനങ്ങൾ രൂപപ്പെടുത്തിക്കൊണ്ട് പുതുവത്സരത്തിലേക്കു പ്രവേശിക്കുവാൻ നമ്മെ പ്രേരിപ്പിക്കുന്ന പുസ്തകമാണ് പീറ്റർ വോലെബെൻ (Peter Wohlleben) രചിച്ച *വൃക്ഷങ്ങളുടെ രഹസ്യജീവിതം* (The Hidden Life of Trees).

വൃക്ഷങ്ങൾ മനുഷ്യരെപ്പോലെ ആശയവിനിമയം നടത്തുമോ? അവയ്ക്ക് സംസാരിക്കാൻ കഴിയുമോ? വൃക്ഷങ്ങൾക്ക് സ്നേഹിക്കാനറിയാമോ? അവയ്ക്ക് വേദന അനുഭവിക്കാനാകുമോ? അവയ്ക്ക് മിത്രങ്ങളും ശത്രുക്കളുമുണ്ടോ? അവ ഏകാന്തത അനുഭവിക്കുന്നുണ്ടോ? അവ ശത്രുക്കളുടെ ആക്രമണത്തെ ചെറുക്കുന്നതെങ്ങനെയാണ്?... എന്നു തുടങ്ങി നമുക്ക് അപരിചിതമായ വൃക്ഷങ്ങളുടെ ജീവിതം, അതെ, രഹസ്യജീവിതം വെളിപ്പെടുത്തുന്ന രചനയാണിത്. നൂറ്റാണ്ടുകൾക്കുമുമ്പ് വെട്ടിമാറ്റപ്പെട്ട മരത്തിന്റെ അവശേഷിക്കുന്ന കുറ്റിക്ക് അന്നജവും മറ്റു പോഷകങ്ങളും പകർന്നുകൊടുത്ത് അവയുടെ ജീവൻ നിലനിർത്തുന്നു! ഇവ വർത്തമാനകാല വനത്തെ രൂപപ്പെടുത്തുന്ന വൃക്ഷങ്ങളുടെ മാതാപിതാക്കളായിരിക്കാമെന്നാണ് എഴുത്തുകാരന്റെ നിഗമനം. ഭക്ഷണവും ആശയവും വൻതോതിൽ കൈമാറുന്ന മണ്ണിലെ കുമിൾശൃംഖലയെ അദ്ദേഹം 'വുഡ് വൈഡ് വെബ്' (Wood Wide Web) എന്നു വിശേഷിപ്പിക്കുന്നു. മനുഷ്യർ കൃഷിചെയ്ത് വളർത്തുന്ന സസ്യങ്ങളാണ് ലോകത്തിൽ ഏറ്റവും കൂടുതൽ വിഷാദം അനുഭവിക്കുന്ന സസ്യങ്ങളെന്നാണ് അദ്ദേഹത്തിന്റെ കണ്ടെത്തൽ. 'ബധിരരും മൂകരും' എന്നാണ് അദ്ദേഹം അവയ്ക്ക് പേരിട്ടിരിക്കുന്നത്.

വൃക്ഷങ്ങൾക്കു പരസ്പരം ആശയവിനിമയം നടത്താനാകും. ഗന്ധങ്ങളിലൂടെയാണ് അവ സംസാരിക്കുന്നത്. ഉദാഹരണത്തിന്, ആഫ്രിക്കയിലെ സാവന്നയിൽ അക്കേഷ്യാമരത്തിന്റെ ഇലകൾ തിന്നുജീവിച്ച ജിറാഫുകളെ ഒഴിവാക്കാനായി വൃക്ഷങ്ങൾ അവയുടെ ഇലകളിലേക്ക് എഥിലിൻ എന്ന രാസവസ്തു നിർഗമിപ്പിച്ചു. മിനിറ്റുകൾക്കുള്ളിൽ സഹവൃക്ഷങ്ങളെല്ലാം എഥിലിൻ പുറപ്പെടുവിച്ചു. കാറ്റിലൂടെയാണ് ഈ വൃക്ഷങ്ങൾ ഗന്ധമുന്നറിയിപ്പുകൾ നല്കുന്നത്. (ജിറാഫുകൾ കാറ്റിന്റെ എതിർദിശയിലൂടെ ദൂരെ മാറി സസ്യങ്ങളെ ഭക്ഷിക്കുവാനായി പോയി!). വൃക്ഷങ്ങൾക്കു ദാഹിക്കുമ്പോൾ അവ നിലവിളിക്കുന്നു. വേരുകളിൽനിന്ന് ഇലകളിലേക്കുള്ള ജലപ്രവാഹം തടയപ്പെടുമ്പോൾ തായ്ത്തടിയിൽ കമ്പനങ്ങളുണ്ടാകുന്നു. അവ മനുഷ്യന്റെ കാതുകൾക്ക് കേൾക്കാനാകാത്ത അൾട്രാസോണിക് തലത്തിലാണ്. അവ വെറും കമ്പനങ്ങളല്ല. നിലവിളികളാണെന്നാണ് പീറ്റർ വോലെബെന്റെ കണ്ടെത്തൽ. സാമൂഹികജീവികളായ വൃക്ഷങ്ങൾ സ്വന്തം വർഗ്ഗക്കാരുമായി മാത്രമല്ല, പ്രതിയോഗികളുമായിപ്പോലും ഭക്ഷണം പങ്കുവെക്കുകയും പരസ്പരം പോഷിപ്പിക്കുകയും ചെയ്യുന്നുവെന്ന സുവാർത്ത നവവത്സരത്തിൽ നമ്മെ പ്രചോദിപ്പിക്കട്ടെ.

**"ഒരു വൃക്ഷമായിരുന്നാൽ പ്രത്യാശയുണ്ട്. അതിനെ വെട്ടിയാൽ പിന്നെയും പൊട്ടിക്കിളിർക്കും. അത് ഇളം കൊമ്പുകൾ വിടാതിരിക്കയില്ല. അതിന്റെ വേർ നിലത്തു പഴകിയാലും അതിന്റെ കുറ്റി മണ്ണിൽ കെട്ടുപോയാലും വെള്ളത്തിന്റെ ഗന്ധംകൊണ്ട് അത് കിളിർക്കും. ഒരു തൈപോലെ തളിർവിടും. പുരുഷനോ മരിച്ചാൽ ദ്രവിച്ചുപോകുന്നു** (ഇയ്യോബ് 14:7-10).

ടി.കെ



"ഇവൾക്ക് ഈയിടെയായി ഇത്തിരി ഒരുക്കം കൂടുന്നുണ്ടോ? എന്തിനാണ് അയൽവക്കത്തെ പുതിയ താമസക്കാരനോട് അവൾക്ക് ഇത്ര കൂടുതൽ അടുപ്പം? അയാൾ വരാന്തയിലിരുന്ന് പത്രം വായിക്കുന്ന സമയം നോക്കിത്തന്നെ അവൾ മുറ്റമടിക്കാൻ ഇറങ്ങുന്നത് അത്ര യാദൃശ്ചികമാണോ? കഴിഞ്ഞ ദിവസം വീട്ടിൽ അനുഭവപ്പെട്ട സിഗരറ്റിന്റെ മണം എവിടെ നിന്നു വന്നു? അപ്പന്റെ ശ്രാദ്ധത്തിന് ഉണ്ടാക്കിയ നെയ്യപ്പം അയൽ വീട്ടിൽ കൊടുക്കണം എന്ന് എന്താണിത്ര താൽപര്യം? ചെറിയാച്ചന്റെ മനസ്സിൽ തന്റെ ഭാര്യയുടെ വിശ്വസ്തതയെപ്പറ്റി ചില സംശയങ്ങൾ ഉടലെടുത്തു തുടങ്ങിയത് അങ്ങനെയാണ്. ആദ്യമാദ്യം ഒന്നും നേരിട്ട് പറഞ്ഞില്ല. ഭർത്താവിന്റെ അസാധാരണമായ ദേഷ്യത്തിന്റെ കാര്യം ജെസിക്കും മനസ്സിലായില്ല. ഒരു ദിവസം ചെറിയാന്റെ മനസ്സിലെ അഗ്നിപർവ്വതം പൊട്ടിത്തെറിച്ചു". "നിനക്ക് എന്നെ വേണ്ട അല്ലേ? അവന്റെ കൂടെ പോയി പൊറുത്തോളൂ. അഞ്ചും ഏഴും വയസ്സുള്ള രണ്ട് ആൺമക്കളുടെ അമ്മയായ നിനക്ക് എന്തിന്റെ കേടാണ്?" മകനും മരുമകളും തമ്മിലുള്ള ശണ്ഠ എന്താണെന്ന് എന്നറിയാതെ അന്ധാളിച്ചു നിന്ന അമ്മ, കാര്യമറിഞ്ഞപ്പോൾ മകനെ കണക്കിനു ശകാരിച്ചു. കരഞ്ഞു വീർത്ത മുഖവുമായി ജെസി മുറിക്കകത്തു കയറി കതകടച്ചു. "ദൈവം തമ്പുരാനെ, എന്തൊരു അപരാധമാണ് എന്നേപ്പറ്റി ഈ മനുഷ്യൻ പറയുന്നത്? "ഞാൻ മനസ്സാ വാചാ കർമണാ അറിയാത്ത ഒരു കാര്യം എങ്ങനെ ഇതിയാന്റെ മനസ്സിൽ കേറി? സംശയരോഗം എന്നൊക്കെ കേട്ടിട്ടുണ്ട്. ഇനി അങ്ങനെ എങ്ങാനും ഒണ്ടോ അച്ചായന്? ആരെങ്കിലും അറിഞ്ഞാൽ എന്തൊരു നാണക്കേടാണ്? എല്ലാം സഹിക്കുക തന്നെ."



അന്നു രാത്രി തനിച്ചായപ്പോൾ വളരെ ശാന്തയായി അവൾ ചെറിയാച്ചനോട് തന്റെ വേദനപങ്കുവെച്ചു. എല്ലാം കേട്ടറിഞ്ഞ ചെറിയാൻ അവസാനം പറഞ്ഞു "ശരി-അങ്ങനെയൊന്നും ഇല്ല എന്ന് നീ പറയുന്നത് ഞാൻ വിശ്വസിക്കാം. നീ പരുമലപ്പള്ളിയിൽ വന്ന് മക്കളുടെ തലയിൽ- കൈവെച്ച് സത്യം ചെയ്തു പറയണം". മക്കളുടെ തലയിൽ കൈവെച്ച് എന്ന ഭാഗം ഒഴിവാക്കി ജെസി സമ്മതിച്ചു. പിറ്റേന്ന് രാവിലെ മകനും മരുമകളും കൂടി പരുമലപ്പള്ളിയിലേക്ക് പോകുന്നത് കണ്ട് രാത്രി മുഴുവൻ ഉറക്കം വരാതെ കിടന്ന അമ്മയും ആശ്വസിച്ചു. തമ്പുരാനെ എല്ലാം ശരിയായെന്നു തോന്നുന്നു.

പക്ഷേ ആ ആശ്വാസം അധിക ദിവസം നീണ്ടു നിന്നില്ല. പതിവായി മദ്യപിക്കാത്ത മകൻ കുടിച്ച് ലക്കില്ലാതെ വന്നതു കണ്ട് മരുമകളോട് അമ്മ തട്ടിക്കയറി. "നീ അവന് ധൈര്യം കൊടുക്കാത്തതു കൊണ്ടാണ് അവൻ കുടിക്കുന്നത്" എന്നായിരുന്നു ആരോപണം. "അപ്പന്റെ കുടിയുടെ പാരമ്പര്യം മകന് കിട്ടിയതായിരിക്കും" എന്നു പറഞ്ഞായിരുന്നു ജെസിയുടെ പ്രതിരോധം. ഈ ബഹളത്തിനിടയിലേക്കായിരുന്നു മൂത്ത സഹോദരിയും ഭർത്താവും കയറിച്ചെന്നത്. വിവരങ്ങൾ ഒക്കെ വിശദമായി കേട്ട സഹോദരി പിടിച്ച പിടിയാലെ ആങ്ങളയെയും നാത്തൂനെയും മാനസികാരോഗ്യ വിദഗ്ദ്ധന്റെ മുമ്പിൽ എത്തിച്ചു.

# മനഃപൂർവ്വം

ഡോ. വർഗീസ് പുന്നൂസ്
പണിക്കശ്ശേരിൽ

* * *

ചെറിയാന് ചെറുപ്പം മുതൽ തന്നെ അമ്മയും പെങ്ങന്മാരും മറ്റ് പുരുഷന്മാരോട് ഇടപെടുന്നത് ഈർഷ്യയുണ്ടായിരുന്ന കാര്യമാണ്. വിവാഹത്തിന്റെ ആദ്യനാളുകളിൽ ഭാര്യയോട് അമിതമായ പൊസസ്സീവ്നെസ്സ് (possessiveness) ആയിരുന്നു. ഭാര്യ ആരോടും മിണ്ടുന്നതോ, ദേഹത്ത് സ്പർശിക്കുന്നതോ ഒന്നും ഇഷ്ടമല്ലായിരുന്നു. ഈ സ്വഭാവം മനസ്സിലാക്കിത്തന്നെയായിരുന്നു ജെസിയുടെ പെരുമാറ്റങ്ങളും. പക്ഷേ ഇപ്പോൾ ഉണ്ടായ ഈ പ്രശ്നത്തിന് യാതൊരു അടിസ്ഥാനവുമില്ല എന്ന് വിശദമായ പ്രശ്ന വിശകലനത്തിൽ നിന്ന് മനസ്സിലായി. പക്ഷേ ഭാര്യ വിശ്വസ്തതയില്ലാതെ പെരുമാറുന്നു എന്ന തന്റെ ധാരണയിൽ ചെറിയാൻ ഉറച്ച് നിൽക്കുകയാണ്. തെളിവ് എന്താണ് എന്ന ചോദ്യത്തിന് സിഗരറ്റ് പുകയുടെ മണം, ഭാര്യ തന്നോട് താൽപര്യം കാണിക്കുന്നില്ല, മക്കളുടെ തലയിൽ കൈവച്ച് സത്യം ചെയ്തില്ല എന്നിങ്ങനെയുള്ള കാരണങ്ങളാണ് നിരത്തുന്നത്. ഇത് ആലോചിക്കുമ്പോൾ തന്നെ തനിക്ക് ഭ്രാന്തു പിടിക്കുന്നു-ആ ടെൻഷൻ കുറയാനാണ് മദ്യം കുടിച്ചത് എന്നിങ്ങനെ ചെറിയാന്റെ വിശദീകരണങ്ങൾ ഒരു വശത്ത്. തന്നെപ്പറ്റി ഇനിയും അനാവശ്യം പറഞ്ഞാൽ ആത്മഹത്യ ചെയ്യും എന്ന ജെസിയുടെ ഭീഷണി മറുവശത്ത്.

സന്തോഷമായി കഴിഞ്ഞുകൊണ്ടിരുന്ന ആ കുടുംബത്തിൽ അശാന്തിയും സംഘർഷവും പുകയുകയാണ്. എന്താണിതിനൊരു പരിഹാരം?

തുടരും...



പൗരോഹിത്യ രജത ജൂബിലി ആഘോഷിക്കുന്ന ഫാ. സി. ഗീവർഗീസ് (ബാബു). അഞ്ചൽ തെങ്ങുവിളയിൽ ശ്രീ. എൽ. ചാക്കോയുടെയും അന്നമ്മ ചാക്കോയുടെയും മകനും അഞ്ചൽ സെ. ജോർജ് തീർത്ഥാടന പള്ളി ഇടവകാംഗവും ചെങ്കുളം സെ. ജോർജ് വലിയ പള്ളി വികാരിയുമാണ്. സഹധർമ്മിണി: ഷീജ ഗീവർഗീസ്. മക്കൾ: ക്രിസ്റ്റി എലിസബത്ത് വർഗീസ്, ക്രിസ്റ്റിൻ വർഗീസ്.



എം.ജി. സർവ്വകലാശാലയിൽ നിന്ന് ഇംഗ്ലീഷിൽ പി.എച്ച്.ഡി. നേടിയ ജ്യോതി. സൂസൻ ഏബ്രഹാം (അസിസ്റ്റന്റ് പ്രൊഫസർ, ബസേലിയോസ് കോളജ് കോട്ടയം). പ്രൊഫ. ഏബ്രഹാം തലവടിയുടെയും ഏലിയാമ്മ ഏബ്രഹാമിന്റെയും മകളും പുതുപ്പള്ളി കൊണ്ടോടിക്കൽ ഡോ. ജോജി എം. ഫിലിപ്പിന്റെ (പാമ്പാടി കെ.ജി. കോളജ് ഫിസിക്കൽ എഡ്യുക്കേഷൻ മേധാവി) ഭാര്യ.



മഹാത്മാഗാന്ധി സർവകലാശാലയിൽ നിന്ന് മലയാളത്തിൽ പി.എച്ച്.ഡി. നേടിയ റ്റിയ മറിയം ജേക്കബ്. കോട്ടയം ചെറിയപള്ളി ഇടവകാംഗവും പള്ളം ബിഷപ്പ് സ്പീച്ചിലി കോളജ് ഫോർ അഡ്വാൻസ് സ്റ്റഡീസിലെ മലയാളം അദ്ധ്യാപികയുമാണ്. ഭർത്താവ്: കൈതത്തറ ജോർജ് ദാനിയേൽ. മക്കൾ: ജീമോൻ ചെറിയാൻ.



ബ്രിട്ടീഷ് അക്രഡിറ്റേഷൻ കൗൺസിലിന്റെ അംഗീകാരമുള്ള ലണ്ടൻ കരീഷ്മാ യൂണിവേഴ്സിറ്റിയിൽ നിന്നും ബിസിനസ് അഡ്മിനിസ്ട്രേഷനിൽ ഡോക്ട്രേറ്റ് ലഭിച്ചു. ചെങ്ങന്നൂർ പെരിശ്ശേരി ഈസ്റ്റ് മാർ ഗ്രിഗോറിയോസ് പള്ളി ഇടവക അംഗവും തുണ്ടിയിൽ കാർമൽ ഭവനിൽ റ്റി.എം. വർഗ്ഗീസിന്റെയും മറിയാമ്മ വർഗ്ഗീസിന്റെയും മകനുമാണ്. ഭാര്യ ആലാ മണ്ണാരേത്ത് അനി വില്ലയിൽ ഷില്ലി മാത്യു മകനുമാണ്.





സൺഡേസ്കൂൾ അഖില മലങ്കര സഹപാഠ്യ മത്സരം സൗത്ത് സെൻട്രൽ സോണിൽ സബ് ജൂണിയർ വിഭാഗം പ്രസംഗമത്സരത്തിൽ രണ്ടാം സ്ഥാനം കരസ്ഥമാക്കിയ ഐറിൻ സാറാ സൈമൺ. അയിരൂർ മതാപ്പാറ സെ. തോമസ് വലിയപള്ളി ഇടവകാംഗവും കുന്നംകുഴിയിൽ സൈമൺ കെ. ചാക്കോയുടെയും ഷീനാ സൈമണിന്റെയും മകളുമാണ്.



ജില്ലാ സ്കൂൾ കായിക മേളയിൽ 4 സ്വർണ്ണവും ഒരു വെള്ളിയും നേടിയ അലീന ജോയി. തൃശൂർ ഭദ്രാസനത്തിലെ മാരാങ്കോട്ട് സെ. ജോർജ് ലെബാനോൻ ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ നെല്ലിമറ്റത്തിൽ ജോയിയുടെയും ലിജിയുടെയും മകൾ. സംസ്ഥാന കായിക മേളയിലും മികച്ച വിജയം നേടി.



ഓപ്പൺ ഇന്റർ നാഷണൽ യൂണിവേഴ്സിറ്റി ഫോർ കോംപ്ലിമെന്റ് മെഡിസിൻസിൽ നിന്ന് ഡോക്ട്രേറ്റ് ലഭിച്ച ചെങ്ങന്നൂർ പുത്തൻകാവ് ആയിരുക്കുഴിയിൽ റിവർ വ്യൂവിൽ ഫിലിപ്പ് എം. വർഗ്ഗീസ്. പുത്തൻകാവ് സെ. മേരീസ് കത്തീഡ്രൽ ഇടവകാംഗമാണ്.







സൺഡേസ്കൂൾ അഖില മലങ്കര സഹപാഠ്യ മത്സരം സൗത്ത് സെൻട്രൽ സോണിൽ ജൂണിയർ വിഭാഗം സോളോ സോങ്ങിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കിയ ഹന്ന മറിയം തോട്ടുങ്കൽ. നിലയ്ക്കൽ ഭദ്രാസനത്തിൽ അയിരൂർ മതാപ്പാറ സെ. തോമസ് വലിയപള്ളി ഇടവകാംഗവും തോട്ടുങ്കൽ ശ്രീ. അനിൽ വർഗീസിന്റെയും ശ്രീമതി ജീബാ അനിലിന്റേയും മകളുമാണ്.

# QUIZ! 6

MOB.: 9744710654

ഫാ. ജോബി വർഗ്ഗീസ് സുൽത്താൻ ബത്തേരി

1. വി. വേദപുസ്തക പരാമർശമനുസരിച്ച് ആദ്യം സ്വപ്നം കണ്ട വ്യക്തി
2. സങ്കീർത്തനങ്ങളിൽ പള്ളി എന്നു പരാമർശിക്കുന്ന ഭാഗം
3. ദാവീദിന്റെ ആദ്യജാതൻ
4. ഏറ്റവും കൂടുതൽ വാക്യങ്ങൾ ഉള്ള പുതിയ നിയമത്തിലെ അദ്ധ്യായം
5. സഭാ ശുശ്രൂഷയ്ക്കായി അറിയപ്പെടുന്ന ആദ്യ വനിത
6. പുതിയ നിയമം എഴുതപ്പെട്ടത് ഏത് ഭാഷയിലാണ്
7. നല്ല ശമര്യാക്കാരന്റെ ഉപമ രേഖപ്പെടുത്തിയിരിക്കുന്ന വേദഭാഗം (അദ്ധ്യായം)
8. ആദ്യം എഴുതപ്പെട്ട സുവിശേഷം
9. ഒരേ പോലെയുള്ള രണ്ട് സങ്കീർത്തനങ്ങൾ
10. ഭവനപ്രതിഷ്ഠാ ഗീതം എന്നു ശീർഷകമായി കൊടുത്തിരിക്കുന്നത് ഏത് സങ്കീർത്തനത്തിലാണ്.
11. ഉച്ചനമസ്ക്കാരത്തിൽ നാൽപ്പത് കുമ്പിടീൽ ക്രമീകരിച്ചിട്ടുള്ള നോമ്പുകൾ ഏതെല്ലാം
12. പത്തു കന്യകമാരുടെ ഉപമയെ അടിസ്ഥാനപ്പെടുത്തി ഹാശ തിങ്കളാഴ്ച രാത്രി പ്രാർത്ഥനയിൽ ക്രമീകരിച്ചിട്ടുള്ള പ്രദക്ഷിണ ശുശ്രൂഷ
13. പരിശുദ്ധന്മാരുടെ തിരുശേഷിപ്പുകൾ വിശ്വാസികളുടെ വണക്കത്തിനായി പ്രതിഷ്ഠിക്കുന്ന പേടകം
14. ദുക്റോനോ എന്ന വാക്കിനർത്ഥം
15. ആരാധനാ വർഷത്തിൽ ഡിസംബർ 27 ന്റെ പ്രാധാന്യം
16. യു.എൻ. സെക്രട്ടറി ജനറൽ ആയി തെരഞ്ഞെടുക്കപ്പെട്ട ഏക ഓറിയന്റൽ ഓർത്തഡോക്സ് സഭാംഗം
17. സന്യാസിനി പ്രസ്ഥാനത്തിന്റെ സ്ഥാപക
18. ക്രിസ്തുവിന്റെ ക്രൂശ് കണ്ടെത്തിയ രാജ്ഞി
19. ശെമ്മാശനായിരിക്കുമ്പോൾ തന്നെ റമ്പാൻ സ്ഥാനം സ്വീകരിച്ച മലങ്കരയിലെ കാതോലിക്ക
20. ശാസ്താംകോട്ട മൗണ്ട് ഹോറേബ് ആശ്രമത്തിൽ അന്ത്യവിശ്രമം കൊള്ളുന്ന കാതോലിക്ക
21. 2012 ൽ മലങ്കര അസ്സോസിയേഷൻ കൂടിയ സ്ഥലം
22. എല്ലാവർഷവും കൂനൻകുരിശ് സത്യപ്രതിജ്ഞയുടെ സ്മരണാദിനം കൊണ്ടാടുന്ന തീയതി
23. മലങ്കരയിലെ ആറാമത്തെ കാതോലിക്കാ
24. പഴയ സെമിനാരി സ്ഥാപനത്തിന് സഹായം നൽകിയ ബ്രിട്ടീഷ് റസിഡണ്ട്
25. നിഖ്യാസുന്നഹദോസ് വിളിച്ചു കൂട്ടിയ ചക്രവർത്തി

**ക്വിസ്സ് - 5 ഉത്തരം:** 1. അരാരാത്ത് പർവ്വതം, 2. നൂൻ (സംഖ്യ 26:25), 3. രൂത്ത്, എസ്ഥേർ, 4. നാഥാൻ (2 ശമുവേൽ 12:1), 5. അബീമേലേക്ക് (ന്യായാ. 9:53), 6. തോമസ്, 7. മത്തായി, 8. ശലോമി (മത്തായി 20:20), 9. വി. ലൂക്കോസ് 24, 10. തലയോടിടം, 11. വി. യാക്കോബിന്റെ തക്സ, 12. രോഗികളുടെ വി. തൈലാഭിഷേകം, 13. കന്തീലാശുശ്രൂഷ, 14. സ്വർണ്ണവെള്ളി, 15. അപേക്ഷ, 16. പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ, 17. പത്തനംതിട്ട ബേസിൽ അരമന, 18. നവജ്യോതി സ്വയം സഹായ പദ്ധതി, 19. അർമ്മീനിയൻ ഓർത്തഡോക്സ് സഭ, 20. പ. ബസേലിയോസ് ഔഗേൻ പ്രഥമൻ, 21. 1876, 22. മാർ അപ്രേം, 23. തരിസ്സാപ്പള്ളി ചെപ്പേട്, 24. ചവിട്ടുനാടകം, 25. തിരുവിതാംകോട് പള്ളി

**ക്വിസ്സ് - 5, ശരി ഉത്തരം അയച്ചവർ :** 1. ശോശാമ്മ പാലച്ചുവട്ടിൽ, കോലഞ്ചേരി; 2. ഷാനി റോയി, റോയി വില്ല, കുളനട; 3. സൂസൻ ജോസഫ്, പുത്ര ഹൗസ്, കടമറ്റം; 4. ട്രീസാ ചെറിയാൻ, മത്തിക്കര, ബാംഗ്ലൂർ; 5. സാലി തോമസ്, കല്ലിനാൽ ഹൗസ്, കുടശ്ശനാട്.

*(ശരിയുത്തരം അയയ്ക്കുന്നവരിൽ തെരഞ്ഞെടുക്കപ്പെട്ട അഞ്ച് പേർക്ക് സമ്മാനം നല്കുന്നതാണ്. ഉത്തരങ്ങൾ ലഭിക്കേണ്ട അവസാന തീയതി 2020 ജനുവരി 25) ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം: എഡിറ്റർ, മലങ്കരസഭ മാസിക, കാതോലിക്കേറ്റ് അരമന, ദേവലോകം പി.ഒ., കോട്ടയം-686004, 0481-2573234.*

## 40th Day of Remembrance 02-01-2020



**KUNJAMMA VARGHESE**

Mukalamplavil
Bethsaino
Pannivizha
Adoor
Pathanamthitta

Mob.: 9061127243




# കുടുംബ വിശേഷം 1

ജിജി ജോൺസൺ

നവോമിയെന്ന പേരിന്റെയർത്ഥം സന്തുഷ്ടയെന്നാണ്. എന്നാൽ പേരു സൂചിപ്പിക്കുന്നതിന് ഘടകവിരുദ്ധമായ അനുഭവങ്ങളിലൂടെ അവൾ കടന്നു പോകുന്നു. "യഹോവയുടെ കൈ എനിക്കു വിരോധമായിരിക്കുന്നു" (1:13), "സർവ്വശക്തൻ എന്നോട് ഏറ്റവും കയ്പായുള്ളത് പ്രവർത്തിച്ചിരിക്കുന്നു". "നിറഞ്ഞവളായി ഞാൻ പോയി, ഒന്നുമില്ലാത്തവളായി എന്നെ തിരിച്ചയച്ചു" (1:20–21) എന്നിങ്ങനെ പറയാൻ മാത്രം തിക്തമായിരുന്നു അവളുടെ ജീവിതം. പരാജയത്തിന്റേയും, പരിത്യക്തതയുടേയും, ഏകാന്തതയുടേയും, ദാരിദ്ര്യത്തിന്റെയും കയ്പു നീർ മട്ടുവരെ കുടിച്ചവളാണ് നവോമി. "കയ്പുള്ളത്" എന്നർത്ഥമായ "മാറാ" എന്നാണ് അവൾ തനിക്കു തന്നെ നൽകിയ പേര്. എന്നാൽ അതി കഠിനമായ പരീക്ഷണങ്ങൾക്കും ജീവിതക്ലേശങ്ങൾക്കും മധ്യത്തിലും അവൾ പതറിയില്ല. യഹോവയുടെ മുമ്പിൽ പരാതി നിരത്തിയപ്പോഴും പ്രത്യാശ കൈവെടിഞ്ഞില്ല. തനിക്കു ചുറ്റും കൊടുങ്കാറ്റിരമ്പിയപ്പോഴും ജീവിതകൂടാരം തകർന്നടിയുമ്പോഴും അടിപതറാതെ ദൈവത്തിലുള്ള പ്രത്യാശ കൈവെടിയാതെ ഉറച്ചു നിന്നവളാണ് നവോമി. തന്റെ പുത്രന്മാരുടെ അകാല മരണത്തിൽ ദുഃഖിച്ചപ്പോഴും അതിന്റെ കുറ്റവും ഉത്തരവാദിത്വവും അവരുടെ ഭാര്യമാരിൽ ആരോപിച്ചില്ല. തന്നെയുമല്ല അവർ സ്വഭവനങ്ങളിലേക്ക് മടങ്ങി സന്തുഷ്ടമായ കുടുംബജീവിതം നയിക്കണമെന്ന് ആത്മാർത്ഥമായി ആഗ്രഹിച്ചു. അതിനായി അവരെ പ്രേരിപ്പിച്ചു.

രൂത്ത് എന്ന പേരിനർത്ഥം സഖി/സ്നേഹിക്കുന്നവൾ എന്നെല്ലാമാണ്. ഓർപ്പയെപ്പോലെ തന്നെ തന്റെ നാട്ടിൽ ഒരു പുനർവിവാഹത്തിനും കുടുംബജീവിതത്തിനും എല്ലാ സൗഭാഗ്യങ്ങളും അനുഭവിക്കാനും സാധ്യതയുള്ളവളായിരുന്നു. എന്നാൽ ഈ സാഹചര്യത്തിൽ അവളുടെ തിരഞ്ഞെടുപ്പിനാണ് പ്രസക്തി. ജീവിതത്തിനുണ്ടായ ആഘാതങ്ങളുടെ നടുവിൽ എല്ലാം നഷ്ടപ്പെട്ടവളായി വെറുംകൈയ്യാലെ നിരാലംബയായി സ്വന്തം നാട്ടിലേക്ക് തിരിച്ചുപോകുന്ന വൃദ്ധയായ മാതാവിനോട് ചേർന്നു നിൽക്കാൻ എടുക്കുന്ന തീരുമാനം. "അതിന് രൂത്ത് നിന്നെ പിരിയുവാനും നിന്റെ കൂടെ വരാതെ മടങ്ങിപ്പോകാനും എന്നോട് പറയരുതേ, നീ പോകുന്നിടത്തേക്ക് ഞാനും പോകും, നീ പാർക്കുന്നിടത്ത് ഞാനും പാർക്കും. നിന്റെ ജനം എന്റെ ജനം, നിന്റെ ദൈവം എന്റെ ദൈവം. നീ മരിക്കുന്നിടത്ത് ഞാനും മരിച്ചടക്കപ്പെടും, മരണത്തിലല്ലാതെ ഞാൻ നിന്നെ വിട്ടുപിരിയാൻ തക്കവണ്ണവും അധികവും യഹോവ എന്നോട് കൃപ ചെയ്യുമാറാകട്ടെ" (1:16, 17). തനിക്കെന്തെങ്കിലും നേട്ടം ഉണ്ടാകുമെന്നു കരുതിയല്ല ഈ തിരഞ്ഞെടുപ്പ്. മക്കളില്ലാത്ത വിധവയായി ശിഷ്ടകാലം ചിലവഴിക്കേണ്ടിവരും. മാത്രവുമല്ല അവളുടെ യാത്ര വിദേശത്തേക്കാണ്. ഇസ്രയേൽക്കാർക്ക് വിജാതീയരോടും വിദേശികളോടുമുള്ള മനോഭാവം അവൾക്കറിയാവുന്നതാണ്. അവളെടുത്ത തീരുമാനം അസാധാരണവും ത്യാഗോജ്ജ്വലവുമാണ്.

രൂത്തിൽ കാണുന്ന മറ്റൊരു സവിശേഷത അവളുടെ വിശ്വാസമാണ്. മൊവാബ്യ സ്ത്രീയായ അവൾ ഇസ്രയേലിന് സ്വയം വെളിപ്പെടുത്തിയ യഹോവയെ ദൈവമായി സ്വീകരിച്ചു. അമ്മയുടെ ദൈവമായിരിക്കും എന്റെ ദൈവമെന്നത് ധീരമായ വിശ്വാസ പ്രഖ്യാപനമാണ്. വലിയ പ്രതിബന്ധങ്ങളെ തരണം ചെയ്യാൻ മാത്രം ശക്തമായിരുന്നു അവളുടെ വിശ്വാസം. വിശ്വാസികളുടെ പിതാവെന്ന് വിശേഷിപ്പിക്കുന്ന അബ്രഹാമിന്റെ വിശ്വാസത്തിലും വലുതായിരുന്നു രൂത്തിന്റെ വിശ്വാസം. കാരണം വ്യക്തമായ വിളി ലഭിച്ചതിനു ശേഷമായിരുന്നു അബ്രഹാം ഹാരാനിൽ നിന്ന് യാത്രതിരിച്ചത്. സ്വന്തം സന്തതികളായ ഒരു വലിയ ജനത, അവർക്ക് സ്വന്തമായ രാജ്യം, ദൈവത്തിന്റെ നിസ്സീമമായ അനുഗ്രഹം തുടങ്ങിയ വാഗ്ദാനങ്ങളും ലഭിച്ചിരുന്നു. എന്നാൽ രൂത്തിന് ഇതൊന്നുമില്ല. ആരും അവളെ വിളിച്ചില്ല, ഒരു വാഗ്ദാനവും നൽകിയില്ല. ഇരുളടഞ്ഞ ഭാവി മുന്നിൽ. ഭർത്താവും മക്കളുമില്ലാതെ, വിജാതിയെന്ന പരിഹാസവും പേറി വിദേശത്തുകിടന്നു മരിക്കുക എന്നതു മാത്രമാണ് മുന്നിലുള്ളത്. ഇരുളടഞ്ഞ തന്റെ ജീവിതത്തിലേക്ക് ഇറങ്ങിത്തിരിക്കാനും, തന്നെ ചേർത്തുപിടിക്കാനും രൂത്ത് കാണിച്ച മനോധൈര്യവും ദൈവവിശ്വാസവും നവോമിക്ക് കൂടുതൽ ഊർജ്ജം പകർന്നു. ദൈവകൃപ കാവലുണ്ടായിരുന്നു നവോമിക്ക് അവളുടെ ഉപദേശങ്ങൾ രൂത്തിനെ കൊണ്ടുചെന്നെത്തിച്ചത് വീണ്ടെടുപ്പുകാരനായ ബോവസിന്റെ വയലിലായിരുന്നു. നാട്ടുനടപ്പറിയാവുന്ന നവോമി രൂത്തിനാവശ്യമുള്ള നിർദ്ദേശങ്ങൾ നൽകി. അവളുടെ ധർമ്മനിഷ്ഠയും പരിജ്ഞാനവും തക്കസമയത്തുള്ള ഉപദേശങ്ങളും എല്ലാം പിന്നീടുള്ള ജീവിതത്തിന്റെ പരിവർത്തനങ്ങളിൽ നമുക്ക് കാണാവുന്നതാണ്. പൗരസ്ത്യദേശത്തെ സ്ത്രീകളുടെ ജന്മസാഫല്യമാണ് പേരക്കിടാങ്ങളെ താലോലിക്കാനുള്ള സൗഭാഗ്യം. ദൈവത്തിന്റെ അനുഗ്രഹം നേരിട്ടുകണ്ട് കൈകൊണ്ട് വാങ്ങി അനുഭവിച്ച് ദൈവത്തെ മഹത്വപ്പെടുത്തുവാൻ തക്കവണ്ണം നവോമി സന്തോഷത്തിലേക്ക് വീണ്ടും മടങ്ങിയെത്തുന്നു. അതിനു കാരണമായത് രൂത്തിന്റെ സാഹസികമായ തീരുമാനവും. അന്യോന്യം മനസ്സിലാക്കാൻ സാധിച്ചതും ദൈവത്തിലുള്ള അചഞ്ചലമായ വിശ്വാസവും ദൈവപരിപാലനയുമാണ് അവരെ ചേർത്തു നിർത്തിയത്. ദൈവത്തിന്റെ സമൃദ്ധമായ അനുഗ്രഹമാണ് പിൽക്കാലത്ത് മശിഹായുടെ വംശാവലിയിൽ വി. മത്തായി പേരെടുത്ത് പറയുന്ന നാലു സ്ത്രീകളിൽ ഒരുവളായി രൂത്തിനെ മാറ്റിയത്. അന്യോന്യം മനസ്സിലാക്കാൻ സാധിച്ചാൽ, ദൈവപരിപാലനയിൽ അനുദിനം ജീവിക്കാൻ സാധിച്ചാൽ, ഇരുളടയുന്ന ജീവിതങ്ങളെ ചേർത്തു നിർത്താൻ ശ്രമിച്ചാൽ ദൈവം അത്ഭുതങ്ങൾ പ്രവർത്തിക്കും.

## ഓർമ്മ


ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായുടെ 11-ാം ഓർമ്മ (ജനു. 21, പത്തനംതിട്ട ബേസിൽ ദയറ)


8-ാം മാർത്തോമ്മായുടെ 204-ാം ഓർമ്മ (ജനു. 22, പുത്തൻകാവ് കത്തീഡ്രൽ)


പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ 14-ാം ഓർമ്മ (ജനു. 26, ശാസ്താംകോട്ട ഹോറേബ് ആശ്രമം)


കുറ്റിക്കാട്ടിൽ പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ 66-ാംഓർമ്മ, ജനു. 26, ആലുവ തൃക്കുന്നത്തു സെമിനാരി)


പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 52-ാം ഓർമ്മ (ഫെബ്രു. 2 കണ്ടനാട് കർമ്മേൽ ദയറാ)


മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്തായുടെ 11-ാം ഓർമ്മ, ഫെബ്രു.9 (കൊല്ലം സെ. തോമസ് കത്തീഡ്രൽ)

# പത്രോസ് മാർ ഒസ്താത്തിയോസ്

## കാലം മറന്നു പോയ സാമൂഹ്യ പരിഷ്കർത്താവ്

ഫാ. സോമു കെ. സാമുവൽ പ്രക്കാനം (സ്ലീബാദാസ സമൂഹം)

ഭാരത ക്രൈസ്തവ സഭയിൽ സുവിശേഷ ദൗത്യ നിർവ്വഹണത്തിലെ പരാജയത്തേയും ദാരിദ്ര്യത്തേയും അകറ്റാൻ ഉദിച്ച ധ്രുവനക്ഷത്രമായിരുന്നു ഭാഗ്യസ്മരണാർഹനായ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ. "ദൈവത്തിന്റെ സ്വന്തം നാട്" എന്ന മനോഹര നാമത്താൽ പ്രകീർത്തിതമായ കേരളത്തിന്റെ മുൻകാല ചരിത്രം അത്ര സമാധാനമുള്ളതായിരുന്നില്ല. 1886 ലാണല്ലോ ഈ ദിവ്യ പുരുഷന്റെ ജനനം. ജാതിവ്യവസ്ഥ കൊടികുത്തി വാണിരുന്ന കാലം. സമൂഹത്തിലെ "അധസ്ഥിതൻ" എന്ന് മുദ്രകുത്തപ്പെട്ട ആളുകളുടെ സ്ഥിതി പരമദയനീയമായിരുന്നു. "ഉന്നതകുല ജാതനായ ഒസ്താത്തിയോസ് തിരുമേനിയുടെ ജീവിത കാലഘട്ടത്തിലെ മലങ്കര സഭയുടെ ചരിത്രവും വേദനനിറഞ്ഞതായിരുന്നു. ഒരേസമയം മലങ്കരസഭയിലും അതേ പോലെ സാമൂഹിക ജീവിതത്തിലും മനുഷ്യരുടെ വ്യത്യസ്ത നിലപാടുകളെ തിരിച്ചറിഞ്ഞ് വളർന്നു വന്ന സ്മര്യപുരുഷന് മനുഷ്യൻ ദൈവത്തിന്റേയും മനുഷ്യന്റെയും സ്നേഹിതനാകണം എന്ന ഉൾബോധ്യമുണ്ടായിരുന്നു. ഉന്നതമായ വിദ്യാഭ്യാസം നേടിയ ഈ പിതാവ് തന്റെ ജീവിതം നീതിക്കുവേണ്ടി ഉഴിഞ്ഞുവെച്ചു.

മുക്കാൽ നൂറ്റാണ്ടിനപ്പുറം പാവപ്പെട്ടവന്റെ കുടിലിൽ സന്ദർശനം നടത്തിയ "പള്ളി തമ്പ്രാനാ"യിരുന്നു മൂക്കഞ്ചേരിൽ തിരുമേനി. പാവപ്പെട്ടവരും പാർശ്വൽക്കരിക്കപ്പെട്ടവരുമായ അടിയാളന്മാരുടെ കുടിലുകളിൽ ഈ "പള്ളിതമ്പ്രാൻ" കയറിയിറങ്ങിയതിന് ഉത്തരം ഒന്നേ ഉണ്ടായിരുന്നുള്ളു. വിദ്യാഭ്യാസം, ശുചിത്വം, മാനവികതയുടെ മാന്യത ഇതെല്ലാം നേടിയ അന്തഃസുള്ള ഒരു കൂട്ടമായി പാർശ്വവൽക്കരിക്കപ്പെട്ടവനും മാറണം എന്ന നിലപാട്-അങ്ങനെ രൂപപ്പെടുത്തി എടുത്തതാണല്ലോ 1924 സെപ്റ്റംബർ 14-ൽ 'അബ്ദേദ് സ്ലീബോ'- സ്ലീബാ ദാസസമൂഹം.

1924-ൽ വൈക്കം സത്യാഗ്രഹത്തിൽ മഹാത്മാഗാന്ധിക്കൊപ്പം പങ്കെടുത്ത ആളാണ് മൂക്കഞ്ചേരിൽ തിരുമേനി. ദൈവത്തിന്റെ സ്വന്തം സൃഷ്ടിയായ മനുഷ്യൻ അവൻ അധഃകൃതനായതിന്റെ പേരിൽ അവനെ സമൂഹത്തിൽ സവർണരായ മേലാളന്മാർ നിഷ്കുരണം വേദനപ്പെടുത്തുന്നതിനെതിരെ നാടെങ്ങും പ്രസംഗിക്കുകയും പ്രവർത്തിക്കുകയും ചെയ്തു.

ഇന്നും ക്രിസ്തുമതത്തിലേക്ക് ചേർക്കപ്പെട്ട ഈ പാവപ്പെട്ടവരെ കരുതുവാനോ ഉൾക്കൊള്ളുവാനോ പലപ്പോഴും ഉന്നത ചിന്താധാരയുള്ള സുറിയാനി ക്രിസ്ത്യാനികൾക്ക് സാധിക്കുന്നില്ല എന്നത് വാസ്തവം. എന്നാൽ അവരും നമ്മുടെ സഹോദരങ്ങളും ക്രിസ്തുവിന്റെ ശരീര അംശികളും ആണ് എന്ന തിരിച്ചറിവ് എന്ന് നമ്മിൽ ഉണ്ടാകുന്നുവോ അന്ന് മാത്രമെ നമ്മൾ ക്രിസ്ത്യാനി എന്ന പേരിന് അർഹത നേടൂ. സ്ഥാനമാനങ്ങളെക്കാൾ മനുഷ്യ നന്മ ആഗ്രഹിച്ച മലബാർ ഭദ്രാസനത്തിന്റെ പ്രഥമ ഇടയനായിരുന്ന ഈ പിതാവ് നടത്തിയ 'മിഷണറി ദർശനം' ഇന്നും നമുക്ക് ഉൾക്കൊള്ളാൻ സാധിക്കുന്നില്ല എന്നത് ഓർത്തിരിക്കേണ്ട ഒന്നാണ്.

ഈ മലയാള നാടിനെ സ്നേഹിച്ച വിദേശ ശക്തികൾക്കെതിരെ തന്റേതായ നിലാപാടുകളോടെ സധൈര്യം പോരാടിയ മഹാത്മാവ്. മലങ്കര സഭ ദൈവത്തിന്റേതാണ്. ദൈവത്തിന്റെ മക്കൾ സമന്മാരാണ് ഈ ആപ്തവാക്യം മുഖമുദ്രയായി ജീവിതാവസാനം വരെ കാത്തു സൂക്ഷിച്ചു. വേദകഥകൾ നിറഞ്ഞ ചിത്രച്ചുരുളും, റാന്തൽ വിളക്കും കൈത്താളവുമായി അധഃസ്ഥിതരുടെ കുടിലുകൾ സന്ദർശിച്ച് ക്രിസ്തുവിന്റെ ജീവിത കഥകൾ പറഞ്ഞ് സുവിശേഷ ദൗത്യനിർവ്വഹണം നടത്തിയ മലങ്കര കണ്ട ധീരനായ മിഷണറിയാണ് മൂക്കഞ്ചേരിൽ തിരുമേനി എന്നതിൽ സംശയമില്ല.

1968 ഫെബ്രുവരി 2 നാണല്ലോ ഈ പിതാവ് സമാധി ആയത്. എറണാകുളം ജില്ലയിലെ കണ്ടനാട് കർമ്മേൽ ദയറാ ചാപ്പലിൽ ഈ പിതാവ് അന്ത്യ വിശ്രമം കൊള്ളുന്നു. 52-ാമത് ശ്രാദ്ധപ്പെരുന്നാൾ 2020 ഫെബ്രുവരി 1,2 തീയതികളിലാണല്ലോ നമുക്ക് ഭക്ത്യാദരവോടെ പങ്കെടുക്കാം. ഈ പിതാവിന്റെ മദ്ധ്യസ്ഥത നമുക്ക് അനുഗ്രഹത്തിനായി തീരട്ടെ. ■

# ചെരാത്

ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം




# പൗരനെന്ത്?

**ആ** മനോഹര **വീടിന്റെ**[1]യുള്ളിലെ
ചില ക്ഷുദ്രജീവികളെ പുറത്തെത്തിക്കാനും
അവയെ ആട്ടിയകറ്റാനും ആണ്
അയാൾ അന്ന് ആ വീടിന് തീയിട്ടത്
ക്ഷുദ്രജീവികൾ പോയിക്കഴിഞ്ഞാൽ

**ആ** വീട് സുരക്ഷിതമാകും എന്നാണ്
അയാൾ വിളിച്ച് കൂവിക്കൊണ്ടിരുന്നത്
അയാളുടെ പദ്ധതി കേട്ടപ്പോൾത്തന്നെ
നാട്ടുകാർ മുന്നറിയിപ്പ് നൽകി
താങ്കളുടെ വീട് തകർന്ന് പോകും
തകർന്നാൽ അത് വീണ്ടെടുക്കാനാകില്ല
എന്നാൽ അയാൾ കത്തിച്ച് തുടങ്ങിയപ്പോൾ
ത്തന്നെ ആ പുകച്ചുടേറ്റ് ക്ഷുദ്രജീവികൾ
പൊയ്ക്കളഞ്ഞിരുന്നു.

**നാ**ട്ടുകാർ അയാളോടപേക്ഷിച്ചു.
ക്ഷുദ്രജീവികൾ പൊയ്ക്കഴിഞ്ഞല്ലോ
വീട് പൂർണ്ണമായി തകരുന്നതിന് മുമ്പേ
താങ്കൾ ആ **കുളത്തിലെ**[2] വെള്ളം കൊണ്ട്
തീയണച്ച് ആ വീടിനെ രക്ഷിക്കൂ.

**അ**സ്ഥിവാരം വരെ കത്തിയമരുന്നത് കണ്ടു
അയാൾ അവരോടു പറഞ്ഞു
ആരും പേടിക്കേണ്ടതില്ല
ആർക്കും ഒന്നും ഭവിക്കയില്ല.
അവസാനത്തെ കല്ലും തകർന്ന് പോയ
ആ വീടിനെപ്പറ്റി ആരും വർത്തമാനം
പറയാതിരിക്കാനാണ് അയാൾ
ആ കുളത്തിലേക്ക് നീങ്ങിയത്

**മീ**നും, മുതലയും, തവളയും, ഞണ്ടും എല്ലാം
നമ്മൾ ഒന്നാണ് എന്ന്
തലമുറകളായി കണികണ്ടുണർന്നവർ
മീനുകളോട് പറഞ്ഞു നിങ്ങൾ സുരക്ഷിതരാണ്
മറ്റുള്ളവരോട് പറഞ്ഞു നിങ്ങൾ ആശങ്കപ്പെടണ്ട
അവർക്ക് അയാളുടെ മധുരവാക്കുകൾ
വിശ്വസിക്കാനേ തരമുണ്ടായിരുന്നുള്ളൂ.
അവർ പോലുമറിയാതെ അയാൾ
ആ കുളം വറ്റിച്ചു തുടങ്ങുകയായിരുന്നു.
അയാളുടെ മാന്ത്രിക വാക്കുകളിലെ
മാസ്മരികതയിൽ വെള്ളം വറ്റുന്നതും
മീനുകൾ ചത്തൊടുങ്ങുന്നതും
ആരും അറിയുന്നുണ്ടായിരുന്നില്ല.

**മു**തലയും തവളയും ഞണ്ടും വിചാരിച്ചത്
കുളം വറ്റിയാലും ഞങ്ങൾക്ക് കുഴപ്പമില്ലല്ലോ എന്നാണ്
അയാളുടെ വാക്കുകളിൽ കുടുങ്ങി
തങ്ങളുടെ ആവാസവ്യവസ്ഥയുടെ **"ഘടന"**[3]
തകർന്നതോ മാറ്റി മറിച്ചതോ
അവർ അറിഞ്ഞിരുന്നില്ല.

**ഇ**തിനിടയിൽ **ഒരമ്മ**[4] മനസ്സിന്റെ
നൊമ്പരനെടുവീർപ്പുകൾ അറിയാതിരിക്കാൻ
ഉച്ചഭാഷിണികൾ മത്സരിച്ച് ചിലച്ച് കൊണ്ടേയിരുന്നു.
അതിൽ ശബ്ദങ്ങളായി പുറത്ത് വന്നത്
അയാളുടെ മാസ്മരിക വാക്കുകൾ മാത്രം.

**ഒ**രു ദുഃസ്വപ്നം പോലെ
കബന്ധങ്ങൾക്കിടയിലൂടെ
വെന്ത മാംസത്തിന്റെ ഗന്ധമൂറുന്ന
പുകച്ചുടേറ്റ് **ഗാന്ധാരി**[5] ഇന്നും
ചുവട് വയ്ക്കുന്നുണ്ട്.
കണ്ണുകൾ ഇറുക്കിക്കെട്ടിയ
ആ കറുത്ത തുണി
ഒന്നുകൂടെ വലിച്ച് മുറുക്കി
കെട്ടിക്കൊണ്ട്...

1. ജനാധിപത്യം
2. നാനാത്വത്തിൽ ഏകത്വം
3. ഭരണഘടന
4. ഭാരതാംബ
5. നീതിന്യായ വ്യവസ്ഥ

E-mail: fr.thirumangalam@gmail.com






ഗാസിയാബാദ് സെന്റ് തോമസ് ഇടവകയുടെ പെരുന്നാൾ ശുശ്രൂഷകൾക്കും ഇന്ദിരാപുരം സ്ക്കൂൾ ഓഡിറ്റോറിയം, ലോണി സെ. തോമസ് സ്ക്കൂൾ എന്നിവയുടെ കൂദാശ നിർവ്വഹിക്കുന്നതിനും എഴുന്നള്ളിയ പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിക്ക് എയർപോർട്ടിൽ നൽകിയ സ്വീകരണം.



ഡോ. യൂഹാനോൻ മാർ ദിമിത്രിയോസ് മെത്രാപ്പോലീത്താ, ബിഷപ്പ് ബ്രയാൻ ഫാറൽ എന്നിവരുടെ സംയുക്ത അധ്യക്ഷതയിൽ ഞാലിയാകുഴി മാർ ബസേലിയോസ് ദയറായിൽ നടന്ന ഓർത്തഡോക്സ്-കാത്തലിക് ഉഭയകക്ഷി സംവാദത്തിൽ അഭിവന്ദ്യരായ മെത്രാപ്പോലീത്തന്മാരും വൈദിക ശ്രേഷ്ഠരും സംബന്ധിച്ചു. ഇരുസഭകളും ചേർന്ന് സംയുക്ത മതപഠനങ്ങൾക്ക് രൂപം നൽകുന്നതിന് ധാരണയായി.



കുന്നംകുളം അടുപ്പൂട്ടി സെ. മേരി മഗ്ദലീന കോൺവെന്റിന്റെ കീഴിൽ പ്രവർത്തിക്കുന്ന കരുണാലയത്തിന്റെ പതിമൂന്നാം വാർഷികവും ആശ്വാസ ഭവന്റെ ആറാം വാർഷികവും സംയുക്തമായി നടന്നു. ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ കൂടിയ സമ്മേളനം അനിൽ അക്കരെ എം. എൽ.എ. ഉദ്ഘാടനം ചെയ്തു. കെ.പി. ഐസക് കോർഎപ്പിസ്ക്കോപ്പാ, ഫാ. ജോസഫ് ചെറുവത്തൂർ, ഫാ. സ്റ്റീഫൻ ജോർജ്, ഡോ. അമൽ പോൾ, ജോൺ പി. ഏബ്രഹാം എന്നിവർ പ്രസംഗിച്ചു.

## മലബാർ ഭദ്രാസന ഓർത്തഡോക്സ് ക്രിസ്ത്യൻ കൺവൻഷൻ

**ചുങ്കത്തറ:** മലബാർ ഭദ്രാസന കൺവെൻഷൻ 2020 ജനുവരി 19 മുതൽ 26 വരെ തീയതികളിൽ എം.പി.എം. ഹയർസെക്കണ്ടറി സ്ക്കൂൾ അങ്കണത്തിൽ നടക്കും. പരിശുദ്ധ കാതോലിക്കാ ബാവാ, ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ, വൈദിക ശ്രേഷ്ഠർ എന്നിവർ പ്രബോധന ശുശ്രൂഷകൾക്ക് നേതൃത്വം നൽകും.

## കരോൾ സംഘത്തിന് നേരെയുണ്ടായ അക്രമം പ്രതിഷേധാർഹം:

### ഡോ. ഗീവർഗീസ് മാർ യൂലിയോസ്

പീച്ചാനിക്കാട് സെന്റ് ജോർജ് താബോർ ഓർത്തഡോക്സ് പള്ളിയുടെ കരോൾ സംഘത്തിന് നേരെ പാത്രിയർക്കീസ് വിഭാഗം നടത്തിയ ആക്രമണം പ്രതിഷേധാർഹമാണെന്ന് സഭാ മാധ്യമ വിഭാഗം പ്രസിഡന്റ് ഡോ.ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത. ശാന്തിയുടെയും സമാധാനത്തിന്റെയും സന്ദേശം വഹിച്ചു കൊണ്ടെത്തിയ കുഞ്ഞുങ്ങളും സ്ത്രീകളുമടങ്ങിയ കരോൾ സംഘത്തോട് വിദ്വേഷപരമായി ഇടപെടുകയും അവരെ ആക്രമിക്കുകയും ചെയ്യുന്നത് നാട്ടിലെ സമാധാന ജീവിതം പൂർണ്ണമായി നശിപ്പിക്കുക എന്ന ലക്ഷ്യത്തോടെയാണ്. അക്രമികളെ എത്രയും പെട്ടെന്ന് അറസ്റ്റ് ചെയ്ത് അവർക്ക് മാതൃകാപരമായി ശിക്ഷ നൽകണമെന്നും മാർ യൂലിയോസ് ആവശ്യപ്പെട്ടു.

## ഞാറക്കാട് ദേവാലയത്തിൽ അനധികൃതമായി മൃതദേഹം സംസ്കരിച്ചു

മലങ്കര ഓർത്തഡോക്സ് സഭയുടെ നിയന്ത്രണത്തിലുള്ള ഞാറക്കാട് സെന്റ് ജോൺസ് ഓർത്തഡോക്സ് ദേവാലയത്തിൽ പാത്രിയർക്കീസ് വിഭാഗം അതിക്രമിച്ചു കയറി മൃതദേഹം സംസ്കരിച്ചു. നിയമാനുസൃത വികാരി എല്ലാ ബഹുമതികളോടെയും മൃതദേഹം സംസ്കരിക്കാമെന്ന് അറിയിച്ചിരുന്നു. എന്നാൽ അതൊന്നും അംഗീകരിക്കാതെ നിയമവിരുദ്ധമായി മൃതദേഹം സംസ്കരിക്കുകയായിരുന്നു. സെമിത്തേരിയുടെ മതിൽ ചാടി കടന്ന് അകത്ത് പ്രവേശിച്ച മറുവിഭാഗം ആളുകൾ ഓർത്തഡോക്സ് സഭാംഗങ്ങളെ അതിക്രൂരമായി മർദ്ദിച്ച് അവശരാക്കി.



മലങ്കരസഭ മാസികയ്ക്ക് 100 വരിക്കാരെ ചേർത്ത 'മാസികയുടെ സ്നേഹിതൻ' പരിയാരം സെന്റ് പീറ്റേഴ്സ് ഇടവക സെക്രട്ടറി വിനീത് ഐപ്പ്, ആലഞ്ചേരിൽ (കോട്ടയം ഭദ്രാസനം)



പരിശുദ്ധ ഗീവർഗീസ് പ്രഥമൻ ബാവായുടെ ചരമ നവതി ഡോക്യുമെന്ററി ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ് വാകത്താനം വള്ളിക്കാട്ട് ദയറായിൽ പ്രകാശനം ചെയ്യുന്നു. ഫാ. അലക്സാണ്ടർ പി. ഡാനിയേൽ, ഡീ. ജെസ്വിൻ, ഡീ. ലിജോമോൻ, അഡ്വ. ബിജു ഉമ്മൻ, ജേക്കബ് കൊച്ചേരി, വർഗീസ് ഏബ്രഹാം , എം.എം. എബ്രഹാം എന്നിവർ പ്രസംഗിച്ചു.



അഖില മലങ്കര ബാലസമാജം ബാലദിനാഘോഷം ഡോ. ജോഷ്വാ മാർ നിക്കോദിമോസ് മാവേലിക്കര, വഴുവാടി മാർ ബസേലിയോസ് ഓർത്തഡോക്സ് ദേവാലയത്തിൽ ഉദ്ഘാടനം ചെയ്തു. ഫാ.സന്തോഷ് വി.ജോർജ്ജ്, ഫാ. ബിജു പി.തോമസ്, മാസ്റ്റർ ലിനു വർഗീസ് എന്നിവർ പ്രസംഗിച്ചു.



പോത്താനിക്കാട് മേഖല പ്രതിഷേധ സമ്മേളനത്തിൽ ഡോ. തോമസ് മാർ അത്താനാസിയോസ്, യൂഹാനോൻ മാർ പോളികാർപ്പോസ്, ഫാ. ഐസക് കോർ എപ്പിസ്ക്കോപ്പാ, ഫാ. ഏലിയാസ് ചെറുകാട്, ഫാ. തോമസ് പോൾ റമ്പാൻ, റോണി വർഗീസ് എന്നിവർ പ്രസംഗിച്ചു.

## കോതമംഗലം ചെറിയപള്ളി

കോതമംഗലം മാർത്തോമ്മൻ ചെറിയപള്ളി കേസ് സംബന്ധിച്ച് ഹൈക്കോടതിയിൽ നിന്ന് ഉണ്ടായ വിധി മലങ്കര ഓർത്തഡോക്സ് സഭ സ്വാഗതം ചെയ്യുന്നതായി പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ. ഇത് സത്യത്തിന്റെയും നീതിയുടെയും വിജയമാണ്. നിയമവാഴ്ച ഇല്ലാത്തിടത്ത് അരാജകത്വം നിലനിൽക്കുമെന്ന കോടതിയുടെ കണ്ടെത്തൽ ശ്ലാഘനീയമാണ്. നിയമവാഴ്ച ഉറപ്പാക്കുന്നതാണ് ഈ കോടതിവിധി. കോതമംഗലം മാർത്തോമ്മൻ ചെറിയപള്ളിയിൽ നിന്നും ഇടവകാംഗങ്ങളെ ആരെയും മലങ്കര ഓർത്തഡോക്സ് സഭ പുറത്താക്കില്ല. 1934 ഭരണഘടന അംഗീകരിച്ച് നിയമാനുസൃത വികാരിയുടെ കീഴിൽ നിൽക്കാനാഗ്രഹിക്കുന്ന ഇടവകാംഗങ്ങൾക്ക് അപ്രകാരം തുടരുന്നതിനും യാതൊരു തടസവുമില്ല.



**ഫാ. പൗലോസ് പുമറ്റത്തിൽ കോർ എപ്പിസ്ക്കോപ്പാ നിര്യാതനായി**

മീനങ്ങാടി സെ. പീറ്റേഴ്സ് വലിയ പള്ളിയിൽ 47 വർഷം വികാരിയായിരുന്നു. ചിങ്ങേരി, തൃക്കൈപ്പറ്റ, പുൽപ്പള്ളി, കണിയാൻപറ്റ, കാര്യമ്പാടി, കൊളകപ്പാറ, എന്നിവിടങ്ങളിൽ പള്ളികൾ സ്ഥാപിക്കുന്നതിനും ബത്തേരി സെ. മേരീസ് കോളജ്, കാര്യമ്പാടി കണ്ണാശുപത്രി, മീനങ്ങാടി എ.യു.പി. സ്ക്കൂൾ, പ്രാഥമിക ആരോഗ്യ കേന്ദ്രം എന്നീ സ്ഥാപനങ്ങൾ തുടങ്ങുന്നതിനും മുൻ നിരയിൽ പ്രവർത്തിച്ചു. വൈദിക സംഘം കേന്ദ്രകമ്മറ്റിയംഗം, മലങ്കര സഭ വർക്കിംഗ് കമ്മറ്റിയംഗം, ബത്തേരി ഭദ്രാസന സെക്രട്ടി എന്നീ നിലകളിൽ പ്രവർത്തിച്ചു. ഭാര്യ: ശോശാമ്മ, മക്കൾ: ശലോമി, വത്സ, മോളി, ജോർജുകുട്ടി, പോൾ, ആനി.



മലങ്കര സഭ മാസിക സീനിയർ പ്രൊമോട്ടർ വലിയതറയിൽ വി.എസ്. വർഗീസ് നിര്യാതനായി. തപാൽ വകുപ്പ് റിട്ട. മെയിൽ ഓവർ സീയറായിരുന്നു. വടശ്ശേരിക്കര വി. മർത്ത മറിയം തീർത്ഥാടന പള്ളി ഇടവകാംഗം. ഐനാംസിന്റെ നിലയ്ക്കൽ ഭദ്രാസന കോർഡിനേറ്ററുമായിരുന്നു. ഭാര്യ: ഒറ്റക്കല്ലിൽ റേച്ചൽ; മക്കൾ: ഫാ. എബി വർഗീസ്, അജി വർഗീസ്, അനു വടശ്ശേരിക്കര.

